# ജീവചരിത്രസഞ്ചിക.

## രണ്ടാം ഭാഗം.



പ്രസാധകൻ,

**വെങ്കുളം ജി. പരമേശ്വരൻപിള്ള.**

(രാധാമണി, അശ്രുധാര, വേലുത്തമ്പിദളവാ, സി. കൃഷ്ണപിള്ള,
മഹാന്മാർ വിജയികളാകുന്നതെങ്ങനെ?
ഇത്യാദി ഗ്രന്ഥങ്ങളുടെ കർത്താവു്)

---

രണ്ടാം പതിപ്പു് കാപ്പി 1000.

---

പ്രകാശകർ,

ശ്രീരാമവിലാസംപ്രസ്സ് & ബുക്ക്ഡിപ്പോ,

കൊല്ലം.

S. R. V. Press, Quilon.

1130

 [വില അണ 12

# വിഷയവിവരം.

പുറം

# ൧. രാമാനുജയ്യങ്കാർ.

---

ഝ. കുഞ്ഞൻനായർ, ബി. ഏ., എൽ. ടി.

ഘോരദാരിദ്ര്യത്തിന്റെ കഠോരമായ ആക്രമണം, ഭാര്യയെ പുലർത്തേണ്ട നിർഭാഗ്യം ഇത്രയും കൊണ്ടു മാത്രമാണു വിഷമിക്കേണ്ടതെങ്കിൽ അതു പരിഹരിക്കാമായിരുന്നു. ഒരു ജോലി കിട്ടുന്നതോടുകൂടി സാമാന്യം ഒരു സുഖജീവിതം നയിക്കാൻ രാമാനുജയ്യങ്കാൎക്കു് അസാദ്ധ്യമായിരുന്നില്ല. എന്നാൽ രാപകൽ കണക്കു് ചെയ്തുതന്നെ കുറെക്കാലം ജീവിക്കണമെന്നുള്ള ഒരുതരം ചിന്ത യുവാവിന്റെ ഹൃദയത്തിൽ ഒരു ഒഴിയാബാധയെന്നോണം സ്ഥലം പിടിച്ചിരിക്കുന്നു.

ആഗ്രഹനിവൃത്തിക്കായി നാടും വീടും ഉപേക്ഷിച്ചു ആ പ്രതിഭാസമ്പന്നൻ അതാ കുംഭകോണത്തു നിന്നും മദ്രാസിലേക്കു തിരിക്കുന്നു. സുപ്രസിദ്ധ കണക്കുശാസ്ത്രവിദഗ്ദ്ധനായ ദിവാൻ ബഹദൂർ രാമചന്ദ്രറാവുവിനെ കണ്ടു സംസാരിച്ചു. ആ സന്ദൎഭത്തെക്കുറിച്ചു് ആ മഹാൻ പ്രസ്താവിക്കുന്നതു് ഇപ്രകാരമാണു്:- "കൈയിലിരുന്ന ഒരു നോട്ടുബുക്കു് തുറന്നു കണക്കു ചെയ്യുന്നതിനുള്ള തന്റെ പുതിയ രീതികളിൽ ചിലതിനെക്കുറിച്ചു് അയാൾ എന്റെ മുമ്പാകെ വിവരിച്ചുതുടങ്ങി. സാധാരണ വഴികളിൽനിന്നു വ്യതിചലിച്ചിട്ടാണു് അയാളുടെ വിവരണമെന്നു് എനിക്കു ഉടനെ മനസ്സിലായി. യുക്തിപൂൎവ്വമാണോ അസംബന്ധമായിട്ടാണോ രാമാനുജൻ സംസാരിക്കുന്നതെന്നു നിശ്ചയിക്കുവാൻ എനിക്കുള്ള പരിജ്ഞാനം മതിയാകുന്നില്ല എന്നു എനിക്കു തോന്നി. അതിനാൽ യാതൊന്നും തീരുമാനപ്പെടുത്തി പറയാൻ കഴിയാതെ, ഇനിയൊരു ദിവസം

വരണമെന്നു പറഞ്ഞു ആ യുവാവിനെ ഞാൻ തിരിച്ചയച്ചു. അടുത്ത തവണ അയാൾ എന്നെ കണ്ടു് എന്റെ ജ്ഞാനപരിധിയെ നിസ്സാരമാക്കി അളക്കുകയും, വിഷമചോദ്യങ്ങൾക്കു കൂടി ലഘുവായ മാർഗ്ഗങ്ങളിൽക്കൂടി ഉത്തരം കണ്ടുപിടിച്ചു തന്നു എന്നെ ബോധ്യപ്പെടുത്തുകയും ചെയ്തു. ഇപ്പോൾ പ്രചാരത്തിലിരിക്കുന്ന സകല കണക്കു പുസ്തകങ്ങളെയും ഇയാൾ സ്വാധീനീകരിച്ചിരിക്കുന്നു. രാമാനുജൻ ഒരു അസാധാരണ ബുദ്ധിശക്തിസമ്പന്നൻ തന്നെയെന്നുള്ളതിൽ പക്ഷാന്തരത്തിനവകാശമില്ല. അനന്തരം ക്രമേണ അയാൾ എന്നെ Elliptical Integrals, Hyper Geometric Series എന്നീ ഗഹന ഭാഗങ്ങളിലേക്കും അവസാനമായി അതുവരെ ലോകത്തിനു് അജ്ഞാതമായിരുന്ന "Divergent Series"-ന്റെ സിദ്ധാന്തങ്ങളിലേക്കും നയിച്ചു. അയാളുടെ അസാമാന്യ പാണ്ഡിത്യം എന്നെ മാനസാന്തരപ്പെടുത്തി."

രാമാനുജനു എന്താണു ആവശ്യം എന്നു ഞാൻ ചോദിച്ചു. തന്റെ പഠിത്തം തുടർന്നുകൊണ്ടിരിക്കുന്നതിനു തക്കവണ്ണം ആഹാരത്തിനു വല്ലതും മാർഗ്ഗം ഉണ്ടാക്കിത്തരണമെന്നുള്ളതാണു് തനിക്കാവശ്യമെന്നു് അയാൾ പറഞ്ഞു"

പ്രചാരത്തിലിരുന്ന സകല കണക്കുപുസ്തകങ്ങളേയും അതിശയിക്കത്തക്കവിധം കണക്കുശാസ്ത്രത്തിൽ നൈപുണ്യം പ്രദർശിപ്പിച്ച ആ യുവാവിന്റെ ദാരിദ്ര്യ നിവാരണാർത്ഥമുള്ള അപേക്ഷ രാമചന്ദ്രറാവുവിന്റെ ഹൃദയം ദ്രവിപ്പിച്ചു കളഞ്ഞു.

ആധുനിക പാശ്ചാത്യ ശാസ്ത്രങ്ങളുടെ പര്യവേക്ഷണങ്ങളിൽ പ്രഖ്യാതി സമ്പാദിച്ചിട്ടുള്ള ഭാരതീയർ തുലോം വിരളമാണെന്നുള്ളതു് ലജ്ജാപുരസ്സരം സമ്മതിക്കേണ്ട ഒരു വാസ്തവമാകുന്നു. ജെ. സി. ബോസ്, പി. സി. റായ്, പ്രൊഫസർ രാമചന്ദ്ര, സി. വി. രാമൻ, സാഹ എന്നിങ്ങനെ

അപൂൎവ്വം ചില പൎയ്യവേക്ഷണകുശലന്മാരെ ഭാരതം ഒട്ടുക്കു നോക്കിയാൽ കണ്ടുപിടിക്കാൻ സാധിച്ചേക്കാം; എന്നാൽ യൂറോപ്പിലും അമേരിക്കയിലും ഉള്ള ശാസ്ത്രജ്ഞന്മാരുടെ എണ്ണവുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ നമുക്കു ലജ്ജാവിവശരായി പിന്നോട്ടു മാറാതിരിക്കാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്.

മേൽ പ്രസ്താവിക്കപ്പെട്ട പണ്ഡിതന്മാരുടെ കൂട്ടത്തിൽ അസാമാന്യഖ്യാതിയെ ഒരു സമയം 33 വയസ്സിനകം പ്രാപിച്ചു് (കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയ) ഒരു കണക്കശാസ്ത്രവിശാരദനാണു് ഈ ജീവചരിത്രത്തിനു് വിഷയീഭൂതനായിരിക്കുന്ന ശ്രീനിവാസരാമാനുജയ്യങ്കാർ.

## ദരിദ്രകുടുംബത്തിൽ.

---

മദ്രാസ് പ്രസിഡൻസിയിൽ ഈറോഡു് എന്ന സ്ഥലത്തു് 1887-മാണ്ടു് രാമാനുജയ്യങ്കാർ ജാതനായി. ദാരിദ്ര്യദേവതയുടെ നിരന്തരാക്രമണംകൊണ്ടു പരിതാപ്യമായിത്തീൎന്നിരുന്ന ഒരു സാധു ബ്രാഹ്മണകുടുംബത്തിലാണു് ഇദ്ദേഹം ജനിച്ചതു്. രാമാനുജന്റെ പിതാവും പിതാമഹനും ഒരു പുളിക്കച്ചവടക്കാരന്റെ കണക്കെഴുത്തുകാരായിട്ടായിരുന്നു കാലയാപനം ചെയ്തിരുന്നതു്. അങ്ങനെ, അക്കങ്ങളുടെ സങ്കലനവ്യവകലനാദികളിൽ സാമാന്യപരിചയം സമ്പാദിച്ചിട്ടുള്ള ഒരാളാണു് രാമാനുജന്റെ പിതാവു് എന്നിരിക്കിലും, ആ ദരിദ്രകുടുംബത്തിൽ ഇത്ര അധികം വാസനയും വൈദഗ്ദ്ധ്യവും ഉള്ള ഒരു സന്താനം സംജാതമായതെങ്ങനെയെന്നുള്ളതു പലൎക്കും അത്ഭുതകരമായിത്തന്നെയിരിക്കുന്നു. അഥവാ, നാം എന്തിനു അത്ഭുതപ്പെടുന്നു? ഏതെങ്കിലും തരത്തിലുള്ള അസാധാരണ ശക്തിമൂലം ലോകരുടെ ശ്രദ്ധയെ ആകൎഷിച്ചിട്ടുള്ളവരിൽ ക്രി

ഭാഗവും ദരിദ്രകുലങ്ങളിലും അപ്രശസ്ത കുടുംബങ്ങളിലുമാണല്ലോ ജനിച്ചിട്ടുള്ളതു്.

അഞ്ചാംവയസ്സിൽ പാഠശാലയ്ക്കു് അയയ്ക്കപ്പെട്ട ബാലൻ ആ അതിബാല്യം മുതൽക്കുതന്നെ അദ്ധ്യാപകന്മാരുടെ സവിശേഷമായ ശ്രദ്ധ ആകർഷിച്ചുകൊണ്ടിരുന്നു. യാതൊരു കുസൃതിത്തരവും ഉന്മേഷവും പ്രദർശിപ്പിക്കാതെ ബാലൻ അനേകം മണിക്കൂർ സമയം അനങ്ങാതെയിരിക്കും. ആ സമയത്തൊക്കെ അക്കങ്ങളുടെ സ്ഥാനമാററങ്ങളും അവയുടെ ഗുണനഹരണാദികളും കൊണ്ടുണ്ടാകുന്ന മാററങ്ങൾ ഓർത്തോർത്തു ബാലൻ ആനന്ദിച്ചുകൊണ്ടിരിക്കുകയായിരുന്നു എന്നുള്ള വസ്തുത കുറേക്കാലത്തേക്കു് ആരും അറിഞ്ഞിരുന്നതേയില്ല; എന്നാൽ കണക്കു സംബന്ധിച്ചു് ഏതു ചോദ്യം ചോദിച്ചാലും അസാധാരണമായ ഓർമ്മശക്തി പ്രദർശിപ്പിച്ചും, അദ്ധ്യാപകന്മാർക്കുപോലും ആശ്ചര്യം തോന്നത്തക്കവിധത്തിലും ആയിരിക്കും ബാലൻ ഉത്തരം നൽകാറുള്ളതു്. കുംഭകോണം ടൗൺ ഹൈസ്കൂളിൽനിന്നു രാമാനുജനു് ഏഴുവയസ്സുമുതൽക്കുതന്നെ സ്കോളർഷിപ്പു് കിട്ടുന്നുണ്ടായിരുന്നു. പന്ത്രണ്ടുവയസ്സായപ്പോൾ ലോണി എഴുതിയിട്ടുള്ള "ട്രിഗ്ണോമെററി" മുഴുവനും ഇതരസഹായം കൂടാതെ ഈ ബാലൻ ചെയ്തുതീർത്തു. കാർ എന്ന കണക്കുശാസ്ത്രജ്ഞൻ എഴുതിയ "Synopsis of Pure Mathematics" എന്ന ഗ്രന്ഥത്തിലെ ചോദ്യങ്ങൾ മൂന്നു വർഷം കഴിഞ്ഞു ചെയ്തുതീർത്തതോടുകൂടി രാമാനുജൻ സകലരുടേയും പ്രീതിബഹുമാനങ്ങൾക്കു് പാത്രീഭൂതനായിത്തീർന്നു. 17 വയസ്സായപ്പോൾ മെററിക്കുലേഷൻ പാസായി അദ്ദേഹം കുംഭകോണം കാളേജിൽ അഭ്യസനം ആരംഭിച്ചു. "ജൂനിയർ സുബ്രഹ്മണ്യം സ്കോളർഷിപ്പ്" അധികാരികൾ ഈ വിദ്യാർത്ഥിക്കു് നൽകി അയാളെ പ്രോത്സാഹിപ്പിക്കുവാൻ കനിയുകകൂടി ചെയ്തു.

## സ്വപ്നത്തിലും കണക്കുചെയ്യും.

രാമാനുജനു സദാ കണക്കുകൾ ചെയ്തുകൊണ്ടിരിക്കുക തന്നെ ജോലിയായിരുന്നു.

"നടക്കുമ്പോഴിരിക്കുമ്പോഴുമൊരേടത്തു
കിടക്കുമ്പോഴും ഉണ്ണുമ്പോഴുമെന്നുവേണ്ട
നാനാകർമ്മങ്ങളനുഷ്ഠിക്കുമ്പോൾ സദാകാലം"

അയ്യങ്കാർക്ക് കണക്കു ചെയ്യുന്നതിൽ മാത്രമേ കൗതുകമുള്ളു എന്ന നില വന്നുചേർന്നു. സ്വപ്നത്തിൽപോലും രാമാനുജൻ കണക്കുചെയ്തുകൊണ്ടിരിക്കും. തന്റെ ഉപാസനാമൂർത്തിയായ "നാമഗിരി" ദേവി നിദ്രാവസരങ്ങളിൽ പ്രത്യക്ഷയായി ബുദ്ധിക്കുണർച്ചയും, ഗണിതകലാവാസനയും നൽകിക്കൊണ്ടിരിക്കുകയാണെന്നും അദ്ദേഹം വിശ്വസിച്ചുപോന്നിരുന്നു.

കണക്ക് ഒഴിച്ചുള്ള ഇതരവിഷയങ്ങളിൽ യാതൊന്നിലും ശ്രദ്ധപതിപ്പിക്കാതിരുന്ന കാരണത്താൽ "ഇംഗ്ലീഷ് മോശം" എന്നൊരു കാരണം പറഞ്ഞ്, രാമാനുജനു നൽകിക്കൊണ്ടിരുന്ന സ്കോളർഷിപ്പ് അവിടത്തെ അധികാരികൾ നിർത്തൽചെയ്തുകളഞ്ഞു; അതോടുകൂടി അദ്ദേഹത്തിനു കലാശാലാഭ്യസനവും ഉപേക്ഷിക്കേണ്ടതായി വന്നുചേർന്നു. ഇങ്ങനെ എത്രയെത്ര പ്രതിഭാസമ്പന്നന്മാർ പ്രോത്സാഹനാഭാവം നിമിത്തം തല്ക്കാലത്തേക്ക് പ്രകാശശൂന്യരായി മങ്ങിമങ്ങി മറഞ്ഞുപോയിരിക്കാം!

## "കണക്കുചെയ്യാൻ സൌകര്യം തരണേ!"

കാളേജുപഠിത്തം തുടരുന്നതിന് രാമാനുജൻ പല പ്രകാരത്തിൽ ശ്രമം ചെയ്തു; ഫലിച്ചില്ല. കണക്കുശാസ്ത്ര

സംബന്ധമായുള്ള പര്യവേക്ഷണങ്ങളിലേർപ്പെട്ടു് മൂന്നു സംവത്സരക്കാലം വ്യയംചെയ്യുന്നതിനും സർവ്വകലാശാലയിൽ പ്രവേശനം ലഭിക്കുവാനും അദ്ദേഹം തീവ്രയത്നം ചെയ്തു. എന്നാൽ അദ്ദേഹത്തിന്റെ ധിഷണാസമ്പത്തിന്റെ മാററു് ഉരച്ചുനോക്കാൻ മനസ്സുള്ളവർ അവിടെയുണ്ടായിരുന്നില്ല. അങ്ങനെ അതും നിഷ്ഫലമായിത്തീർന്നു. ഒടുവിൽ നിരാശനും അനന്യശരണനും ആയിത്തീർന്ന രാമാനുജൻ 1909-ൽ ഒരു വിവാഹബന്ധത്തിൽ ഏർപ്പെട്ടു. ഇക്കാലങ്ങളിലും രാമാനുജൻ ഉദാസീനനായിരിക്കുകയല്ലായിരുന്നു. ഉയർന്നതരം കണക്കുശാസ്ത്രഗ്രന്ഥങ്ങൾ വാങ്ങി അവയിലെ വിഷമചോദ്യങ്ങൾക്കൊക്കെ ലഘുവായ മാർഗ്ഗങ്ങളിൽ ഉത്തരം കണ്ടുപിടിച്ചുകൊണ്ടിരിക്കുകയായിരുന്നു അദ്ദേഹം ചെയ്തതു്. എന്നാൽ കുറച്ചുകാലം കഴിഞ്ഞപ്പോഴേയ്ക്കും ആ സ്ഥലത്തെ താമസം അദ്ദേഹത്തിനു മുഷിഞ്ഞു. മദ്രാസിൽ സ്ഥിരമായി താമസിച്ചു് കണക്കുവിഷയത്തിൽ മാത്രം സർവ്വദാ ഏർപ്പെട്ടു് ദിനരാത്രങ്ങൾ കഴിക്കണമെന്നുള്ള അത്യാഗ്രഹത്തോടുകൂടി, കണക്കുശാസ്ത്രത്തിനോടു അപാരമായി സ്നേഹമുള്ള ദിവാൻ ബഹദൂർ രാമചന്ദ്രറാവുവിനെ കണ്ടു സംസാരിച്ചു.

യുവാവിന്റെ അസാധാരണവാസനയാൽ സമാകൃഷ്ടനായിത്തീർന്ന അദ്ദേഹത്തിന്റെ ശുപാർശ അനുസരിച്ചു് "മദ്രാസ് പോർട്ട്ട്രസ്റ്റി"ൽ 25 രൂപാ ശമ്പളമുള്ള ഒരു ക്ലാർക്ക് വേലയ്ക്കു് ഇദ്ദേഹം നിയമിതനായി.

## ഉൽകൃഷ്ടസോപാനത്തിലേക്കു്.

---

ജ്ഞാനലാഭപരായണരേയും, കുശാഗ്രമതികളേയും, പര്യവേക്ഷണപടുക്കളേയും മററും പ്രോത്സാഹിപ്പിക്കുന്ന കാര്യത്തിൽ ഭാരതീയരെക്കാൾ തുലോം മുന്നിട്ടു നില്ക്കുന്നവ

രാണു് പാശ്ചാത്യർ എന്നുള്ള പരമാർത്ഥം രാമാനുജന്റെ കാര്യത്തിലും അനുഭവികമായിത്തീർന്നു. ഈ നിസ്സാരമായ ശമ്പളത്തിലിരുന്നു രാമാനുജന്റെ ജീവിതം പാഴായിപ്പോകുന്നതു കാണ്മാൻ കഴിയാതെ പോർട്ട്ട്രസ്റ്റിന്റെ ചെയർമാൻ ആയ സാർ' രാമാനുജന്റെ പഠനഫലങ്ങൾ ഉള്ള നോട്ടുബുക്കുകൾ സിംലായിലെ വാനനിരീക്ഷണശാലകളുടെ ഡയറക്ടർ ജനറലായ ഡാക്ടർ ജി. റ്റി വാൾക്കരുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുകയുണ്ടായി. അതോടുകൂടി രാമാനുജന്റെ ജീവിതം ഉൽക്കർഷസോപാനങ്ങളിലേക്കു ആരോഹണം ചെയ്യാൻ ആരംഭിച്ചു എന്നുതന്നെ പറയാം. ലോകനിവാസികൾക്കു് ആനന്ദാമൃതം പ്രദാനം ചെയ്തുകൊണ്ടിരിക്കുന്ന സുധാകരനെ മറച്ചു് വെയ്ക്കുന്നതിനു് ക്രൂരമായ മേഘങ്ങൾക്കു് എത്ര കാലം സാധിച്ചെന്നു വരും!

രാമാനുജന്റെ നോട്ടുബുക്കുകൾ പരിശോധിച്ചതിൽ, കേംബ്രിഡ്ജ് കാളേജിലെ ഒരു "ഫെല്ലൊ" പ്രദർശിപ്പിക്കുന്ന ബുദ്ധിസാമർത്ഥ്യത്തോടു സാദൃശ്യമുള്ളതാണു് ഇദ്ദേഹത്തിന്റെ ബുദ്ധിവൈഭവമെന്നു് ഡാക്ടർ വാൾക്കർക്കു ബോദ്ധ്യം വന്നു. അതിനാൽ ആ യുവശാസ്ത്രജ്ഞന്നു് ഒരു സ്കാളർഷിപ്പ് നൽകി കണക്കു വിഷയത്തിൽ പര്യവേക്ഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുവാൻ സഹായിക്കണമെന്നു് അദ്ദേഹം മദ്രാസ് സർവ്വകലാശാലാ രജിസ്ട്രാർക്കു് എഴുതി അയച്ചു. അയതിന്റെ ഫലമായി പ്രതിമാസം ൭൫ രൂപാ ശമ്പളത്തിൽ ഒരു പര്യവേക്ഷണ വിദ്യാർത്ഥിയായി സർവ്വകലാശാലക്കാർ രാമാനുജനെ സ്വീകരിച്ചു.

രാമാനുജൻ ഇപ്രകാരം ഒരു വിദ്യാർത്ഥിയായിത്തീർന്നു; എന്നാൽ അദ്ദേഹത്തിന്റെ ഉൽക്കർഷേച്ഛ ഇത്രയും കൊണ്ടു മാത്രം തൃപ്തമായിത്തീർന്നില്ല. ഇംഗ്ലണ്ടിൽ പോയി ഉന്നത വിദ്യാഭ്യാസം ചെയ്യണമെന്നുള്ള അഭ്യുദയകാരുടെ ആഗ്രഹം സഫലമാക്കിത്തീർക്കുവാനായി അദ്ദേഹം കേംബ്രിഡ്ജ്

സർവ്വകലാശാലയിലെ ട്രിനിററി കാളേജിൽ ഫെല്ലൊ ആയിരുന്ന ജി. എച്ച്. ഹാർഡിക്ക് താഴെ കാണുന്ന പ്രകാരം ഒരു എഴുത്തെഴുതി അയച്ചു. 'Divergent Series'നെപ്പററി ചില പ്രത്യേക പര്യവേക്ഷണങ്ങൾ സമീപകാലത്തു ഞാൻ നടത്തിയിട്ടുണ്ട്. 'Orders on Infinity' എന്ന നാമധേയത്തിൽ അങ്ങയാൽ പ്രസിദ്ധീകൃതമായ ഒരു ലഘുപത്രിക എനിക്കു കാണാനിടയായി. അതിന്റെ 36-ാം വശത്ത്, ഏതെങ്കിലും ഒരു നിർദ്ദിഷ്ടസംഖ്യയെക്കാൾ ചെറുതായ അവിഭാജ്യ സംഖ്യകളുടെ എണ്ണം കണ്ടുപിടിക്കാൻ ശരിയായ യാതൊരു മാർഗ്ഗവും ഇതുവരെ ഉണ്ടായിട്ടില്ല എന്ന് ഒരു പ്രസ്താവന ഞാൻ വായിച്ചു. ഞാൻ ഒരു മാർഗ്ഗം കണ്ടുപിടിച്ചിട്ടുണ്ട്. അത് മിക്കവാറും ശരിയായ എണ്ണം തന്നെ ആയിരിക്കും. ചിലപ്പോഴെല്ലാം വന്നു പോയേക്കാവുന്ന വ്യത്യാസം ത്യാജ്യകോടിയിൽ തള്ളത്തക്കവണ്ണം അത്ര നിസ്സാരമാണ്. ഇതിലടക്കം ചെയ്തിരിക്കുന്ന കടലാസുകൾ അങ്ങ് വായിച്ചുനോക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. നിർദ്ധനനായതുകൊണ്ട്, അതിൽ പ്രധാനമായ വല്ല ഭാഗങ്ങളും ഉണ്ടെന്ന് അങ്ങേക്ക് ബോധപ്പെടുന്ന പക്ഷം, എന്റെ തീയറങ്ങൾ പ്രസിദ്ധീകരിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു."

ആറിൽപരം തീയറങ്ങൾക്കുള്ള വിശദീകരണങ്ങളായിരുന്നു രാമാനുജൻ ആ ശാസ്ത്രജ്ഞന് അയച്ചുകൊടുത്തിട്ടുണ്ടായിരുന്നത്. ഇവയുടെ പരിശോധനയിൽ അദ്ദേഹം അത്യത്ഭുതവിവശനായിത്തീർന്നുപോയി. അന്നുവരെ ആരും കണ്ടുപിടിച്ചിട്ടില്ലാത്ത മാർഗ്ഗങ്ങൾ അവലംബിച്ച് ആ തീയറങ്ങൾ, കലാശാലയിലെങ്ങും ശരിയായി പഠിച്ചിട്ടില്ലാത്ത ഒരു ഭാരതീയയുവാവ് വിശദീകരിച്ചിരിക്കുന്നതുകണ്ട് അത്ഭുതത്തോട് ആ കണക്കശാസ്ത്രജ്ഞനു വളരെ സന്തോഷവും ബഹുമാനവും തോന്നി. വളരെ സ്തുതിച്ചും പ്രോത്സാ

ഹനങ്ങളും നൽകിയും ഉള്ള ഒരു കത്ത് അദ്ദേഹം അയച്ചുകൊടുത്തതിനു പുറമെ, രണ്ടുവർഷം കേംബ്രിഡ്ജ് സർവ്വകലാശാലയിൽ ഒരു യുവാവ് അഭ്യസനം നടത്തുന്നതിനു വേണ്ട സൗകര്യങ്ങളും വരുത്തുകയും ചെയ്തു; എന്നാൽ മതാചാരങ്ങളിൽ നിഷ്ഠയുള്ള അയ്യങ്കാർമാരുടെ കപ്പൽ കയറി അന്യദേശം ഗമിക്കാൻ മനസ്സില്ലായ്മയാൽ അദ്ദേഹം ആ ഉന്നതവിദ്യാഭ്യാസം വേണ്ടെന്നു വച്ചുകളഞ്ഞു.

## കേംബ്രിഡ്ജ് സർവ്വകലാശാലയിൽ.

---

മദ്രാസിൽ ഏതാനും പ്രസംഗങ്ങൾ ചെയ്യാനായി കേംബ്രിഡ്ജിൽ നിന്ന് പുറപ്പെട്ട "നെവിൽ" എന്ന പണ്ഡിതനോട് ഹാർഡി അപേക്ഷിച്ചിരുന്നതനുസരിച്ച് അദ്ദേഹം രാമാനുജനെ കണ്ട് കേംബ്രിഡ്ജ് വിദ്യാഭ്യാസത്തിന്റെ ആവശ്യം അദ്ദേഹത്തെ ബോധപ്പെടുത്തി. അദ്ദേഹം അതിലേക്ക് ഒടുവിൽ വഴിപ്പെടുകയും ചെയ്തു. മദ്രാസ് സർവ്വകലാശാലക്കാരുടെ 75 രൂപാ സ്കാളർഷിപ്പിനു പുറമേ കേംബ്രിഡ്ജ് സർവ്വകലാശാലക്കാരുടെ 300 രൂപാ സ്കാളർഷിപ്പും സ്വീകരിച്ചുകൊണ്ടു രാമാനുജൻ രണ്ടു വർഷം ഒരു ലോകപ്രസിദ്ധിപെററ സർവ്വകലാശാലയിൽ അഭ്യസനം നടത്താൻ 1914 മാർച്ച് 17-ാംനു ഇംഗ്ലണ്ടിലേക്കു കപ്പൽ കയറി.

ഇംഗ്ലണ്ടിൽ അദ്ദേഹം നാലുവർഷം താമസിച്ചു. "ചില കാര്യങ്ങളിൽ രാമാനുജൻ ഞാൻ അറിഞ്ഞിട്ടുള്ള സകല ഗണിതശാസ്ത്രജ്ഞന്മാരെയും അതിശയിക്കത്തക്ക സാമർത്ഥ്യവിശേഷത്തോടുകൂടിയ ഒരാളാകുന്നു" എന്നിങ്ങനെ രാമാനുജനെ പഠിപ്പിച്ചിരുന്ന പ്രൊഫസർ ഹാർഡി മാത്രമല്ല അഭിപ്രായപ്പെട്ടിട്ടുള്ളത്. അദ്ദേഹത്തിന്റെ കീർത്തി ഇംഗ്ലണ്ടിലെങ്ങും പരന്നു. പുതിയതായി കണ്ടുപിടിക്കപ്പെട്ട

തിയറങ്ങളെല്ലാം ശാസ്ത്രലോകം പരിശോധന കഴിച്ചതിനുശേഷം അവയെ സ്വീകരിക്കുകയും, ഈ പുതിയ ശാസ്ത്രജ്ഞനെ അവർ വളരെ ബഹുമാനിക്കുകയും ചെയ്തു. തൽഫലമായി ഇതേവരെ ഇൻഡ്യാക്കാൎക്കു ഒരുത്തൎക്കും ലഭിച്ചിട്ടില്ലാത്ത "എഫ്. ആർ. എസ്" എന്ന അപൂർവ്വ ബിരുദംകൊണ്ടു അദ്ദേഹം അലംകൃതനായിത്തീൎന്നു. കേംബ്രിഡ്ജ് ട്രിനിറ്റികലാശാലയിലെ ഒരു "ഫെല്ലൊ" ആയി തിരഞ്ഞെടുത്തു അധികൃതന്മാർ അയ്യങ്കാരെ ബഹുമാനിച്ചതിനു പുറമെ, പാരിതോഷികമായി വൎഷംതോറും അദ്ദേഹത്തിനു 250 പവൻ കൊടുത്തുകൊണ്ടിരിക്കാമെന്നു വ്യവസ്ഥചെയ്യുകയും ചെയ്തുവത്രെ!

## അകാലമരണം

എത്രയും അസാധാരണമായുള്ള ബഹുമാനവും, സ്ഥാനവും, കീൎത്തിയും, പ്രോത്സാഹനവും സമാർജ്ജിച്ച രാമാനുജൻ ഭാരതഭൂദേവിക്കൊരു തിലകമെന്നോണം പ്രശോഭിക്കുവാനുള്ള സകല യോഗ്യതകളോടും സൗകൎയ്യങ്ങളോടുംകൂടി 1919 മാൎച്ചുമാസത്തിൽ ഇൻഡ്യയിൽ വന്നുചേൎന്നു. അദ്ദേഹത്തിന്റെ ഭാവി ജീവിതംകൊണ്ടു ഗണിതശാസ്ത്രത്തിനുണ്ടാകേണ്ട അഭിവൃദ്ധിയിൽ സന്തുഷ്ടികളായി ഇന്ത്യാക്കാർ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. എന്നാൽ "അതി ബുദ്ധിക്കു അല്പായുസ്സ്" എന്നുള്ളതു് രാമാനുജന്റെ കാൎയ്യത്തിൽ ശരിയായി അനുഭവിക്കപ്പെടുകയാണുണ്ടായതു്. ക്ഷയരോഗത്തിന്റെ പ്രാരംഭാക്രമണങ്ങൾക്കു വിധേയനായി അദ്ദേഹം ബ്രിട്ടനിൽ താമസിക്കുമ്പോൾതന്നെ പല ആരോഗ്യകേന്ദ്രങ്ങളേയും അഭയം പ്രാപിച്ചിട്ടുണ്ടായിരുന്നു; എങ്കിലും ആ രോഗാവസ്ഥയിൽനിന്നു് രക്ഷപ്പെടാതെ ആയിരുന്നു അദ്ദേഹം ഇൻഡ്യയിൽ വന്നിറങ്ങിയതു്. സുഖക്കേടു ദിവസംതോറും വൎദ്ധിച്ചുകൊണ്ടി

ഞ്ഞതിന്റെ ഫലമായി രാമാനുജൻ 1920 ഏപ്രിൽ മാസം 26 ാംനു മദ്രാസിൽവച്ചു് ദിവംഗതനായി.

കണക്കുശാസ്ത്രത്തിൽ രാമാനുജൻ കണ്ടുപിടിച്ചിട്ടുള്ളതിൽ ഏറിയ പങ്കും വളരെ സാങ്കേതികമാണു്. അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ, Infinite Series, Integrals, Continued fractions (പരമ്പരിതഭിന്നം) Theory of Numbers ഇവ അന്തർഭവിക്കുന്നതായ ഒട്ടധികം വിഷമപ്രശ്നങ്ങൾ അടങ്ങിയിരിക്കുന്നു. അവ കണക്കിൽ അദ്ദേഹത്തിനുള്ള അസാമാന്യപാണ്ഡിത്യത്തിനു് ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ടു്. ഗഹനങ്ങളായ തത്വങ്ങളെപ്പറ്റി പരിചിന്തനം ചെയ്യുന്നതിൽ അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള പ്രതിഭാശക്തി ഒന്നു പ്രത്യേകം തന്നെയാണു്.

'Theory of Numbers' എന്ന ഭാഗത്തിലാണു് അദ്ദേഹം അധികവും പുരോഗമനം ചെയ്തിട്ടുള്ളതു്. ഈ ഭാഗത്തെ പരാമർശിച്ചു് രാമാനുജൻ എഴുതിയിട്ടുള്ള പല ലേഖനങ്ങളും സംഖ്യകളെപ്പററി അദ്ദേഹത്തിനുള്ള പ്രത്യേക പ്രതിപത്തി വ്യക്തമാക്കുന്നു. സംഖ്യകളുടെ തത്വങ്ങളെ സംബന്ധിച്ചു് ഗാഢചിന്തചെയ്യുന്നതിൽ അദ്ദേഹം വളരെ ഉത്സുകനായിരുന്നു. ഈ ഔത്സുക്യം കണ്ടിട്ടു് ഒരിക്കൽ പ്രൊഫസർ ഹാർഡി ഇപ്രകാരം നേരമ്പോക്കായി പറയുകയുണ്ടായി:—"രാമാനുജനു് ഓരോ ധനസംഖ്യയും Positive (numbers) ഓരോ ആപ്തമിത്രമാണു്".

രാമാനുജനു് കണക്കുശാസ്ത്രത്തിലുള്ള ജ്ഞാനത്തിന്റെ അഗാധതപോലെ തന്നെ, അതിന്റെ പരിമിതിയും നമ്മെ വിസ്മയിപ്പിക്കുന്നു. കണക്കിൽ ഇത്രകണ്ടു് അസാമാന്യ ബുദ്ധിശക്തിയുള്ള അദ്ദേഹം 'Cauchy's Theorem' എന്താണെന്നു കേട്ടില്ല. അതുപോലെ തുല്യപ്രാധാന്യം വഹിക്കുന്ന മററു പല ഭാഗങ്ങളെ സംബന്ധിച്ചും അദ്ദേഹത്തിന്റെ ജ്ഞാനം ഏററവും അവ്യക്തമാണു്. ഏതെ

കിലും ഒരു തീയറത്തിന്റെ ശാസ്ത്രരീത്യാ ഉള്ള സമൎത്ഥനം ഏതുതരത്തിലായിരിക്കണമെന്നു രാമാനുജനു നിശ്ചയമില്ല. അദ്ദേഹം കണ്ടുപിടിച്ചിട്ടുള്ള തത്വങ്ങൾ തന്നെ പലപ്പോഴും വെറും ആന്തരികപ്രചോദനംകൊണ്ടോ ദൃഷ്ടാന്തങ്ങളിൽനിന്നു് ഊഹിക്കാവുന്ന സാമാന്യതത്വങ്ങൾ മൂലമോ കിട്ടിയിട്ടുള്ളവയാണു്. ആ വക തത്വങ്ങൾ ശാസ്ത്രരീത്യാ സമൎത്ഥിക്കുന്നതിനു് രാമാനുജൻ ശക്തനാകുന്നില്ല.

പ്രൊഫസർ ഹാർഡി പറയുന്നതു് ഇപ്രകാരമാണു്:— “ഫാർമുല, ഫാറംസ് മുതലായി ആൾജിബ്രയിലെ വിഷമമേറിയ ഭാഗങ്ങളിൽ രാമാനുജനുള്ള പാണ്ഡിത്യം അത്ഭുതാവഹംതന്നെ. ഈ സംഗതിയിൽ എനിക്കു് അദ്ദേഹത്തിനെ യൂലറിനോടോ ജേക്കോബിയോടോ ഉപമിക്കാനേ സാധിക്കയുള്ളു. ദൃഷ്ടാന്തങ്ങൾ മുഖേനയുള്ള സാമാന്യതത്വഗ്രഹണംമൂലം അദ്ദേഹം പല ആധുനികഗണകശാസ്ത്രജ്ഞന്മാരെക്കാളും വളരെ കൂടുതൽ ചെയ്തു തീൎത്തിട്ടുണ്ടു്. ധാരണാശക്തി, ക്ഷമ, ഗണനാപാടവം, സമാനീകരണചതുരത, ആദിയായ ഗുണങ്ങൾ അദ്ദേഹത്തെ തന്റെ പ്രവൃത്തിരംഗത്തിൽ നിസ്തുല്യനാക്കിത്തീൎത്തിട്ടുണ്ടു്.”

രാമാനുജനു നേരംപോക്കുകളും ഇല്ലാതില്ല. ഒരിക്കൽ അദ്ദേഹം സുഖക്കേടായി കിടക്കുന്ന അവസരത്തിൽ ഒരു ഇഷ്ടൻ ദീനം അന്വേഷിക്കാൻ ചെല്ലുകയുണ്ടായി. അയാൾ യാത്രചെയ്തുവന്ന വണ്ടിയുടെ നമ്പർ അയാൾക്കു് ഓൎമ്മയുണ്ടായിരുന്നു. സംഭാഷണമദ്ധ്യേ അയാൾ രാമാനുജനോടു് ഇപ്രകാരം പറഞ്ഞു:—“ഞാൻ കേറിവന്ന വണ്ടിയുടെ നമ്പർ 7-13-19 എന്നായിരുന്നു. അതു് ഒരു നല്ല സംഖ്യയല്ല. അശുഭസൂചകമായ ഒരു നമ്പരാകാതിരിക്കട്ടെ എന്നു ഞാൻ ആഗ്രഹിക്കുന്നു.”

രാമാനുജൻ:—അങ്ങനെയല്ല അതു വളരെ നല്ല ഒരു സംഖ്യയാണു്. രണ്ടു സംഖ്യകളുടെ ഘനങ്ങളുടെ തുകയായി

പിരിച്ചെഴുതാവുന്നതിൽ ഏററവും ചെറിയസംഖ്യ അതാണു്. ഇതിൽനിന്നു് അദ്ദേഹത്തിൻെറ ഗണനാചതുരതയും വെളിപ്പെടുന്നുണ്ടല്ലോ.

ഏററവും ചുരുങ്ങിയ കാലത്തിനുള്ളിൽ പാശ്ചാത്യശാസ്ത്രജ്ഞന്മാരുടെയെല്ലാം പ്രീതിബഹുമാനങ്ങൾക്കു് പാത്രീഭൂതനായി ഭാരതത്തിനു് ഒരു യശസ്തംഭമായി പരിലസിച്ച ഈ ധീവരേണ്യൻ ചിരകാലം ജീവിച്ചിരുന്നു് നൂതനനൂതനസംഹിതകൾ ലോകത്തിൽ വിതരണം ചെയ്യുന്നതിനു് തക്ക സൗകര്യം ദൈവഗതമായില്ലല്ലോ എന്നു ഖേദിക്കയല്ലാതെ ഈ അവസരത്തിൽ നമുക്കു് എന്തുചെയ്യാം.!

---



# ൨. സർ സാലർജംഗ്.

കോയിൽമുക്ക പി. കെ. പരമേശ്വരൻനായർ ബി. ഏ.

മുപ്പതു സംവത്സരക്കാലം ഹൈദ്രബാദ് രാജ്യത്തിലെ സചിവപീഠം അലങ്കരിച്ചു് ഭാരതീയരുടേയും ആംഗ്ലേയരുടേയും പ്രീതിബഹുമാനങ്ങൾ ഒന്നുപോലെ സമ്പാദിച്ചിട്ടുള്ള ഒരു ഉത്തമരാജ്യഭരണതന്ത്രജ്ഞനാണു് സർ സാലർജംഗ് ഡി. സി. എൽ; ജി. സി. എസ്. ഐ. "ആധുനിക ഹൈദ്രബാദിൻെറ ജനയിതാവു്" എന്ന അപരാഭിധാനത്താൽ പ്രശസ്തനായിത്തീർന്നിരിക്കുന്ന ഇദ്ദേഹത്തിനേയും സമകാലികനായ രാജാ സർ. ടി. മാധവരാവുവിനേയുംപോലെ ശ്രേഷ്ഠന്മാരായ രാജ്യഭരണതന്ത്രജ്ഞന്മാർ നൂററാണ്ടുകൾക്കിടയ്ക്കു് ഒന്നോ രണ്ടോ പേർ മാത്രം ജനിച്ചേക്കാം എന്നത്രേ ഒരുമഹാൻ അഭിപ്രായപ്പെട്ടിട്ടുള്ളതു്. കാര്യവിചക്ഷണത, ഭരണതന്ത്രനൈപുണ്യം ലോകാവലോകന

ചാതുര്യം, ജനരഞ്ജന ആദിയായി ഒരു സചിവന് അവശ്യം വേണ്ടുന്ന സകല സൽഗുണങ്ങളും ഒത്തിണങ്ങി വിളങ്ങിയിരുന്ന സർ സാലർജംഗ് 19-ാം ശതാബ്ദത്തിലെ ഭാരതീയ രാജ്യതന്ത്രജ്ഞന്മാരിൽ ഉജ്ജ്വലതാരമായ ഒരു യോഗ്യപുരുഷനായിരുന്നു.

മരണം ചോദിച്ചു;
മരണംകിട്ടി.

ഒരു സുപ്രസിദ്ധ പ്രഭുകുടുംബത്തിലാണ് ഇദ്ദേഹം ജാതനായതു്. സാലർജംഗിന്റെ പിതാവും പിതൃവ്യനും പിതാമഹനും മാത്രമല്ല മന്ത്രിപദാരോഹണം ചെയ്തിട്ടുള്ളതു്. ഇദ്ദേഹത്തിന്റെ പ്രപിതാമഹന്മാരിൽ പലരും ബിജപ്പൂർ രാജ്യത്തിലും മുകിലസാമ്രാജ്യത്തിലും ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ച് പ്രതാപശാലികളായിത്തീർന്നിട്ടുള്ളവരാണ്.

സർ സാലർജംഗ് 1829-ാമാണ്ട് ജനിച്ചു. ഇദ്ദേഹത്തിന്റെ ശൈശവകാലം അനുസ്മരിപ്പിക്കുന്ന രസകരമായ ഒരു കഥയുണ്ട്. ടൈഫോയിഡ് ബാധിതനായിത്തീർന്ന ശിശുവിനെ കാലദൂതന്മാർ കൊണ്ടു കടന്നുകളയുമെന്നു ഭയപ്പെട്ട്, പിതാമഹനായ മുനിർ ഉൽമുൽക്ക് II, മുസ്ലീങ്ങളുടെ ഇടയ്ക്കു് തസ്സദ്ദുക്ക് എന്നു പറഞ്ഞുവരുന്ന ഒരു ദൈവപ്രീതികർമ്മം നടത്തുകയുണ്ടായി. അതിന്റെ പരിസമാപ്തിയിൽ അദ്ദേഹം പ്രാർത്ഥിച്ചതു് "സാലർജംഗിനു മരണം സംഭവിക്കണമെന്നുള്ളതു് ദൈവനിയോഗമാണെങ്കിൽ ആ മരണം എനിക്കു് നൽകേണമേ! എന്റെ കുഞ്ഞു രക്ഷപ്പെടേണമേ" എന്നായിരുന്നു. ഹുമയൂണിനെ രക്ഷിക്കാൻ ബാബർ നടത്തിയ പ്രാർത്ഥനയിലെപോലെ, എന്തത്ഭുതം! ശിശു രോഗവിമുക്തനായി, പിതാമഹൻ പരലോകപ്രാപ്തനായി. ഹൈദ്രബാദിന്റെ അനവരതമായ അഭി

വൃദ്ധിക്ക്, 23 വർഷം സചിവമണ്ഡലസൂത്രം ധരിച്ചുകൊണ്ടിരുന്ന ആ വൃദ്ധന്റെ ജീവിതത്തിനെക്കാൾ സാലർജംഗിന്റെ ജീവിതം കൃതാൽ പ്രയോജനകരമായിരുന്നെന്നു് സർവ്വലോകരും കണ്ടിട്ടുണ്ടായിരിക്കണം.

സംസ്ഥാനത്തിലേക്ക് 25 ലക്ഷം രൂപയുടെ കടം വരുത്തിവച്ചതിനുശേഷമായിരുന്നു ഈ പിതാമഹൻ പരലോകം പ്രാപിച്ചതു്. ഭാഗമേറിയ ഈ നാട്ടുരാജ്യത്തിൽ നിന്നു കടബാധ്യതകളെ ഒന്നൊന്നായി നീക്കംചെയ്തുകൊണ്ട് വിമോചിപ്പിച്ചിട്ട് വസ്തുക്കളിൽ അധികവും കടം കൊടുക്കുന്നവരെ സെക്യൂരിറ്റിയായി അദ്ദേഹം കൈവശപ്പെടുത്തി. അതിനാൽ ഉത്കൃഷ്ടകുലജാതനായ സാലർജംഗിന് ലക്ഷ്മീകടാക്ഷത്തിന്റെ അഭാവം കൊണ്ടുള്ള അസൗകര്യങ്ങളും വിഷമങ്ങളും അനുഭവിച്ചുതന്നെ വിദ്യാഭ്യാസം ചെയ്യേണ്ടതായി വന്നുചേർന്നു. പെർഷ്യൻ ഭാഷയും അറബിഭാഷയും സ്വായത്തപ്പെടുത്തിയതോടുകൂടി കുതിരസവാരി മുതലായ കായികാഭ്യാസങ്ങളും അദ്ദേഹം വശമാക്കി. 18-ാം വയസ്സുമുതൽ ഇംഗ്ലീഷുഭാഷയും അദ്ദേഹം പഠിച്ചുകൊണ്ടിരുന്നു.

തെലിംഗാനയിലെ ചില ഡിസ്ട്രിക്ടുകളിൽ കലക്ടർമാർ ആയി 19-ാം വയസ്സിൽ നിയമിതനായ ഈ യുവാവ് ജോലിയിൽ പ്രദർശിപ്പിച്ച സാമർത്ഥ്യം നൈസാമിന് അദ്ദേഹത്തോടുണ്ടായിരുന്ന സ്നേഹബഹുമാനങ്ങളെ ശതഗുണീഭവിപ്പിച്ചു. 1853-ൽ അദ്ദേഹത്തിന്റെ പിതൃവ്യനായ സെറാജ് ഉൽമുൽക്ക് മരിച്ച ഉടൻതന്നെ മഹാരാജാവ് നമ്മുടെ കഥാനായകനെ മന്ത്രിപീഠത്തിൽ അവരോധിച്ചു. അടുത്ത മുപ്പതു സംവത്സരക്കാലം പ്രശസ്തിയോടെ മന്ത്രിപീഠം അലങ്കരിച്ച ഈ രാജ്യഭരണതന്ത്രജ്ഞൻ നൈസാമിനും അധീശഗവണ്മെന്റിനും ജനങ്ങൾക്കും ഒന്നുപോലെ തൃപ്തി വരുമാറു രാജ്യം ഭരിച്ചിരുന്നു എന്നുള്ളത് ഹൈദരാബാദിന്റെ ചരിത്രത്തിൽനിന്നും സ്പഷ്ടമാകുന്നുണ്ട്.

## 24-ാംവയസ്സിൽ മന്ത്രി

ഇരുപത്തിനാലു വയസ്സുമാത്രം പ്രായമുള്ള ഒരു യുവവിനെ വിസ്തൃതമായ ഒരു രാജ്യത്തിന്റെ ഭാഗധേയം നയിക്കുവാൻ നിയമിച്ചപ്പോൾ ഹൈദ്രബാദ് സർവ്വീസിലെ ഉദ്യോഗസ്ഥമണ്ഡലം ഒന്നിളകിവശായി. കൂടുതൽകാലം ഉദ്യോഗം ഭരിച്ചു തഴക്കവും പഴക്കവുമുണ്ടെന്നഭിമാനിച്ച ചിലർ അസൂയയും അതൃപ്തിയും അവഹേളനവും പ്രകടിപ്പിച്ചു. പ്രഭുവർഗ്ഗത്തിൽപെട്ട ചിലയാളുകൾ രാഷ്ട്രത്തിന്റെ ഭാവിയെ പഴിപറഞ്ഞുകൊണ്ട് ശോചിക്കുകയും നക്രബാഷ്പം പൊഴിക്കുകയും ചെയ്തു. എന്തൊക്കെയായിട്ടും നൈസാമോ അദ്ദേഹത്തിന്റെ യുവമന്ത്രിവീരനോ ഇളകിയില്ല. മന്ത്രിമണ്ഡലദീപങ്ങളായ അനവധി പുരുഷകേസരികളുടെ പാരമ്പര്യംകൊണ്ട് അനുഗൃഹീതമായ ഒരു കുടുംബത്തിലെ ഊർജ്ജസ്വലനും കുശാഗ്രബുദ്ധിയുമായ ആ ധീരയുവാവും, അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കുടുംബത്തെയും അടുത്തറിഞ്ഞ സിംഹാസനാധിപതിയും ഇതിൽ ഇളകാതെയിരുന്നതിൽ അത്ഭുതത്തിനവകാശമില്ലല്ലോ. താൻ ഉദ്ദേശിക്കുന്നവിധം ഭരണയന്ത്രം നടത്തിക്കൊണ്ടിരിക്കാൻ അദ്ദേഹത്തിനു നിഷ്പ്രയാസം സാദ്ധ്യമായി എന്നു മാത്രമല്ല അടുത്ത പത്തു സംവത്സരത്തിനകം പല പുതിയ ഭരണപരിഷ്കാരങ്ങളും ഏർപ്പെടുത്തി ഹൈദ്രബാദിനെ ഉയർത്തിക്കൊണ്ടുവരാനും അദ്ദേഹത്തിനു കഴിഞ്ഞു എന്നുള്ളതു പ്രസ്താവയോഗ്യമാകുന്നു.

ബ്രിട്ടീഷിൻഡ്യാസാമ്രാജ്യത്തെ തകിടംമറിക്കുന്നതിനായി 1857-ൽ നടന്ന ശിപായിലഹള സാലർജംഗിന്റെ കീർത്തി ഇൻഡ്യ മുഴുവനും ബ്രിട്ടനിലും പ്രചരിക്കുന്നതിനു സംഗതിയാക്കിത്തീർത്തു. ഉത്തരഭാരതത്തിലെ അനവധിസഹസ്രം ഭടന്മാർ, ജമിന്ദാരന്മാർ, നവാബുമാർ, ഇടങ്ങിയുള്ളവർ

മുന്നിട്ടുനിന്നു നടത്തിയ ആ ഭയങ്കര കലാപത്തിന്റെ ഘട്ടത്തിൽ ധനസ്വാധീനവും ജനസ്വാധീനവും, ഔദ്യോഗികമായി സർവ്വാധികാരങ്ങളും ഉള്ള ഈ മന്ത്രിരാജൻ ലഹളക്കാരോടു അല്പമായ ആനുകൂല്യം കാണിച്ചിരുന്നെങ്കിൽ ദക്ഷിണഭാരതം മുഴുവനും ഇളകുകയും ഇൻഡ്യയിലെ മുസ്ലീങ്ങളെല്ലാം ഏകമനസ്കതയോടെ അദ്ദേഹത്തിന്റെ ആജ്ഞാനുസരണം പ്രവർത്തിക്കുവാൻ സന്നദ്ധരാകയും ചെയ്യുമായിരുന്നുവെന്നുള്ളതിനു തർക്കമില്ല. "നൈസാം കൈവിട്ടുപോയാൽ നമുക്കു സകലതും നഷ്ടപ്പെടുന്നതാണ്" എന്നാണ് ആയവസരത്തിൽ ബാംബെ ഗവർണർ അഭിപ്രായപ്പെട്ടത്. അധീശഗവണ്മെന്റിനോട് വേണ്ടത്ര ആനുകൂല്യം പ്രദർശിപ്പിക്കുവാൻ നൈസാം തയാറായി.

സമത്വം, സ്വാതന്ത്ര്യം എന്നും മററും ഉൽഘോഷണം ചെയ്തുകൊണ്ടു ചില മൗലവിമാർ നടത്തിയ പ്രസംഗങ്ങളും, അവകേട്ട് "ദിൻ" "ദിൻ" ശബ്ദങ്ങളോടുകൂടി ജനസഞ്ചയത്തിൽ ചിലർ പ്രദർശിപ്പിച്ച വിപ്ലവസന്നദ്ധതയും സാലർജംഗ് നിഷ്പ്രയാസം അമർത്തിക്കളഞ്ഞു; റസിഡൻസി ആക്രമണം നടത്തിയ 4500 ലഹളക്കാരെ പിരിച്ചുവിട്ട് അവരുടെ നേതാക്കന്മാരെ കഠിനമായി ശിക്ഷിച്ചു; ഇംഗ്ലീഷുകാർക്കെതിരായി രാജ്യത്ത് അവിടവിടെ പള്ളികളിൽവച്ചു നടത്തപ്പെട്ട പ്രസംഗങ്ങളും നിശ്ചയങ്ങളും കർന്നമായി പ്രതിരോധിച്ചു. ഇങ്ങനെ അധീശ ഗവണ്മെന്റിനെ ഈ രാജ്യഭരണതന്ത്രജ്ഞൻ ഒരു അത്യാപൽഘട്ടത്തിൽ വേണ്ടവിധം സഹായിക്കുകയുണ്ടായി എന്നുള്ളത് അനവധി ഇംഗ്ലീഷു ഉദ്യോഗസ്ഥന്മാരും ചരിത്രകാരന്മാരും കൃതജ്ഞതാപുരസ്സരം പ്രസ്താവിച്ചിട്ടുള്ള ഒരു പരമാർത്ഥമാകുന്നു. ജീവഹാനികരമായ അപകടങ്ങൾപോലും സംഭവിക്കാൻ ഇടയായി.

## സാലർജംഗിനെ വധിക്കാനുള്ള ശ്രമങ്ങൾ.

---

വലിയ ശിപായിലഹളയിൽ സാലർജംഗ് പ്രദർശിപ്പിച്ച ഹൃദയവിശാലത അദ്ദേഹത്തിനു ചില ശത്രുക്കളെ രാജ്യത്തിനകത്തു ഉണ്ടാക്കിത്തീർത്തു. ഭാരതീയമുസ്ലീങ്ങളുടെ നഷ്ടസ്വാതന്ത്ര്യം വീണ്ടെടുക്കുന്നതിനു് ഇദ്ദേഹമാണു് പ്രധാന പ്രതിബന്ധകൻ എന്നു വിശ്വസിക്കുന്ന ഒരു കൂട്ടം ജനങ്ങൾ ഹൈദ്രബാദിൽ വർദ്ധിച്ചുകൊണ്ടിരുന്നു. പരിഷ്കൃതജനതയ്ക്കു അനുയോജ്യമാകുംവണ്ണം ഒരു ഭരണമേധാവി ഏർപ്പെടുത്തിയ പുതിയ പരിഷ്കാരങ്ങളോടു് അവർക്കു കഠിന വിദ്വേഷം ഉണ്ടായിരുന്നുതാനും. അനേകശതവർഷങ്ങളായി ഡെക്കാണിൽ നിലനിന്നിരുന്ന യാഥാസ്ഥിതികത്വത്തിനു ഹാനിതട്ടുന്ന കാഴ്ച കാണ്മാൻ അവർക്കു ശേഷിയില്ലാതായി. ഒരു ദിവസം അദ്ദേഹം ദർബാർ ഹാളിൽനിന്നു റസിഡന്റു് ധാരയും ഒന്നിച്ചു് ഇറങ്ങിവരികയായിരുന്നു. ഒരു റോഹില്ലൻ ആ അവസരത്തിൽ അദ്ദേഹത്തെ ലാക്കാക്കി ഒരു വെടിവെച്ചു. ഭാഗ്യവശാൽ അതു് ഒരു അംഗരക്ഷകനെ നിലം പതിപ്പിച്ചതല്ലാതെ ഘാതകന്റെ ഉദ്ദേശ്യസിദ്ധിക്കു് പര്യാപ്തമായിത്തീർന്നില്ല. നിരാശനായിത്തീർന്ന റോഹില്ലൻ വാളുമായി മന്ത്രിയുടെ നേർക്കു് കുതിച്ചു. അടുത്തു നിന്ന വേറൊരു അംഗരക്ഷകൻ അവനെ ഉടൻ വെട്ടിവീഴ്ത്തിയതിനാൽ, രണ്ടു വ്യാഴവട്ടക്കാലംകൂടി ഹൈദ്രബാദു് ഭരിക്കേണ്ട മഹാഭാഗ്യം സാലർജംഗിനു ലബ്ധമായി.

ഇദ്ദേഹത്തെ നിഗ്രഹിക്കുന്നതിനു് ഇതുപോലുള്ള ഒരു ശ്രമം 1868-ാമാണ്ടിലും നടന്നു. നൈസാമിന്റെ കൊട്ടാരത്തിൽ നിന്നു് മന്ത്രി തിരിച്ചുവരുമ്പോൾ രണ്ടുപേർകൂടി അദ്ദേഹത്തെ വെടിവെച്ചു. ഒരു വെടി അദ്ദേഹത്തിന്റെ തലപ്പാവിനു് സ്ഥാനഭ്രംശവും മററതു് അദ്ദേഹത്തിന്റെ

ഒരു ഭൃത്യനു മുറിവും വരുത്തിയതല്ലാതെ ഈശ്വരാധീനം കൊണ്ടു് മറ്റൊന്നും സംഭവിക്കുന്നതിനു സംഗതിയാക്കിയില്ല.

ഇവയെക്കാൾ ഒക്കെ ഗുരുതരവും അപമാനകരവും ആയ ആപത്തുകൾ നൈസാമിന്റെ അവിശ്വാസ മനഃസ്ഥിതിമൂലം സാലർജംഗിനു വന്നുചേർന്നു എന്നുള്ളതാണു് ഇനി പ്രസ്താവിക്കേണ്ടതു്. റസിഡന്റിനു മന്ത്രിയുടെപേരിൽ നല്ല അഭിപ്രായമില്ല എന്നൊരു വാർത്ത അടിസ്ഥാനരഹിതമായി നൈസാമിന്റെ ചില സേവകന്മാർ നൈസാമിനെ ധരിപ്പിച്ചു. തനിക്കു് സാലർജംഗിനെക്കുറിച്ചുള്ള മതിപ്പു് നൈസാമുമായുള്ള ഒരു സന്ദർശനഘട്ടത്തിൽ റസിഡന്റ് വെളിപ്പെടുത്തിയതോടുകൂടി അതു അസ്തമിച്ചു പോയി.

നൈസാമിനും മന്ത്രിക്കും ഇടയ്ക്കു് "വക്കീൽ" എന്നുള്ള നിലയിൽ ഔദ്യോഗികമായി ഇടപെട്ടുകൊണ്ടിരുന്ന ലഷ്കർ ജംഗിന്റെ ഏഷണി നിമിത്തം സിംഹാസനാധിപതിക്കു് 1866-ൽ സചിവ പ്രധാനനോടു് കഠിനമായ വിദ്വേഷം തോന്നിയിരുന്നു. തന്നോടു കാണിക്കേണ്ടതിനേക്കാൾ വിശ്വസ്തത ഇൻഡ്യാ ഗവർമ്മെന്റിനോടു് മന്ത്രി പ്രദർശിപ്പിച്ചു വരുന്നു എന്നൊരു വിശ്വാസവും അദ്ദേഹത്തിന്റെ ഉള്ളിൽ കടന്നുകൂടി. മന്ത്രിയുടെ അധികാരസീമയിലും പ്രവർത്തനരംഗങ്ങളിലും നൈസാം അനാവശ്യവും അനവസരവും ആയി ഇടപെട്ടുതുടങ്ങി. അദ്ദേഹത്തിന്റെ നിസ്സാരപ്രവൃത്തികളെപ്പോലും സംശയദൃഷ്ട്യാ വീക്ഷിച്ചുവന്നു. അദ്ദേഹത്തിന്റെ അനുവാദംകൂടാതെ വീട്ടിനുപുറത്തുപോകാനോ സാമുദായിക കാര്യങ്ങളിലും മറ്റും ഭാഗഭാക്കാകാനൊ അനുവദിക്കാത്ത വിധം മന്ത്രിയുടെ സ്വാതന്ത്ര്യം നിരോധിക്കപ്പെട്ടു എന്നു കേൾക്കുമ്പോൾ സാലർജംഗ് എന്തുമാത്രം വിഷമങ്ങൾ അനുഭവിച്ചു എന്നു് ഊഹിക്കാവുന്നതാണല്ലോ. എന്നാൽ ഈ അവസ്ഥാന്തരങ്ങളെല്ലാം അധികകാലം നിലനിന്നില്ല.

നിർബന്ധബുദ്ധിയായ സ്വനാഥൻെറമുമ്പിൽ വിനീതനായി സാലർജംഗ് നടത്തിയ ഒരു ക്ഷമാപണം നിമിത്തം അവർ തമ്മിൽ പൂർവ്വാധികം രമ്യമായി കഴിഞ്ഞുകൂടുവാൻ സംഗതിയായി.

## യൂറോപ്പിലേക്കുയാത്ര.

1875-ൽ സാലർജംഗ് ഒരു യൂറോപ്പു പര്യടനം നടത്തി. 25 അനുചരന്മാരോടുകൂടി അദ്ദേഹം നടത്തിയ ഈ സഞ്ചാരത്തിനിടയ്ക്കു്, റോം, മിലാൻ, വാററിക്കൻ, ട്യൂറിൻ, പാരിസ് തുടങ്ങി ഏതേതെല്ലാം നഗരങ്ങളിൽ വിശ്രമിച്ചുവോ അവിടെയെല്ലാം ജനങ്ങൾ ആഹ്ലാദപുരസ്സരം ഇദ്ദേഹത്തെ സ്വീകരിക്കുകയുണ്ടായി. ബ്രിട്ടനിൽ നിന്നു ലഭിച്ച സ്വീകരണങ്ങളെക്കുറിച്ചു വർണ്ണിക്കുക അശക്യമാണു്. വെയിൽസ് രാജകുമാരൻ (പിന്നീട് എഡ്വേർഡ് സപ്തമൻ ചക്രവർത്തി) തുടങ്ങി ബ്രിട്ടനിലെ എണ്ണപ്പെട്ട മഹാപുരുഷന്മാരിൽ അധികംപേരും ഇദ്ദേഹത്തെ പ്രത്യേകം സൽക്കരിച്ചു് തങ്ങളുടെ സ്നേഹവും സന്തോഷവും പ്രദർശിപ്പിച്ചു. മാത്രമോ, ആക്സ്ഫോർഡ് സർവ്വകലാശാലക്കാർ ഡി. സി. എൽ. എന്ന അപൂർവ്വബിരുദം നൽകി ഈ മന്ത്രിവരനെ ബഹുമാനിക്കുകകൂടി ചെയ്തു. "ആപല്ക്കാലത്തു് ഇന്ത്യയെ രക്ഷിച്ച ഈ മഹാനെക്കുറിച്ചു് ഇംഗ്ലീഷുകാർക്കു് ആകമാനം ഉണ്ടായിരുന്ന ബഹുമാനം എന്തുമാത്രമായിരുന്നു എന്നു് ഇവയിൽ നിന്നൊക്കെ അനുമാനിക്കാവുന്നതാണു്.

## റീജൻറായിത്തീർന്നു.

നൈസാമായിരുന്ന അഫ്സൽദ്ദൌള 1869-ാംമാണ്ടു നാടുനീങ്ങിയതിനാൽ, അദ്ദേഹത്തിൻെറ മകൻ മൂന്നു

വയസ്സുള്ള ഒരു കുട്ടിയായിരുന്നു സിംഹാസനാവകാശിയായിത്തീർന്നതു്. അതുകൊണ്ടു് സാലർജംഗിന്റെയും, ഷംസുൽ ഉമ്രായുടേയും റീജൻസി ഭരണത്തിൽ രാജ്യകാര്യങ്ങൾ നടന്നുകൊണ്ടിരുന്നു. 1881 മുതൽ മന്ത്രിപദവും റീജൻസി സ്ഥാനവും സാലർജംഗിൽതന്നെ നിക്ഷിപ്തമാകുകയും, രാജ്യനിവാസികൾക്കും ഇൻഡ്യാഗവർമ്മെന്റിനും തൃപ്തി വരുമാറു് അദ്ദേഹം രാജ്യം ഭരിക്കുകയും ചെയ്തു. ഇപ്രകാരമുള്ള ഭരണത്തിൽ സംപ്രീതനായിത്തീർന്ന് അധീശ ഗവർമ്മെന്റു് ജി. സി. എസ്സ് ഐ. സ്ഥാനവും 17 ആചാരവെടിയും അനുവദിച്ചുകൊടുത്തു് ഈ മന്ത്രിയെ വേണ്ടവിധത്തിൽ ബഹുമാനിച്ചു.

## അപ്രതീക്ഷിത മരണം.

മുപ്പതോളം സംവത്സരക്കാലത്തെ ഭരണംകൊണ്ടു് ഹൈദ്രബാദിനെ നാട്ടുരാജ്യങ്ങളുടെ മുന്നണിയിൽ കൊണ്ടുവരുന്നതിന് സാധിച്ച ഈ ഭരണതന്ത്രവിശാരദൻ അടുത്ത മുപ്പതു വർഷംകൂടി സചിവപദം അലങ്കരിക്കത്തക്ക കായശക്തിയും മനശ്ശക്തിയും, സന്നദ്ധതയും ഉള്ള ആളായിരുന്നു; എന്നാൽ അദ്ദേഹത്തിന്റെ ജീവനെ ദുർവ്വിധി 53-ാം വയസ്സിൽ അപഹരിക്കുകയാണു് ചെയ്തതു്. പെട്ടെന്നുണ്ടായ ഒരു കോളറ നിമിത്തം ഹൈദ്രബാദ് നിവാസികളെ ആകമാനം ദുഃഖസാഗരത്തിൽ നിമഗ്നരാക്കിയിട്ടു്, ആ മഹാപുരുഷൻ പരലോകം പ്രാപിച്ചു.

ബ്രിട്ടീഷു ചക്രവർത്തിനിപോലും ഈ അകാലനിര്യാണത്തിൽ ബന്ധുമിത്രങ്ങൾക്കു് അനുശോചനം അയച്ചു എന്നു കേൾക്കുമ്പോൾ എത്ര സഹസ്രം കമ്പികളും കത്തുകളും ആണു് അവർക്കു ഇതു സംബന്ധിച്ചു ലഭിച്ചിട്ടുള്ളതെന്നു് ഊഹിക്കാവുന്നതാണല്ലോ. സാലർജംഗിന്റെ പുത്രന്മാർ രണ്ടുപേരും പൗത്രനും ഹൈദ്രബാദിലെ പ്രധാന

മന്ത്രിമാരായിരുന്നിട്ടുണ്ട്. പൌത്രനായ നവാബ് മിർ യൂസഫ് അലിഖാൻ 1914-ാമാണ്ട് ആ മന്ത്രിപദം രാജി കൊടുത്തതിനുശേഷം നാളിതുവരെ അപ്രകാരം ഒരു ഉദ്യോഗത്തിൽ ആരും നിയമിതനായിട്ടില്ല എന്നതും പ്രസ്താവയോഗ്യമത്രെ.

## ഭരണപരിഷ്കാരങ്ങൾ.

---

കേവലം ഒരു അപരിഷ്കൃതരാജ്യമായിരുന്ന ഹൈദരാബാദിനെ ഇംഗ്ലീഷുകാരുടേയും ഇൻഡ്യാക്കാരുടേയും ദൃഷ്ട്യാ ഒരു ഉയർന്ന രാജ്യമാക്കിത്തീർത്ത സാലർ ജംഗിന്റെ ഭരണകുശലതയെക്കുറിച്ചുകൂടി അല്പം പ്രസ്താവിക്കുന്നതു് അസംഗതമായിരിക്കുകയില്ലല്ലോ. ഇദ്ദേഹത്തിന്റെ ഭരണാരംഭഘട്ടത്തിൽ കൊള്ളകളും മോഷണങ്ങളുംകൊണ്ടു് മിക്ക ഗ്രാമവാസികളും സങ്കടം അനുഭവിച്ചു വരികയായിരുന്നു. രാജ്യം മുഴുവൻ 17 ഡിസ്ട്രിക്റ്റുകളായി ഭാഗിച്ചു് ധാരാളം കച്ചേരികളും പോലീസ്സ്റ്റേഷൻസും ഏർപ്പെടുത്തിയതിനു പുറമെ, ഇത്തരം കേസുകൾ വിസ്തരിക്കുന്നതിനു് പ്രത്യേകമായി ഒരു 'റോഹില്ലാ കോടതി'യും അദ്ദേഹം സ്ഥാപിക്കുകയുണ്ടായി. അവിടെ ഹൈക്കോടതി സ്ഥാപിച്ചതും ഇദ്ദേഹത്തിന്റെ ഭരണകാലത്തായിരുന്നു. കൊള്ളക്കാർക്കു് കഠിന ശിക്ഷകൾ നൽകി രാജ്യം സുരക്ഷിതമാക്കിത്തീർത്തു.

കൺട്രാക്റ്റ് വ്യവസ്ഥ അനുസരിച്ചു് കരം പിരിവു നടത്തിവന്ന ഹൈദരാബാദിൽ അധീശ ഗവണ്മെന്റിനു് കൊടുക്കേണ്ട സൈന്യച്ചെലവു നീക്കിയാൽ വർഷംപ്രതി 18 ലക്ഷം രൂപാ മാത്രമെ ഭരണത്തിനു് വിനിയോഗിക്കാനായി മിച്ചം ലഭിച്ചിരുന്നുള്ളു. സ്ഥിരം പാട്ടക്കാരെപ്പോലെ വർത്തിച്ചിരുന്ന അത്തരം 4000 ത്തിൽപരം അറബികളേയും പട്ടാണികളേയും സിവിൽകോടതി വിചാരണയ്ക്കുശേഷം പിരിച്ചുവിട്ടപ്പോൾ ഒരു വർഷത്തിനകം കരംപിരിവുവകയിൽ

40 ലക്ഷം രൂപാ ഗവൎമ്മെന്റിനു് ലഭിക്കുകയുണ്ടായി. റവന്യൂഭരണത്തിൽ അസാധാരണ വൈദഗ്ദ്ധ്യമുള്ള സാലർജംഗിന്റെ നേരിട്ടുള്ള ഭരണത്തിൽ രാജ്യത്തിന്റെ നാലിലൊരുഭാഗം, അതായതു് 60 ലക്ഷം രൂപാ മുതലെടുപ്പുള്ള പ്രദേശങ്ങൾ ഉൾപ്പെടുത്തി, മററുള്ളവർ മാതൃകയായിരിക്കത്തക്കവിധം അദ്ദേഹം ഭാവിയുടെ ഭരണച്ചുമതല വഹിച്ചുകൊണ്ടിരുന്നു.

നാലു ഭരണകാര്യമന്ത്രിമാരുടേയും സെക്രട്ടറിമാരുടേയും ചുമതലയിൽ സകല ഡിപ്പാർട്ടുമെന്റുകളും ഉൾപ്പെടുത്തി അദ്ദേഹം നടത്തിയ ഭരണപരിഷ്കാരമാണു് ഇന്നും ഹൈദ്രാബാദിൽ നിലവിലിരിക്കുന്നതു്.

കൊറാൻ പഠിത്തം മാത്രം വ്യവസ്ഥാപിതനിലയിലുള്ള വിദ്യാഭ്യാസമായി നടന്നുകൊണ്ടിരുന്ന ഹൈദ്രബാദിൽ പട്ടണങ്ങൾതോറും സൎക്കാർ ഹൈസ്കൂളുകളും, ഗ്രാമങ്ങളിലെല്ലാം പ്രാഥമികപാഠശാലകളും ഏൎപ്പെടുത്തിയും ഇംഗ്ലീഷു സ്കൂളുകൾ, സാധാരണ കാളേജുകൾ, എഞ്ചിനീയറിംഗ് കാളേജ്, മെഡിക്കൽസ്കൂൾ ആദിയായവ സ്ഥാപിച്ചും അദ്ദേഹം വിദ്യാഭ്യാസപ്രചരണാൎത്ഥം പല പ്രവൃത്തികളും ചെയ്തു. പോലീസ്, സർവ്വെ, ജുഡിഷ്യൽ, എഞ്ചിനീയറിംഗ്, റയിൽവെ, എക്സൈസ് തുടങ്ങി രാജ്യഭരണത്തെ ലഘൂകരിക്കുന്ന പല ഡിപ്പാർട്ടുമെന്റുകളും പരിഷ്കൃതനിലയിൽ രൂപവൽക്കരിച്ചു് ജനക്ഷേമം വരുത്തിത്തുടങ്ങിയതു സർ സാലർജംഗ് ആണെന്നുള്ളതു് ഈ രാജ്യചരിത്രത്തിലെ ഒരു പ്രധാന സംഗതിയാണു്.

സൈന്യച്ചെലവിനെന്നുള്ള പേരിൽ ഇൻഡ്യാഗവൎമ്മെന്റിനു അടച്ചുകൊണ്ടിരുന്ന കപ്പം 80 ലക്ഷം രൂപാ ആയിരുന്നതു് ഈ മന്ത്രിവൎയ്യൻ നടത്തിയ എഴുത്തുകുത്തിന്റെയും മററും സാമൎത്ഥ്യം നിമിത്തം 20 ലക്ഷമാക്കി കുറച്ചു എന്നുള്ളതും വിസ്മരിക്കാവുന്ന ഒന്നല്ല.

എത്രതന്നെ ജോലിചെയ്താലും തൃപ്തിവരാത്ത ഒരു പ്രകൃതക്കാരനായിരുന്നു സാലർജംഗ്; എന്നാൽ അത്യധികം ജോലിത്തിരക്കുള്ള വർഷങ്ങളിൽപോലും റംസാൻകാലത്തു് അനുഷ്ഠിക്കേണ്ടുന്ന ഉപവാസാദികൾ യാതൊന്നും അദ്ദേഹം ഒരിക്കലും ലംഘിച്ചിരുന്നില്ല എന്ന ഏകസംഗതി അദ്ദേഹത്തിന്റെ മതബോധം ശരിയായി വെളിപ്പെടുത്തുന്നുണ്ടല്ലോ.

ഏതുപ്രകാരത്തിൽ നോക്കുന്നതായാലും 19-ാംശതാബ്ദത്തിലെ ഒരു ഉത്തമഭാരതീയ സചിവനായി സാലർജംഗ് വിളങ്ങിയിരുന്നു എന്നുള്ളതു് ആരും സമ്മതിക്കുന്നതാണു്.

---

## ൬. ബെഞ്ചമിൻ ഫ്രാൻക്ളിൻ.

---

**വെങ്കുളം ജി. പരമേശ്വരൻപിള്ള.**

ഞായറാഴ്ച മനോഹരമായ ഒരു പ്രഭാതം. ഇന്നു അമേരിക്കയിലെ മൂന്നാമത്തെ നഗരമായി ആകാരത്തിലും മോഹനീയതയിലും മേന്മ പ്രാപിച്ചിരിക്കുന്ന ഫിലാഡൽഫിയാനഗരം 200 വർഷത്തിനുമുമ്പെ മരക്കുടിലുകൾകൊണ്ടു നിറയപ്പെട്ടിരുന്ന ഒരു വെറും ഗ്രാമം മാത്രമായിരുന്നു. കീറിപ്പറിഞ്ഞ വസ്ത്രങ്ങൾ ധരിച്ചു്, വാടിത്തളർന്ന ഗാത്രത്തോടുകൂടി അതാ ഒരു ബാലൻ ഒരു റൊട്ടിക്കഷണവും കടിച്ചു തിന്നുകൊണ്ടു റോഡിൽക്കൂടി നടന്നുപോകുന്നു. ഉറക്കംതൂങ്ങി താഴെ വീണുപോകുമെന്നു തോന്നും അവൻ നടക്കുന്നതു കണ്ടാൽ.

“കുക്ഷിയിലുള്ള കരിക്കാടിയല്ലാതെ
നിക്ഷേപമായവനൊന്നുമില്ല.”

എന്നു പറയാൻ നിവൃത്തിയില്ല. നാലു ഷില്ലിംഗ് കൈയിലുണ്ടു്. മോടിയായ വസ്ത്രങ്ങൾ ധരിച്ചുകൊണ്ടു് പള്ളിയി

ലേക്കു പൊയ്ക്കൊണ്ടിരുന്ന ജനങ്ങളെ അനുഗമിച്ചുകൊണ്ടു അവനും നടക്കുന്നു. പള്ളിയിൽ പ്രവേശിച്ചില്ല, അതിനു മുമ്പേതന്നെ അവൻ ക്ഷീണനായി അടുത്തൊരു മുറിയിൽ കടന്നു വീണു ഉറക്കവുമായി. ഉണർന്നു നോക്കിയപ്പോഴേക്കും പ്രാർത്ഥനാദി കർമ്മങ്ങളും നടത്തിയിട്ട് എല്ലാവരും പിരിഞ്ഞു പോയിരുന്നു.

ഇത്ര ദയനീയമായ നിലയിൽ ആ ഗ്രാമത്തിൽ പ്രവേശിച്ച ബെഞ്ചമിൻ ഫ്രാൻക്ലിനെയാണ് 13 വർഷം കഴിഞ്ഞപ്പോൾ അമേരിക്കൻ സ്വാതന്ത്ര്യപ്രഖ്യാപനത്തിനു വേണ്ടുന്ന ഉടമ്പടിയുടെ നക്കൽ തയാറാക്കിയ ഭരണതന്ത്രജ്ഞന്മാരിൽ ഒരാളായി കാണുന്നത്.

“ലളിതജീവിതവും ഉന്നതചിന്തയും” എന്ന വിശിഷ്ടാദർശത്തിനു ഒരു മകുടോദാഹരണം ഈ മഹാപുരുഷനാകുന്നു. ശാസ്ത്രത്തിന്റെ പുരോഗതിക്കും രാജ്യത്തിന്റെ അഭിവൃദ്ധിക്കും ആയി തീവ്രയത്നം ചെയ്തു നശ്വരമല്ലാത്ത യശസ്സ് സമാർജിച്ചിരിക്കുന്ന ഈ ഉന്നതാശയ സമ്പന്നൻ ലോകചരിത്രത്തിൽ പ്രകീർത്തിതനായിത്തീർന്നിട്ടുള്ള ഒരു ആദർശപുരുഷനാണ്.

## 19 സന്താനങ്ങളോടൊത്തു ദാരിദ്ര്യം.

ഫ്രാൻക്ലിന്റെ കുടുംബം ഇംഗ്ലണ്ടിലെ നാർത്താംപ്ടൺഷയറിലാണ്. അമേരിക്കനായി ജനിച്ചു, അമേരിക്കനായി വളർന്നു, അമേരിക്കനായി ജീവിതം നയിച്ച ഇദ്ദേഹം താനൊരു നാലായിരം പൂർണ്ണചന്ദ്രന്മാരെ കണ്ടിട്ടുള്ള ഇംഗ്ലീഷ് കുടുംബത്തിൽ ജാതനാണെന്ന് അഭിമാനസമേതം പറയാറുണ്ടായിരുന്നു. പിതാവായ ജോഷിയാ ഫ്രാൻക്ലിന് രണ്ടു ഭാര്യമാരിലായി പത്തൊൻപതു സന്താനങ്ങളെ പോറ്റേണ്ട നിർഭാഗ്യം ഉണ്ടായിട്ടുണ്ട്. 1685-ാമാണ്ടോടു

കൂടി അമേരിക്കയിലെ ബോസ്റ്റൺ നഗരത്തിനടുത്തു് താമസം ഉറപ്പിച്ച ഈ സന്താനസമ്പന്നനു് ദാരിദ്ര്യം കഴിഞ്ഞിട്ടൊരു ജീവനസുഖവും കിട്ടുവാൻ കഴിഞ്ഞിട്ടില്ല. സോപ്പും മെഴുകുതിരിയും ഉണ്ടാക്കുന്ന ജോലിയിൽ ആ സ്ഥിരപരിശ്രമി സമർത്ഥനായിരുന്നു. എങ്കിലും കുഞ്ഞുങ്ങളുടെ എണ്ണക്കൂടുതൽകൊണ്ടു് തലനിവർക്കാൻ സാധിച്ചില്ലെന്നേയുള്ളു. ഇങ്ങനെ എത്രകാലമാണു് ആ സാധുമനുഷ്യൻ കഴിച്ചുകൂട്ടിയിട്ടുള്ളതു്? എൺപത്തൊൻപതു വയസ്സുവരെ. എന്നിട്ടും വിശാലമായ അമേരിക്കാ ഖണ്ഡത്തിൽ ഒരേക്കർ ഭൂമിയുടെയെങ്കിലും ഉടമസ്ഥൻ താനാണെന്നുള്ള അഭിമാനത്തോടുകൂടി മരിക്കാൻ അയാൾക്കു് സാദ്ധ്യമായില്ല. 55 വർഷം ആ മെഴുകുതിരിക്കാരനോടുചേർന്നു ജീവിതസുഖം അനുഭവിച്ച ഭാര്യ 85 വയസ്സുവരെ ജീവിച്ചിരുന്നു. അപ്പോൾ ഈ ദീർഘായുർയോഗമുള്ള ദമ്പതിമാരുടെ വത്സല സന്താനമായി 1706 ജനുവരി 17-ാംനു- ജാതനായ ബെഞ്ചമിൻ 84 വയസ്സുവരെ ജീവിച്ചിരുന്നതു ആശ്ചര്യജനകമല്ലല്ലോ.

പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞതോടുകൂടി പള്ളിക്കൂടത്തിലെ പഠിത്തം വിട്ടു ബാലൻ വീട്ടുജോലികളിലും പിതാവിന്റെ തൊഴിലിലും വ്യാപൃതനായിത്തീർന്നു. കുട്ടിക്കു തീരെ സന്തോഷമില്ലായിരുന്ന ആ വക പ്രവൃത്തികളെ മനസ്സില്ലാമനസ്സോടെ ചെയ്തുവന്നതു് പുസ്തകപാരായണാസക്തി വർദ്ധിപ്പിക്കാമല്ലോയെന്നു കരുതി മാത്രമായിരുന്നു. രണ്ടു വർഷത്തിനിടയ്ക്കു് ആശാരി, മൂശാരി, കല്ലൻ, കൊല്ലൻ, തട്ടാൻ, ചെമ്പുതട്ടി, തുടങ്ങിയവരുടെ തൊഴിലുകൾകൂടി വശമാക്കിയെങ്കിലും, ജ്യേഷ്ഠൻ ആയിടയ്ക്കു് തുടങ്ങിയിരുന്ന അച്ചുകൂടത്തിൽ പ്രവേശിച്ചപ്പോൾ മുതല്ക്കു ഉന്മേഷവും ഉല്ലാസവും അവനിൽ കടന്നുകൂടിയുള്ളു. അച്ചുനിരത്തായി, കവിതാരചനയായി, ലേഖനമെഴുത്തായി ബാലൻ ആഹ്ലാദാവേശത്തിൽ നീന്താനും തുടങ്ങി. ഒരു റൊട്ടിയും പച്ച

വെള്ളവും ആണ് ഉച്ചയ്ക്കുള്ള ഭക്ഷണവിഭവങ്ങൾ! ഇവരണ്ടും എത്രയും വേഗം ഉള്ളിലാക്കിയശേഷം പുസ്തകവായനയിലേർപ്പെട്ടു് വിശപ്പുശമിപ്പിക്കുക എന്നതായിരുന്നു ആ ബാലനു് ഉത്സാഹമായിരുന്നതു്.

## കുമാരദശയിൽ പത്രാധിപത്യം.

---

ജ്യേഷ്ഠൻ ഒരു പത്രം തുടങ്ങി. പേർ വയ്ക്കാതെയും കൈയക്ഷരം മാറിയും അയച്ചുകൊടുത്തതുകൊണ്ടുമാത്രം അനുജന്റെ കവിതകളും ലേഖനങ്ങളും ആ പത്രത്തിൽ പ്രസിദ്ധീകൃതമാകാനിടവന്നു. ഇവയൊക്കെ നാല്പൂലികളോ ജല്പനകളോ ആണെന്നു വായനക്കാർ സംശയിച്ചിട്ടാവശ്യമില്ല. വിവിധ വിഷയങ്ങളിൽ വാസനയും പുസ്തകവായനയിൽ അതിതല്പരതയും ഉള്ള ബാലൻ സാമാന്യജനത്തിനു രസിക്കത്തക്കവിധം പദ്യവും ഗദ്യവും എഴുതാൻ വശമാക്കിയിരുന്നു. അദ്ദേഹം ഇരുപതാംവയസ്സിൽ പ്രസിദ്ധം ചെയ്തിരുന്ന ഒരു ലഘുപത്രിക (A Dissertation on Liberty and Necessity Pleasure and Pain)യുടെ ഒരേ ഒരു പ്രതി ഈയിടെ ഇംഗ്ലണ്ടിൽ ലേലംചെയ്തപ്പോൾ അതു് ആയിരത്തിഅഞ്ചു് പവൻ വിലയ്ക്കു പോയതു് ബെഞ്ചമിൻ ഫ്രാങ്ക്ലിന്റെ അനന്തരകാലമാഹാത്മ്യം കൊണ്ടുമാത്രമല്ലതന്നെ. ഭരണാധികാരികൾ ഒരിക്കൽ പത്രാധിപരെ പിടികൂടി ഒരുമാസത്തെ ജയിൽവാസത്തിനയച്ചു. അപ്പോൾ പത്രംനടത്തിക്കൊണ്ടിരുന്നതു് പതിനാറുവയസ്സു് പ്രായമായിരുന്ന ഈ ബെഞ്ചമിൻ ഫ്രാങ്ക്ലിൻതന്നെയായിരുന്നു. ജ്യേഷ്ഠന്റെ വിമോചനത്തിനുശേഷവും തുടർന്നു ആ ജോലി കുറേക്കാലം ബാലൻ നോക്കുകയുണ്ടായി; എന്നാൽ അസൂയാവിഷവാഹിയായ ജ്യേഷ്ഠനുമായുള്ള അഭിപ്രായവ്യത്യാസംനിമിത്തം, അവരജൻ ആ ജോലി രാജിവച്ചു. മാതാപിതാക്കൾ

ന്മാരെയും ബന്ധുമിത്രങ്ങളെയും ഉപേക്ഷിച്ചിട്ടു് അയാൾ നാടുവിട്ടു് ഒളിച്ചോടിപ്പോയി.

300 മൈൽ ദൂരെയുള്ള ന്യൂയാർക്കിൽ ഒരു ജോലി അന്വേഷിച്ച ഫ്രാങ്ക്ലിൻ രാപകൽ നടന്നു കഷ്ടപ്പെട്ടു; ഫലിച്ചില്ല. വള്ളംവഴിക്കും നടന്നും സഞ്ചരിച്ച വയറുവിശപ്പിനു് പോംവഴിയന്വേഷിച്ച ഫ്രാങ്ക്ലിൻ ഒരുനൂറു മൈൽ അകലെയുള്ള ഫിലാഡെൽഫിയായിൽ എത്തിച്ചേർന്നതു് ആദ്യം നാം കണ്ടുവല്ലോ. ഒരു അച്ചുക്കൂടത്തിൽ ജോലികിട്ടിയതിനാൽ ആറേഴുമാസം അങ്ങനെ കഴിഞ്ഞു. അനന്തരം കുറെക്കാലം ലണ്ടനിൽ പല ജോലികളും ചെയ്തു താമസിച്ചു; ആ ജീവിതം തുടരാൻ സാധിക്കാതെ അയാൾ വീണ്ടും ഫിലാഡൽഫിയായിലേക്കു മടങ്ങി.

## പത്രപ്രവർത്തനം.

സ്ഥിരപരിശ്രമികളാണെങ്കിലും ദാരിദ്ര്യപീഡിതരായവരെ, മോഹനാംഗിയായ ലക്ഷ്മീദേവി വീക്ഷിക്കുന്നതു കാലം വളരെ കഴിഞ്ഞതിനുശേഷമായിരിക്കും. ബെഞ്ചമിൻ ഫ്രാങ്ക്ലിന്റെ കാര്യത്തിലും അങ്ങനെ പ്രവർത്തിക്കാനായിരുന്നു അവൾക്കു താല്പര്യം; എന്നാൽ അദ്ദേഹം അതു സമ്മതിച്ചില്ല.

ഇത്രയും കാലത്തിനിടയ്ക്കു മുദ്രണകലയിൽ അദ്ദേഹം സമ്പാദിച്ചിരുന്ന സാമർത്ഥ്യം, മെരിഡിത്തു് എന്ന ഒരാൾ സ്ഥാപിച്ച അച്ചുക്കൂടത്തിലെ മാനേജർ സ്ഥാനത്തേക്കു് ബെഞ്ചമിനെ ആരോഹണം ചെയ്യിച്ചു. ഉടമസ്ഥനു് ധനലാഭം ഉണ്ടായപ്പോൾ പ്രവർത്തനകുശലനായ ഒരു സത്യസന്ധൻ എന്ന പേർ ബെഞ്ചമിനു ലബ്ധമായി. അതു പുസ്തകവ്യാപാരത്തിലും സ്റ്റേഷനറിസാമാനവില്പനയിലുംകൂടി നയിച്ചു് ഒരു ചെറിയ അച്ചുക്കൂടത്തിന്റെ ഉടമസ്ഥതയും വർത്തമാനപ്പത്രത്തിന്റെ ആധിപത്യവും ക്രമേണ അദ്ദേഹത്തിൽ

ചെയ്തു; അതെ, ബെഞ്ചമിൻ ഫ്രാങ്ക്ലിൻ ഇതാ പ്രചാരമുള്ള ഒരു പ്രതിവാരപ്പത്രത്തിന്റെ ഉടമസ്ഥനും പത്രാധിപരും ആയിത്തീർന്നിരിക്കുന്നു. ആ "സാറ്റർഡെ ഈവനിംഗ് പോസ്റ്റ്" പത്രം ഇന്നും അമേരിക്കയിലെ പ്രസിദ്ധിയുള്ള ഒരു പത്രമായി പ്രശോഭിക്കുന്നുണ്ട്. "പൂവർ റിച്ചേർഡ്സ് ആൽമനാക്കി"ന്റെ പ്രസിദ്ധീകരണം 25 സംവത്സരക്കാലത്തേക്ക് അദ്ദേഹം പ്രശസ്തമായ നിലയിൽ നടത്തിയിട്ടുണ്ട്.

## സ്വാത്മപരിശോധനം.

പത്രപ്രവർത്തകനും പൊതുകാര്യ പ്രസംഗകനും എന്ന നിലയിൽ ബെഞ്ചമിൻ ഫ്രാങ്ക്ലിൻ സമാർജ്ജിച്ചിട്ടുള്ള കീർത്തി നിസ്തുല്യമാണ്. സന്മാർഗ്ഗികവും രാഷ്ട്രീയവും സാഹിത്യപരവും ആയ വിഷയങ്ങളെ അധികരിച്ച് അദ്ദേഹം എഴുതിയിട്ടുള്ള ലേഖനപരമ്പരകൾ അമേരിക്കൻ ജനതയുടെ സവിശേഷമായ ആദരം ആർജ്ജിച്ചിട്ടുണ്ട്. സത്യം, സന്മാർഗ്ഗനിഷ്ഠ, സ്വരാജ്യസ്നേഹം, പൊതുജനോപകാരം തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് എന്തെങ്കിലും എഴുതുകയോ പ്രസംഗിക്കുകയോ ചെയ്യുന്നതിനുമുമ്പ് അവ ബെഞ്ചമിൻ സ്വജീവിതത്തിൽ അനുഭവപ്പെടുത്തിയിരിക്കുമെന്നുള്ളതു തീർച്ചതന്നെ. ദിനംതോറും സ്വാത്മപരിശോധന നടത്തിയിട്ടുണ്ടായിരുന്ന സോക്രട്ടീസിനെ അക്കാര്യത്തിൽ അക്ഷരംപ്രതി അനുകരിച്ച് ഫലിപ്പിച്ചിട്ടുള്ള ആൾ ബെഞ്ചമിൻ ഫ്രാങ്ക്ലിൻ മാത്രമാകുന്നു. സൽഗുണങ്ങളുടേയും ദുർഗ്ഗുണങ്ങളുടേയും ഓരോ പട്ടിക എഴുതി അവയിൽ ഓരോന്നിനോടും താൻ ഓരോ ദിവസവും എത്രമാത്രം സമീപിച്ചിരിക്കുന്നുണ്ട്, അഥവാ സൽപ്രവൃത്തികളും ദുഷ്പ്രവൃത്തികളും ഓരോ ദിവസവും താൻ എന്തെല്ലാം ചെയ്യുന്നുണ്ട് എന്നുള്ളതു അടയാളപ്പെടുത്തി ഡയറികുറിച്ച് വന്ന ആളാണ് ഈ മഹാൻ. ഇങ്ങനെ

വളരെക്കാലം അനുഷ്ഠിച്ചതിൻെറ ഫലമായി ദുർവിചാരങ്ങൾ സന്ത്യജിക്കുകയും സദ്വിചാരങ്ങൾ സ്വീകരിക്കുകയും ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇത്തരത്തിലുള്ള ഒരു സദ്‌വൃത്തൻെറ തൂലികയിൽനിന്നു പുറപ്പെടുന്ന ആശയങ്ങളും അഭിപ്രായങ്ങളും ലോകം സമാദരിക്കാതിരിക്കുന്നതെങ്ങനെ? രാഷ്ട്രീയലോകത്തു അദ്ദേഹം പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾ രാജ്യതന്ത്രജ്ഞന്മാർക്കും ഉയൎന്ന ഉദ്യോഗസ്ഥന്മാർക്കും സ്വീകരിക്കാതിരിക്കാൻ നിവൃത്തിയില്ലെന്നായി.

## മിന്നലും വിദ്യുച്ഛക്തിയും ഒന്നാണു്.

ഇത്തരം പ്രവൎത്തനങ്ങളോടു യാതൊരു ബന്ധവുമില്ലാത്ത ശാസ്ത്രവിഷയങ്ങളിൽക്കൂടി സ്വബുദ്ധി വ്യാപരിപ്പിച്ചു ലോകോപകാരപ്രദമായ പുതിയ കണ്ടുപിടിത്തങ്ങൾ ഇദ്ദേഹം നടത്തിയിട്ടുണ്ടത്രെ. ഈ വസ്തുത ഓർക്കുമ്പോൾ "പ്രതിഭാസമ്പത്തു എന്നു പറയുന്നതു് സുസ്ഥിരപരിശ്രമമല്ലാതെ മറ്റൊന്നുമല്ല" എന്നുള്ള അഭിജ്ഞവചനം എത്രയും ശരിയായുള്ളതാണു് എന്നതിനു സംശയമില്ല. ഏതു വിഷയത്തെക്കുറിച്ചും ചിന്തിച്ചു ശീലമുള്ള ബെഞ്ചമിൻ ഫ്രാങ്ക്ലിൻ ആണു് മിന്നലിൽ വൈദ്യുതശക്തിയുണ്ടെന്നു് ആദ്യം കണ്ടുപിടിച്ചു് പ്രഖ്യാപനം ചെയ്തിട്ടുള്ളതു്.

പട്ടം പറത്തി വിനോദിച്ചിട്ടില്ലാത്ത കുട്ടികൾ വളരെ ചുരുക്കംതന്നെ; എന്നാൽ ഇദ്ദേഹം പട്ടം പറത്തി വിനോദിച്ചതു് ഒരു കണ്ടുപിടിത്തത്തിനു കാരണമായിത്തീൎന്നു. മഴക്കാലത്തു ഒരു ദിവസം ബെഞ്ചമിൻ ആ വിനോദത്തിൽ ഏൎപ്പെട്ടിരുന്നപ്പോൾ ചണംപോലൊരു വസ്തുകൊണ്ടുണ്ടാക്കിയ ചരടിലെ നാരുകൾ പെട്ടെന്നു് എഴുന്നു നില്ക്കുന്നതായി അദ്ദേഹം കണ്ടു വിദ്യുച്ഛക്തിയുടെ പ്രവൎത്തനം നിമിത്തമാണു് ഇപ്രകാരം സംഭവിച്ചതെന്നുള്ളതു് അറിയാൻ

പാടില്ലാതിരുന്ന അക്കാലത്തു് ഇദ്ദേഹം അതിന്റെ കാരണം അന്വേഷിച്ചു തുടങ്ങി. വിദ്യുച്ഛക്തി അടക്കിവച്ചിരിക്കുന്ന ഒരു ഭരണിയുമായി ബന്ധിച്ചു ചരടിൽ പട്ടം പറത്തിയപ്പോൾ ഇതേ അനുഭവംതന്നെ ഉണ്ടായി. തുടൎന്നു പല പരിശോധനകളും നടത്തിയതിന്റെ ഫലമായി മിന്നലിൽ വിദ്യുച്ഛക്തി ഉണ്ടെന്നു അദ്ദേഹം കണ്ടുപിടിച്ചു.

കറുപ്പുനിറത്തിനു് മറ്റു നിറങ്ങളെക്കാൾ ചൂടിനെ ആകർഷിക്കുന്നതിനു ശക്തിയുണ്ടെന്നും, വെള്ളനിറം സൂൎയ്യരശ്മിയിൽനിന്നു ചൂടിനെ ആകർഷിക്കുന്നില്ല, അതിനെ പ്രതിഫലിപ്പിക്കുക മാത്രമേ ചെയ്യുന്നുള്ളു എന്നും ആദ്യമായി തെളിയിച്ചതു് ഇദ്ദേഹമാകുന്നു. സൂൎയ്യരശ്മി തട്ടത്തക്കവിധം അദ്ദേഹം ഏഴു നിറത്തിലുള്ള വസ്ത്രങ്ങൾ മഞ്ഞിൻകട്ടയുടെ പുറത്തു വിരിച്ചു. അവയിൽ കറുത്ത വസ്ത്രത്തിന്റെ അടിയിലുള്ള മഞ്ഞുമാത്രം ഉരുകിയതായി കണ്ടു. വെള്ളവസ്ത്രത്തിനടിയിലുള്ളതു് അതേ നിലയിൽതന്നെ അല്പവും മാറ്റം കൂടാതെയിരിക്കുന്നതും അദ്ദേഹത്തിനു ബോദ്ധ്യമായി. വളരെ നിസ്സാരമായി തെളിയിച്ച ഈ വസ്തുത പിന്നീടുള്ള പല ശാസ്ത്രീയനിരീക്ഷണങ്ങൾക്കും പരീക്ഷണങ്ങൾക്കും പ്രയോജനം ചെയ്തിട്ടുണ്ടു്.

## എറുമ്പുകൾ സംസാരിക്കും.

എറുമ്പുകൾ ആശയ വിനിമയം ചെയ്യുന്നുണ്ടെന്നു അദ്ദേഹം സകലരേയും ബോധപ്പെടുത്തി; അദ്ദേഹം ഒരു പരിശോധന മുഖേന ഇതു തെളിയിക്കുകയും ചെയ്തു. ഒരു തകരപ്പാത്രത്തിനകത്തു മധുരവും മണവും ഉള്ള ഏതാനും ആഹാരസാധനങ്ങൾ ഇട്ടിട്ടു് കുറച്ചു സമയം കാത്തിരുന്നു. അപ്പോഴേക്കും അവിടെ അനവധി എറുമ്പുകൾ വന്നുകയറി. ഇവയിൽ ഒരെണ്ണത്തിനെ ഒഴിച്ചിട്ടു് ബാക്കി എല്ലാ

എറുമ്പുകളേയും ഫ്രാൻക്ലിൻ പ്രത്യേകം സൂക്ഷിച്ചതിനു ശേഷം ആ തകരം അല്പം ഉയരെ ആയി കെട്ടിത്തൂക്കി. തറനിരപ്പിൽനിന്നു മുകളിലായിട്ടാണു് അതു നിൽക്കുന്നതെന്നു് ആ ഒരു എറുമ്പിനു മാത്രമേ അറിയാമായിരുന്നുള്ളു. അതിനെ സ്വാതന്ത്ര്യമായി ബെഞ്ചമിൻവിട്ടു. ആ എറുമ്പു ചുവരിൽക്കൂടി തട്ടുപലകവഴി സഞ്ചാരംതുടങ്ങി; കെട്ടിത്തൂക്കിയ കയർ വഴി താഴോട്ടിറങ്ങി മധുരസാധനം കണ്ടുപിടിച്ചതിനുശേഷം അതു് അവിടെനിന്നുപോയി. കുറച്ചുസമയത്തിനകം ആദ്യത്തെ എറുമ്പുകൾ ഉൾപ്പെടെ അനവധി എറുമ്പുകൾ ആ പലഹാരത്തിന്മേൽ പ്രവേശിച്ചു. ഇതു കണ്ട ആ ഒരെറുമ്പു് മററുള്ളവയോടു് ഏതോ ഭാഷയിൽ പറഞ്ഞിട്ടില്ലായിരുന്നു എങ്കിൽ തീർച്ചയായും അവ ഇത്ര പെട്ടെന്നു വരുന്നതല്ലായിരുന്നു എന്നു ബെഞ്ചമിൻ തെളിയിച്ചു.

ഇപ്രകാരമുള്ള നിരീക്ഷണപരീക്ഷണങ്ങളെക്കുറിച്ചു അദ്ദേഹത്തിന്റെ പ്രഖ്യാപനം യൂറോപ്പിലെ പല ശാസ്ത്രകാരന്മാരുടേയും പരിശോധനയ്ക്കും അഭിനന്ദനത്തിനും പാത്രീഭൂതമായിത്തീർന്നു.

ഫ്രഞ്ചു്, സ്പാനിഷ്, ഇററാലിയൻ, ലാററിൻ എന്നീ അന്യഭാഷകളിൽ ബെഞ്ചമിൻ 26-ാംവയസ്സുമുതൽ നല്ല പരിജ്ഞാനം സമ്പാദിച്ചിട്ടുണ്ടു്; അതു ഇതരസഹായം കൂടാതെയായിരുന്നുതാനും. സകല പ്രവൃത്തികളും സമയനിഷ്ഠ അനുസരിച്ചു ചെയ്തുതീർക്കുന്ന സ്വഭാവക്കാരനായിരുന്നതിനാൽ, വിവിധ പ്രവൃത്തികളിൽ പരിചയം സമ്പാദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇററാലിയൻ ഭാഷ പഠിച്ച രീതിയെക്കുറിച്ചു് അദ്ദേഹംതന്നെ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ടു്:—“ആ ഭാഷ പഠിച്ചുകൊണ്ടിരുന്ന എന്റെ ഒരു പരിചിതൻ, തന്നോടുകൂടി ചതുരംഗം കളിക്കുന്നതിനു എന്നെ പ്രേരിപ്പിച്ചിട്ടുണ്ടു്. പഠിക്കാനുള്ള

സമയത്തിൽ ഒട്ടധികംഭാഗം ഈ കളി അപഹരിക്കുന്നു എന്നു കണ്ടിട്ട് ഞാൻ അതു നിർത്താൻ നിശ്ചയിച്ചു; എന്നാൽ, ഓരോ കളിയിലും തോൽക്കുന്ന ആൾ കുറെ വ്യാകരണപാഠങ്ങൾ കാണാതെ പഠിക്കുകയോ, കുറെ ഭാഗങ്ങൾ തർജ്ജിമ ചെയ്യുകയോ ചെയ്ത് അടുത്ത തവണ തമ്മിൽ കാണുമ്പോൾ ജേതാവിനെ ബോധ്യപ്പെടുത്തണമെന്നുള്ള വ്യവസ്ഥ സമ്മതിക്കാമെന്നുള്ള പക്ഷം കളിതുടരാൻ ഞാൻ സമ്മതിച്ചു. അയാളും ഇതു സമ്മതിക്കുകയുണ്ടായി. കളിയിൽ ഞങ്ങൾ തുല്യന്മാരാകയാൽ ആ ഭാഷയിലും ഞങ്ങൾ പരസ്പരം തോല്പിച്ചുകൊണ്ടിരുന്നു.''

## എം. എ. ബിരുദം

ദിനംതോറും ബെഞ്ചമിൻഫ്രാൻക്ലിന്റെ കീർത്തിയും കർമ്മകുശലതയും വർദ്ധിച്ചുകൊണ്ടുതന്നെയിരുന്നു. ഐക്യനാടുകളിലെ കേന്ദ്രഗവണ്മെന്റ് പല പ്രധാനപ്പെട്ട ഭരണകാര്യങ്ങളെക്കുറിച്ചും ഇദ്ദേഹത്തിന്റെ അഭിപ്രായം ആരാഞ്ഞുതുടങ്ങി. ഡെപ്യൂട്ടിപോസ്റ്റ്മാസ്റ്റർ ജനറൽ തുടങ്ങിയുള്ള ഉയർന്ന ഉദ്യോഗങ്ങൾ അദ്ദേഹത്തെ ഏല്പിക്കാൻ ഭരണധുരന്ധരന്മാർക്ക് സന്തോഷമുണ്ടായി. ഇംഗ്ലീഷുകാരുടെ നേരിട്ടുള്ള ഭരണത്തിൽ ഇരുന്നിരുന്ന സ്വരാജ്യനിവാസികളുടെ സങ്കടങ്ങളെക്കുറിച്ച് ബ്രിട്ടീഷ്ഗവണ്മെന്റിനെ അറിയിച്ച് ആനുകൂല്യം സമ്പാദിക്കുവാൻ ഇദ്ദേഹത്തെയാണു ജനങ്ങൾ നിയോഗിച്ചതു്. യുക്തിയുക്തമായ സംഭാഷണംമുഖേന ഇദ്ദേഹം പ്രധാനമന്ത്രിയായ പിററിന്റെ ഹൃദയം വശീകരിച്ചു എന്നുമാത്രമല്ല, ബ്രിട്ടനിൽ താമസിച്ച അഞ്ചുവർഷക്കാലത്തിനിടയ്ക്കു ജനങ്ങളുടെ ബഹുമാനം ഇദ്ദേഹം സമ്പാദിക്കുകയും ചെയ്തു. പര്യവേക്ഷണപടുവായ ഈ രാജ്യഭരണതന്ത്രജ്ഞനെ ബഹുമാനിക്കാനായി കേംബ്രിഡ്ജ് സർവ്വകലാശാലക്കാർ "എം. എ."

ബിരുദം നൽകിയിട്ടുണ്ടെന്നുള്ള വസ്തുത ഓർക്കുമ്പോഴും അന്നത്തെ മെഴുകുതിരി വ്യാപാരി ഇപ്പോഴും എത്രമാത്രം ലോകസമ്മതം സമാർജിച്ചിട്ടുണ്ടെന്ന് വെളിവാകുന്നുണ്ടല്ലോ.

## 408 വജ്രം!

പിന്നെയും രണ്ടുതവണ ബ്രിട്ടീഷ് ഗവൺമെന്റിനെ ഉൽബോധിപ്പിക്കാൻ ബെഞ്ചമിൻ ഫ്രാങ്ക്ലിൻ ഇംഗ്ലണ്ടിൽ പോയിരുന്നിട്ടും, താല്ക്കാലികാനുകൂല്യം സമ്പാദിക്കാനല്ലാതെ ഇംഗ്ലീഷ് ഗവൺമെന്റിന്റെ സ്ഥായിയായ മനോഭാവം മാററാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അതിനാൽ അമേരിക്കർ ഇംഗ്ലീഷുകാരോടു യുദ്ധപ്രഖ്യാപനംചെയ്തു. ഫ്രഞ്ചുകാരുടെ ആനുകൂല്യം അമേരിക്കക്കു ലഭിച്ചത് പ്രധാനമായി ഇദ്ദേഹത്തിന്റെ ശ്രമംകൊണ്ടു മാത്രമാകുന്നു. ആ സ്വാതന്ത്ര്യസമരം നടത്തിയിരുന്ന ജനറൽ വാഷിംഗ്ടൺ പല കാര്യങ്ങളും ഫ്രാങ്ക്ലിനുമായി ആലോചിച്ചതിനുശേഷമേ നടത്തിയിരുന്നുള്ളൂ. ഐക്യനാട്ടുകാർ 1784-ാംമാണ്ടോടു കൂടി സ്വതന്ത്രരായിത്തീർന്ന അടുത്തകൊല്ലം ഫ്രഞ്ചുചക്രവർത്തിയെ സന്ദർശിച്ചിട്ട് മടങ്ങിയ അവസരത്തിൽ അവിടത്തെ ചക്രവർത്തിനിയുടെ മേനാവിൽ കയറിയാണ് ഈ മഹാൻ യാത്രതിരിച്ചത്. സന്ദർശനസ്മരണയ്ക്കായി 408 വജ്രം പതിച്ചിരുന്ന ഒരു ചട്ടക്കൂട്ടിൽ തന്റെ ഛായാപടം അടക്കംചെയ്ത് ഫ്രഞ്ചുചക്രവർത്തിനി ഇദ്ദേഹത്തിനു സമ്മാനിക്കുകയുണ്ടായിയത്രേ! ഇംഗ്ലീഷുകാരും ആഘോഷപുരസ്സരംതന്നെ ഇദ്ദേഹത്തെ സ്വീകരിച്ചു. അമേരിക്കയുടെ കാര്യം പറയാനുമില്ലല്ലോ.

ഇപ്രകാരം സർവ്വരാലും സംപൂജ്യനായിത്തീർന്ന ബെഞ്ചമിൻഫ്രാങ്ക്ലിൻ 1790 ഏപ്രിൽമാസം 17-ാംനു ചരമം പ്രാപിച്ചു.

യെന്നു പറഞ്ഞു ആ ബുദ്ധിമതി ഭർത്തൃകോപം ശമിപ്പിച്ചുകളഞ്ഞു.

സത്യസന്ധനാണ് ബെഞ്ചമിൻ ഫ്രാങ്ക്ലിൻ എന്നുള്ളത് അടുത്തുള്ളവർ മാത്രമല്ല വിദൂരദേശങ്ങളിലുള്ളവരും ധരിച്ചിരുന്ന ഒരു വസ്തുതയാണ്.

---

## ൪. ക്യാപ്റ്റൻ കുക്ക്.

---

ആർ. പി. നായർ ബി. എ. (ആനേഴ്സ്)

ഇംഗ്ലീഷുകാർ ഒരിക്കലും വിസ്മരിക്കുവാൻ നിവൃത്തിയില്ലാത്തവിധം പ്രയോജനം ആ ദരിദ്രബാലനിൽ നിന്ന് ലഭിക്കുമെന്നു അക്കാലത്തും ആരും ഓർത്തിരുന്നതല്ല. കേവലം ഒരു സാധു കൃഷിക്കാരൻെറ മകനായി 1728-ാമാണ്ടു ജാതനായ ജയിംസ് കുക്കിൽ അസാധാരണത്വം യാതൊന്നും ബാല്യകാലത്തു പ്രത്യക്ഷപ്പെട്ടിരുന്നില്ല. വിദ്യാഭ്യാസം വളരെ ഇഷ്ടം; ഗ്രഹണധാരണ ശക്തികളും വളരെ മോശം തന്നെ; പരിതസ്ഥിതികളും ഉയർച്ചക്കു അനുയോജ്യമായവയല്ലായിരുന്നു. ഇങ്ങനെയൊക്കെയിരുന്നിട്ടും, നാവികസഞ്ചാരചരിത്രത്തിൽ അത്യുന്നതമായ ഒരു സ്ഥാനം കരസ്ഥമാക്കി ക്യാപ്റ്റൻ കുക്ക് അക്ഷയയശസ്സോടെ വിലസുന്നു.

ഇതിൽ ആശ്ചര്യപ്പെട്ടിട്ടു കാര്യമില്ല. അമതിവഷ്ക്കാൻ പാടില്ലാത്ത സ്നേഹം ഏതൊരു തരം ജീവിതത്തിനോടു ഒരാളിനു തോന്നുന്നുവോ അത്തരം ജീവിതം അയാൾ നയിക്കുകതന്നെ ചെയ്യും; സർവ്വചിന്തകളും കേന്ദ്രീകരിച്ചു ചെയ്യപ്പെടുന്ന കഠിനശ്രമം ഫലപ്രാപ്തിയിൽ വരാതിരിക്കുന്നതുമല്ല. ഉല്ക്കർഷേച്ഛ ഒന്നുമാത്രം സദാ ഒരുവൻെറ ഉള്ളിൽ ഉണ്ടായിരിക്കണമെന്നേയുള്ളൂ.

## കച്ചവടക്കാരൻെറ കൈയാറം.

ഇംഗ്ലണ്ടിൽ യാക്ക്ഷയറിലെ മാർട്ടൻ ഗ്രാമത്തിലാണ് കുക്ക് ജനിച്ചതു്. കുടുംബദാരിദ്ര്യം ലഘൂകരിക്കുന്നതിനുവേണ്ടി ബാലനു 12-ാംവയസ്സുമുതല്ക്കു് ഒരു പലചരക്കു വ്യാപാരിയുടെ കൈയാളായി ജോലിനോക്കേണ്ടിവന്നു. ഈ ജോലിക്കു നിൽക്കുന്ന കുട്ടികളുടെ പ്രവൃത്തികളിൽ കുറവും കുററവും കണ്ടുപിടിക്കാനേ യജമാനന്മാക്കു ആദ്യം തോന്നുകയുള്ളൂ. വിശേഷിച്ചു് ഈ കച്ചവടക്കാരനായ സാൻഡേഴ്സനാം ആ ശീലം അധികമായിട്ടുണ്ടായിരുന്നതാനും. അയാറം കുക്കിനെ പലപ്പോഴും ശാസിക്കുകയും അടിക്കുകയും ചെയ്തുവന്നു; മാത്രമല്ല ബാലനു് അരിഷ്ടജീവിതത്തിനുള്ള സൌകര്യം കൊടുത്തിരുന്നുമില്ല. കപ്പൽജോലിയിൽ കൗതുകവും, ലോകംമുഴുവൻ ചുററി കാണ്മാനുള്ള ആഗ്രഹവും ബാലനിൽ ദിനംപ്രതി വളൎന്നുകൊണ്ടിരുന്നതിനിടയ്ക്കു ഈ നരകജീവിതംകൂടി ചേൎന്നപ്പോറം അവനെ ആ നാടുവിട്ടുപൊയ്ക്കളയുവാൻ ധീരനാക്കിത്തീൎത്തു. അക്കാലത്തു് കപ്പൽപ്പണിയിൽ കീൎത്തിപരത്തിവന്നിരുന്ന വിററ്ബിയിലേക്കു് കുക്ക് ഒളിച്ചോടിപ്പോയി 1742-ൽ ബാലൻ സ്വാഭിമതാനുസരണം കപ്പൽജോലിയിൽതന്നെ പ്രവേശിച്ചു.

## കപ്പലിൽ ഉദ്യോഗം.

ഏൾക്കുന്ന ജോലി എന്തായാലും കൃത്യസമയത്തു തീക്കുന്നതിൽ കുക്കിനു വളരെ താല്പൎയ്യമായിരുന്നു. ഭൃത്യവേല കൊണ്ടുമാത്രമേ ഒരു കാലത്തു തനിക്കു ഭൂലോകം ചുററിസഞ്ചരിക്കത്തക്കവിധം ഉന്നതിയെ പ്രാപിക്കാൻ സാധിക്കുകയുള്ളൂ എന്നു നല്ലവണ്ണം അറിയാമായിരുന്നതിനാൽ, സന്തോഷത്തോടും തൃപ്തിയോടുംകൂടിത്തന്നെ പല കപ്പലുകളിലായി

ജോലി പരിചയിച്ചു അയാൾ പത്തുവർഷം കഴിച്ചുകൂട്ടി. അതിനിടയ്ക്കു് കണക്ക്, ജ്യോതിശ്ശാസ്ത്രം, ഭൂമിശാസ്ത്രം എന്നി വിഷയങ്ങളിൽ ഒരു കപ്പിത്താനാകേണ്ടുന്ന ആൾ അവശ്യം അറിഞ്ഞിരിക്കേണ്ട പ്രധാനതത്വങ്ങൾ സ്വന്തം പരിശ്രമം മൂലം കുക്ക് വേണ്ടുവോളം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു.

അർഹിക്കുന്ന യോഗ്യത അനുസരിച്ചു് ഉൽക്കർഷം പ്രാപിക്കുക എന്നുള്ളതു് ആരിലും കണ്ടുവരുന്ന ഒരു നിയതിനിയമമാകുന്നു. പല കപ്പലുകളിലും ഉദ്യോഗങ്ങൾ വഹിച്ചു നാവികസൈന്യത്തിൽ പ്രവേശിച്ചു കുക്ക് ക്യാനഡായിൽ ഇംഗ്ലീഷുകാർ നടത്തിയ യുദ്ധംമൂലം ഖ്യാതിയും ഉദ്യോഗക്കയററവും സമ്പാദിച്ചു. ബ്രിട്ടനിലെ സമർത്ഥനും വിശ്വസ്തനും ആയ ഒരു നാവികൻ ആയി അദ്ദേഹം 40 വയസ്സായപ്പോൾ ആരോഹണം ചെയ്തു.

## ആസ്ത്രേലിയായും ന്യൂസിലണ്ടും

1769 ജൂൺ 1-ാനു- സൂര്യഗോളത്തിനെ ശുക്രൻ കടന്നുപോകുന്ന അസാധാരണ സംഭവം ഉണ്ടാകുമെന്നു് യൂറോപ്പിലെ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഒരു വർഷത്തിനുമുമ്പേ പ്രഖ്യാപനം ചെയ്തിട്ടുണ്ടായിരുന്നു. പസിഫിക് മഹാസമുദ്രത്തിൽ ടാഹിററിദ്വീപിൽനിന്നു നോക്കുന്നപക്ഷം ആ സംഭവം വിശദമായി ഗ്രഹിക്കാമെന്നു് ഇംഗ്ലണ്ടിലെ റായൽ സൊസൈററിക്കാർ ഗവണ്മെൻറിനെ അറിയിച്ചതിൻെറ ഫലമായി അതിലേക്കു് ഒരു കപ്പൽ അയക്കുന്നതിനു് നിശ്ചയം ചെയ്തു. നാവികകലയിലും, നാവിക സമരത്തിലും, ജ്യോതിർന്നിരീക്ഷണത്തിലും പാടവമുള്ള ഒരാളെ അന്വേഷിച്ചതിൻെറ ഫലമായി കുക്കിനെയാണു് കണ്ടുകിട്ടിയതു്. സകലവിധ സജ്ജീകരണങ്ങളോടുംകൂടി, ഈ ഉദ്ദേശ്യസിദ്ധിക്കായി കുക്കിൻെറ സർവ്വാധിപത്യത്തിൽ "എൻഡവർ"

എന്ന കപ്പൽ ബ്രിട്ടീഷ് ഗവൺമെൻറ് ഒരു വർഷത്തിനു മുമ്പെ അയച്ചു.

1519-ാമാണ്ടിനുശേഷം പസഫിക് മഹാസമുദ്രത്തിൽ പ്രവേശിച്ച മഗല്ലൻ ഡ്രെയ്ക്, കാവെൻഡിഷ്, ഫ്ളീററ്, ഡാംപിയർ, ആൻസൺ തുടങ്ങി കുക്കിൻെറ കാലംവരെ 14 തവണ പലരും ഭൂപ്രദക്ഷിണം ചെയ്തിട്ടുണ്ടായിരുന്നെങ്കിലും, ആ മഹാസമുദ്രത്തിനെക്കുറിച്ചുള്ള പൂർണ്ണവിവരങ്ങൾ അറിയപ്പെടാതെയാണ് ഇരുന്നിട്ടുള്ളത്. ആസ്ട്രേലിയാ ഭൂഖണ്ഡം ചിലർ കണ്ടിട്ടുണ്ടെന്നല്ലാതെ അതിൻെറ ആകൃതിയും, ഒരു പാശ്ചാത്യർക്ക് അധിനിവേശംചെയ്യാൻ കൊള്ളാവുന്നതാണെന്ന വസ്തുതയുംപോലും യൂറോപ്പിൽ അജ്ഞാതമായിരുന്നതേയുള്ളൂ. അതിനാൽ ക്യാപ്റ്റൻ കുക്കിനെ ഏൽപ്പിച്ചജോലി ഏററവും പ്രാധാന്യം അർഹിക്കുന്ന ഒന്നാണെന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ.

അററ്ലാൻറിക് മഹാസാഗരം കടന്ന് തെക്കെ അമേരിക്കയുടെ തെക്കേ അററത്തുകൂടി യാത്രചെയ്ത് അദ്ദേഹം അവിടത്തെ അപരിഷ്കൃത ജനങ്ങളുമായി സൗഹാർദ്ദതയോടെ വർത്തിച്ചതിനാൽ ദ്വീപിൻെറ പലഭാഗങ്ങളിലായി തൻെറ ജോലിക്കാരെ കൃത്യദിവസം നിർത്തി ഉദ്ദേശ്യം സാധിക്കാൻ കുക്കിനുകഴിഞ്ഞു. വാനകാര്യം വിജയപ്രദമായി സാധിച്ചതുകൊണ്ടുമാത്രം കൃതാർത്ഥനായി തിരിച്ചുപോകാനല്ല കുക്ക് തീർച്ചപ്പെടുത്തിയത്. പല ചെറിയ ദ്വീപുകളും ആ മഹാസമുദ്രത്തിൽ കുക്ക് കണ്ടുപിടിച്ചതിൻെറ ഫലമായി അവയുടെ ഉടമസ്ഥാവകാശം കാലാന്തരത്തിൽ ഗ്രേററ്ബ്രിട്ടന് ലഭിച്ചു. തിരിച്ചുവരുന്നവഴി ന്യൂസിലണ്ട് എന്ന ദ്വീപഖണ്ഡത്തിലിറങ്ങി. ആ ദ്വീപുകൾക്കുമദ്ധ്യേയുള്ള യോജകജലമാർഗ്ഗത്തിൽകൂടി ആദ്യമായി കപ്പലോടിച്ചതു ഇദ്ദേഹമാകയാൽ, അതിനു "കുക്ക് സ്റ്റ്രെയിററ്"

എന്നു പേരിട്ടു. ആസ്ത്രേലിയായിൽ കണ്ടുപിടിക്കാതെ കിടന്ന പല ഭാഗങ്ങളും കണ്ടുപിടിച്ച് ആ ഭൂവിഭാഗം നല്ല വണ്ണം പരിശോധനകഴിച്ച അദ്ദേഹത്തിനു മനസ്സിലായതു് അതു് യൂറോപ്യന്മാർക്കു താമസിക്കാൻ യോഗ്യമായ ഒരു വിസ്തൃതഭൂവിഭാഗമാണെന്നായിരുന്നു.

മൂന്നു സംവത്സരക്കാലത്തെ സമുദ്രസഞ്ചാരത്തിനുശേഷം സ്വദേശത്തെത്തിയ കുക്കിനെ ജനങ്ങളും ഗവണ്മെൻറും ഒന്നുപോലെ ബഹുമാനിച്ചു. ബ്രിട്ടന്റെ സാമ്പത്തികവളർച്ച, വ്യാപാരാഭിവൃദ്ധി, രാജ്യസമ്പാദനം ആദിയായവയ്ക്കു് കുക്കിന്റെ ഈ സഞ്ചാരം വളരെ സഹായിച്ചിട്ടുണ്ടു്.

## 72000 മൈൽ സഞ്ചാരം

ദക്ഷിണമഹാസമുദ്രത്തിൽ എവിടെയോ ഒരു വലിയ മഹാഭൂഖണ്ഡം കിടപ്പുണ്ടെന്നു് അക്കാലത്തെ ജനങ്ങൾ ധരിച്ചിരുന്നതിനാൽ, അതിന്റെ വാസ്തവം അറിയാനായിട്ടായിരുന്നു ക്യാപ്ററൻ കുക്ക് രണ്ടാമതായി സഞ്ചാരം നടത്തിയതു്. 1773-ൽ നടത്തപ്പെട്ട ആ ദ്വിതീയ സഞ്ചാരത്തിൽ അദ്ദേഹം 72000 മൈലിനകം ദൂരം കടന്നുപോയിട്ടുണ്ടു്. ചില ദ്വീപുകൾ കണ്ടുപിടിക്കാൻ കഴിഞ്ഞതല്ലാതെ, ജനങ്ങൾ ധരിച്ചിരുന്നതുപോലെയൊരു ഭൂഖണ്ഡം കണ്ടുപിടിക്കാൻ അദ്ദേഹത്തിനു് സാധിച്ചില്ല. വാസ്തവത്തിൽ അപ്രകാരം ഒന്നില്ലതാനും. ഈ യാത്ര കഴിഞ്ഞു വന്നപ്പോൾ റായൽസൊസൈററിയിലെ ഒരു ഫെല്ലോ ആയി അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു.

## മരണം.

കരയിൽ താമസിക്കുന്നതു് കുക്കിനെ സംബന്ധിച്ചിടത്തോളം ഒരു ആഹ്ലാദജീവിതമല്ലായിരുന്നു. കാററിൻ

ഗതി അനുസരിച്ചു യാനംചെയ്യുന്ന കപ്പലുകളിൽ ജീവനെ അശേഷം വകവയ്ക്കാതെ, മറുകര കാണാൻ പാടില്ലാത്ത മഹാസമുദ്രങ്ങൾ തരണം ചെയ്തുകൊണ്ടിരിക്കുന്നതാണു് അദ്ദേഹത്തിനു് അത്യന്തം സന്തോഷജനകമായിരുന്നതു്. അതിനുള്ള സന്ദർഭം വീണ്ടും വന്നുചേരുകയും ചെയ്തു.

ഏഷ്യയേയും വടക്കേ അമേരിക്കയേയും തമ്മിൽ വേർപിരിക്കുന്ന പസിഫിക് മഹാസമുദ്രത്തിന്റെ വടക്കേ അററത്തു്, ഏററവും വീതികുറഞ്ഞ സമുദ്രഭാഗത്തിനെ "ബെറിംഗ്" എന്നു വിളിച്ചുപോരുന്നു. ആ യോജകജല മാർഗ്ഗം കടന്നു് ആർക്ടിക് സമുദ്രംവഴി അററ്ലാൻറിക്കിൽ പ്രവേശിക്കണമെന്നു് യൂറോപ്യന്മാക്കു് രണ്ടു ശതാബ്ദമായുള്ള ആശയായിരുന്നു. 18-ാം ശതാബ്ദത്തിൽ അതുസംബന്ധിച്ചു പല ശ്രമങ്ങളും നടന്നിട്ടുണ്ടെന്നു മാത്രമല്ല, കടലിൽക്കൂടി സഞ്ചരിച്ചു് അപ്രകാരം ഒരു മാർഗ്ഗം കണ്ടുപിടിക്കുന്നവക്കു് 20,000 പവൻ സമ്മാനം നൽകുന്നതാണെന്നു് പാർലിമെൻറു ഒരിക്കൽ പ്രഖ്യാപനം ചെയ്തിട്ടുമുണ്ടു്. ഇത്ര പ്രാധാന്യം അർഹിക്കുന്ന പ്രശ്നം അക്കാലത്തു വീണ്ടും ജനങ്ങളുടെ ചിന്താപരിധിയിൽ വന്നതിനാൽ അതിനുള്ള മാർഗ്ഗം കണ്ടുപിടിക്കുന്നതിനു് താൻ ഉദ്യുക്തനാകണമെന്നു് ക്യാപ്ററൻ കുക്കു് തിട്ടപ്പെടുത്തി വിവരം ഗവണ്മെൻറിനെ അറിയിച്ചു. രണ്ടു കപ്പലോടുകൂടി 1776 ജൂലൈ 11-ാനു- കുക്കിനെ ഈ ഉദ്ദേശ്യസിദ്ധിക്കായി ഗവണ്മെൻറു നിയോഗിച്ചയക്കുകയും ചെയ്തു.

തെക്കേഅമേരിക്കാ, ന്യൂസിലണ്ടു്, അസ്ത്രേലിയ എന്നീ ഭൂവിഭാഗങ്ങൾ കടന്നു് കുക്കു് വടക്കോട്ടു് പ്രയാണം നടത്തി. കാണപ്പെടാതെ കിടന്ന ചില ദ്വീപുകൾകൂടി കണ്ടുപിടിച്ചുകൊണ്ടു് കപ്പൽരണ്ടും ബെറിംഗ് കടലിടുക്കിനു സമീപംവരെ ചെന്നു എങ്കിലും, മഞ്ഞുകട്ടയുടെ ആധിക്യംനിമിത്തം കപ്പലുകൾക്കു പോകാൻ നിവൃത്തിയി

ല്ലന്നായി. നിരാശനായി അദ്ദേഹം പിന്മാറി. പസിഫിക്കിൽ ഹാവൈ എന്ന ദ്വീപിൻെറ അടുത്തു് കപ്പൽ എത്തിയപ്പോഠം ആഹാരസാധനങ്ങഠം തീൎന്നുപോയതിനാൽ കപ്പലിൽ ഉള്ളവർ കരയ്ക്കിറങ്ങി. ആ ചെറുഭൂവിഭാഗം കുക്കിനെ സംബന്ധിച്ചു് ഒരു കാലാലയം ആയി പരിണമിക്കുമെന്നു ആരും ഓൎത്തിരുന്നതല്ല. ആ ദ്വീപിലെ രാജാവു് ഒരു യുദ്ധത്തിനു പോയി ജയിച്ചുവന്ന ഘട്ടമായിരുന്നു അതു്. ദ്വീപനിവാസികളുടെ ദൈവമായ "ലോണോ" മനുഷ്യരൂപമെടുത്തു് തങ്ങളുടെ പൂജാസൽക്കാരാദികഠം സ്വീകരിക്കുന്നതിനു് വരുമെന്നു പ്രതീക്ഷിച്ചിരുന്ന അവർ ക്യാപ്റ്റൻ കുക്കിൻെറയും അനുയായികളുടേയും വെളുത്ത നിറവും ഡ്രസ്സുകളും കണ്ടു് ലോണോ പരിവാരസമേതം വരുകയാണെന്നു അന്ധമായി വിശ്വസിച്ചു. കുക്കിനെ രാജാവും പുരോഹിതവൎഗ്ഗവും വേണ്ടവിധം ആദരിച്ചു പലപ്രകാരത്തിൽ പൂജിച്ചു. അതിൻെറയൊക്കെ ഉദ്ദേശ്യമെന്താണെന്നു് ആ സഞ്ചാരികഠംക്കു് അശേഷം അറിഞ്ഞുകൂടായിരുന്നു.

ദിവസങ്ങഠം ഇങ്ങനെ പലതു കഴിഞ്ഞിട്ടും, പ്രത്യക്ഷനായ ദൈവം തിരിച്ചുപോകാത്തതിനാൽ ജനങ്ങഠം സംശയിച്ചുതുടങ്ങി. കുക്കിൻെറ കപ്പലിലുള്ള ഒരു ബോട്ടിനെ ദ്വീപനിവാസികളിൽ ചിലർ അപഹരിച്ചുകൊണ്ടു കടന്നുകളഞ്ഞതിനാൽ രാജാവിനെ നേരിട്ടു കണ്ടു നടപടി നടത്തിക്കാൻ കുക്കു് ശ്രമംചെയ്തു. രാജാവുമായി സംഭാഷണം നടത്തിക്കൊണ്ടിരിക്കെ അവിടത്തെ സ്വദേശികളിൽ ചിലർകൂടി ആക്രമിച്ചു കുക്കിനെ കുത്തിക്കൊന്നു കളഞ്ഞു. (1779 ഫെബ്രുവരി 14-ാനു-)

ആയുസ്സു് ലഭിച്ചിരുന്നു എങ്കിൽ ഇനിയും പലേ ഭൂവിഭാഗങ്ങളും സമുദ്രഭാഗങ്ങളും കണ്ടുപിടിക്കുന്നതിനു് തക്ക ആരോഗ്യവും ദേഹശക്തിയും, പ്രസരിപ്പും, മനസ്സും

ന്നിദ്ധ്യവും ഉണ്ടായിരുന്ന ക്യാപ്റ്റൻ കുക്ക് ഇപ്രകാരം സ്വദേശത്തുനിന്നും അനേകായിരം മൈൽ ദൂരെയുള്ള ഒരു അപരിഷ്കൃതദേശത്തുവച്ചു് അകാലമരണം പ്രാപിച്ചു പോയി. ആസ്ത്രേലിയാ ഖണ്ഡത്തിന്റെയും ന്യൂസിലണ്ടു് തുടങ്ങി പല ദ്വീപുകളുടേയും ഉടമസ്ഥത ബ്രിട്ടിഷ് സാമ്രാജ്യത്തിനു ലഭിക്കുവാൻ പ്രാരംഭകർത്താവായ ഇദ്ദേഹത്തിന്റെ സ്മരണ ഒന്നരശതാബ്ദത്തിനുശേഷം ഇപ്പോഴും ഇംഗ്ലീഷുകാർ നിലനിറുത്തിപ്പോരുന്നുണ്ടു്.

---

## ൭. സർ വാൾട്ടർ സ്കാട്ട്.

**വെള്ളം ജി. പരമേശ്വരൻപിള്ള.**

ആംഗലസാഹിത്യത്തിലെ ആഖ്യായികാശാഖയിൽ ചക്രവർത്തിപദം പ്രാപിച്ചു ലാലസിച്ചു പോരുന്ന സർ വാൾട്ടർ സ്കാട്ടിന്റെ ഉജ്ജ്വല ജീവിതം അസാധാരണങ്ങളും അനുകരണീയങ്ങളും ആയ പല സംഭവങ്ങളുംകൊണ്ടു പരിപൂരിതമായ ഒന്നാകുന്നു. ഉടലനക്കാൻ നിവൃത്തിയില്ലാതെ ശയ്യാതലം അവലംബിച്ചു കാലയാപനം ചെയ്യേണ്ടിവന്ന നിർഭാഗ്യഘട്ടത്തിൽ ആ മഹാപുരുഷൻ എഴുതിവിട്ട നോവലുകളുടെ അനേകലക്ഷം പ്രതികൾ ഇതേവരെയായി ലോകത്തു പ്രചരിച്ചു കഴിഞ്ഞിട്ടുണ്ടു്. ഇന്നും ലോകത്തിന്റെ നാനാഭാഗങ്ങളെയായി അധിവസിച്ചു പോരുന്നവർ ആ അനുഗൃഹീത സാഹിത്യകാരന്റെ വിശിഷ്ടകൃതികൾ വായിച്ചു രസിച്ചുപോരുന്നുണ്ടെന്നുള്ളതു ഒരു അവിസ്മരണീയവസ്തുത മാത്രമാകുന്നു.

## അത്ഭുതകരമായ ഓൎമ്മശക്തി.

---

വാൾട്ടർ സ്കാട്ടിന്റെയും, അദ്ദേഹത്തിന്റെ പത്നിയായ ആനെ റതർഫോർഡിന്റെയും പുത്രനായി ഇദ്ദേഹം 1771-ാമാണ്ടു് ആഗസ്റ്റു മാസം 15-ാംനു എഡിൻബറോ എന്ന നഗരത്തിൽ ജാതനായി. ആ നഗരത്തിലെ ഒരു ഒന്നാംതരം കുടുംബമായിരുന്നു സ്കാട്ടിന്റെ തറവാട്. അതിനാൽ ദാരിദ്ര്യം എന്നതു് എന്താണെന്നു അറിയാതെയും ശ്രദ്ധാപുരസ്സരമുള്ള ശിക്ഷണത്തിലും വളൎന്നുവരുന്നതിന്നു് സ്കാട്ടിന്നു് സംഗതിയായി. ആരോഗ്യദേവതയുടെ കടാക്ഷവിക്ഷേപങ്ങളാൽ അനുഗ്രഹീതമായി വളൎന്നുവന്ന ശിശുവിന്റെ 18-ാം മാസത്തിൽ പിടികൂടിയ ഒരു വിഷജ്വരാസുരൻ സ്കാട്ടിന്റെ വലതുകാലിനെ ആജീവനാന്തം അവശമാക്കിത്തീൎത്തുകളഞ്ഞു; എന്നാലും ദിനംപ്രതി മുപ്പതു മൈൽ നടക്കുവാൻ അദ്ദേഹത്തിന്നു് യാതൊരു വിഷമവും തോന്നിയിരുന്നില്ല. ഈ അവശത നിമിത്തം പട്ടാളത്തിൽ ചേരുവാൻ അദ്ദേഹത്തിന്നു സംഗതി ആയില്ലെന്നേയുള്ളു. അനവധി തലമുറകളോളം ആംഗലഭാഷാഭിജ്ഞന്മാരെ രസിപ്പിക്കുന്ന കാവ്യങ്ങൾ രചിക്കുന്നതിന്നു് അദ്ദേഹത്തിന്നു് സൗകൎയ്യം നൽകിയതു് ഈ അവശതയാകയാൽ ആ രോഗാസുരനെ മനസാ ബഹുമാനിക്കാൻ നമുക്കു തോന്നിപ്പോകുന്നുണ്ടു്.

മൂന്നുവയസ്സു് പ്രായമാകുന്നതിന്നുമുമ്പു സ്വജീവിതത്തിൽ സംഭവിച്ചിട്ടുള്ള സംഗതികൾപോലും സ്കാട്ടിന്നു ഓൎക്കുവാൻ കഴിയുമായിരുന്നു. നിറവ്യത്യാസം മാത്രം അടിസ്ഥാനപ്പെടുത്തി ആടുകളേയും ആട്ടിൻകുട്ടികളേയും പ്രത്യേകമായി തിരിച്ചറിയാൻ ആ ശൈശവത്തിൽ അദ്ദേഹത്തിന്നു സാദ്ധ്യമായിരുന്നു എന്നു പറയുന്നതിനെ അതിശയോക്തിയുടെ കൂട്ടത്തിൽ കണക്കാക്കിയിട്ടു ആവശ്യമില്ല. തലേദിവസം വന്നി

ടുന്ന ഏതാനും കാക്കകൾ പിറേറദിവസം വന്നില്ലെന്നും, തലേദിവസം വന്നിട്ടില്ലാതിരുന്ന ചില കാക്കകൾ അടുത്ത ദിവസം വന്നിരുന്നു എന്നും ഖണ്ഡിതമായി പ്രസ്താവിക്കാൻ സാധിച്ചിരുന്ന കാക്കളേറ്റിട്ടേതിരിക്കെ പരിചയമുള്ള മലയാളികൾക്കു ഇതു പുതുമയായി തോന്നുന്നതല്ലല്ലോ.

സ്കാട്ട് തന്റെ നാലാം വയസ്സിൽ കണ്ട ഒരു നാടകാഭിനയത്തെക്കുറിച്ചു പ്രസ്താവിക്കുന്നതു നോക്കുക:—

> "അന്നത്തെ നാടകം "മനംപോലെ മംഗല്യം" (As You Like It) ആയിരുന്നു. അതിന്റെ മുഴുവൻ ആകർഷണീയത ഞാനിപ്പോഴും ഓർക്കുന്നുണ്ടു്. അന്നു ഞാൻ ആവശ്യത്തിലധികം ശബ്ദം പുറപ്പെടുവിച്ചിരുന്നു എന്നാണെന്റെ വിശ്വാസം. ഓർലാൻഡോയും സഹോദരനും തമ്മിലുണ്ടായ ശണ്ഠ അത്യന്തം അധിക്ഷേപാർഹമായിത്തീർന്നുപോയി. അവർ സഹോദരന്മാരല്ലേ? എന്നു ഞാൻ ഉച്ചത്തിൽ ചോദിക്കയും ചെയ്തതായി ഓർക്കുന്നുണ്ടു്. എന്റെ പിതാമഹന്റെ ഭവനത്തിൽ അതേവരെ ഞാൻ മാത്രമേ കുഞ്ഞായിട്ടുണ്ടായിരുന്നുള്ളു എന്നിരുന്നിട്ടും സഹോദരന്മാർ തമ്മിലുള്ള ശണ്ഠകൾ സാധാരണമാണെന്നുള്ളതു പിന്നീടു ഏതാനും വാരം വീട്ടിൽ താമസിച്ചപ്പോൾ എനിക്കു ബോദ്ധ്യംവന്നു.

## പ്രതിഭാവിലാസം

4-ാംവയസ്സുമുതല്ക്കേ പുസ്തകങ്ങൾ വായിക്കുവാൻ സ്കാട്ടിനു വശമായി. "Wars of the Jews," "Tea Table Miscellany" എന്നിത്യാദി ഉയർന്നതരം പദ്യകൃതികൾ വായിച്ചു ആസ്വദിക്കാനും ആ ബാലനു സാധിച്ചിരുന്നുവത്രെ. ഇപ്രകാരം പ്രകടിതമായ വാസനാവൈഭവ

ത്തെക്കുറിച്ചു് മിസ്സ് സ്ലാക്ബോൺ എന്ന സ്ത്രീ ഇപ്രകാരം എഴുതിയിട്ടുണ്ടു്:—

“മി. വാൾട്ടർസ്കാട്ടിന്റെ ഭവനത്തിലായിരുന്നു ഇക്കഴിഞ്ഞ രാത്രി ഞാൻ ആഹാരം കഴിച്ചു താമസിച്ചതു്. ഞാനിതുവരെ കണ്ടിട്ടില്ലാത്തവിധം അത്ര വളരെ അസാധാരണ പ്രതിഭാശാലിയുള്ള ഒരു മകൻ അദ്ദേഹത്തിനുണ്ടു്. ഞാൻ അവിടെ ചെന്നപ്പോൾ ഒരു പദ്യകൃതി അവൻ മാതാവിനെ വായിച്ചു കേൾപ്പിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതവന്റെ വായന തുടൎന്നുകൊണ്ടിരിക്കുവാൻ ഞാൻ അവനെ പ്രോത്സാഹിപ്പിച്ചു. ഒരു കപ്പലപകടവൎണ്ണനയായിരുന്നു ആ പദ്യകൃതിയിലെ പ്രതിപാദ്യവിഷയം. കൊടുങ്കാററിന്റെ വൎണ്ണനയ്ക്കൊത്തു ആ കുട്ടിയുടെ വികാരങ്ങളും വൎദ്ധിച്ചുവന്നു. വായനയ്ക്കിടയിൽ ആ കൊച്ചുകുട്ടി കണ്ണുകളും കൈകളും ഉയൎത്തി കാണിച്ചുകൊണ്ടു്, ‘ആ പാമരം അതാ പോകുന്നു’ ‘ഞെരിഞ്ഞു തകരുന്നു’ ‘അതൊക്കെ നശിച്ചുതന്നെ,’ ‘കഷ്ടം!’ എന്നിത്യാദി ഇടയ്ക്കിടയ്ക്കു പറയാറുണ്ടായിരുന്നുവത്രേ. ക്ഷുബ്ധവികാരം ഒട്ടടങ്ങിയതിനുശേഷം, ആ ബാലൻ എന്റെ നേൎക്കു തിരിഞ്ഞു ഇപ്രകാരം പറഞ്ഞു:— ‘ഇക്കഥ കൂടുതൽ സങ്കടകരമായിപ്പോയി. കുറെ വിനോദമുള്ള എന്തെങ്കിലും ഞാൻ നിങ്ങളെ വായിച്ചു കേൾപ്പിക്കേണ്ടതായിരുന്നു.’ ഈ കുട്ടിയോടു എന്തെങ്കിലും ചിലതു സംസാരിച്ചു സമയം പോക്കണമെന്നു എനിക്കു കൌതുകം തോന്നി. അവൻ വായിച്ചിട്ടുണ്ടായിരുന്ന മിൽട്ടന്റെ കൃതികളേയും മററും പററി ഞാൻ അവന്റെ അഭിപ്രായം ചോദിച്ചു. അവൻ പറയുകയാണു് ‘ആദ്യം ലോകത്തു ജനിച്ചു ഉടൻതന്നെ സകലതും അറിഞ്ഞിരുന്നു എന്നു പറയു

ന്നതു് എത്ര അസാധാരണമാണു്. അതു കവിയുടെ ഭാവനാശക്തി മാത്രമായിരിക്കണം?......ഈ കുട്ടിക്കു് പന്ത്രണ്ടോ പതിന്നാലോ വയസ്സു പ്രായമായിട്ടുണ്ടെന്നാണോ അങ്ങു വിചാരിക്കുന്നതു്? അത്രയൊന്നും ആയില്ല. ഈ ബാലന്നു ആറു വയസ്സുപോലും പ്രായമായിട്ടില്ലതന്നെ." ഇത്ര ഇളമയിൽ ബുദ്ധിസാമർത്ഥ്യവും സാഹിത്യപരിചയവും പ്രതിഭാവിലാസവും ഉള്ള ഒരു ബാലൻ ലോകം നിറഞ്ഞ കീർത്തിയോടുകൂടി ആയുഷ്കാലം മുഴുവനും ശ്രീമാനായി പ്രശോഭിച്ചുകൊണ്ടിരിക്കുന്നതു് അത്ഭുതാവഹമല്ലല്ലോ.

## ജീവിതരംഗത്തിലേക്കു്

സ്കോട്ടിന്റെ വിദ്യാലയജീവിതം സകലരുടേയും പ്രശംസാസമ്പാദനംകൊണ്ടു പ്രശോഭിതമായ ഒന്നാണു്. അത്യുത്സാഹംകൊണ്ടു തുള്ളിച്ചാടി, തൻപിടിത്തത്തിന്റെ മഹാവിരുതു പ്രകടിപ്പിച്ചു്, അനവസരമായി കഥകളും പറഞ്ഞു കൂട്ടുകാരെ രസിപ്പിച്ചുകൊണ്ടു് ഈ ചപലൻ വിദ്യാർത്ഥിജീവിതം നയിച്ചുവന്നു. ശക്തിയും പ്രസരിപ്പും മത്സരിച്ചുകളിച്ചുകൊണ്ടിരുന്ന ആ ശരീരാന്തർഭാഗത്തിൽ ഉത്സാഹോർജ്ജിതങ്ങളുടെ ആധിക്യവും, ഊണും ഉറക്കവും ഓർക്കാതെ അനേകം മണിക്കൂറുകൾ ഒരേ ഇരുപ്പിലിരുന്നു ഗ്രന്ഥപാരായണം നടത്താനുള്ള അക്ഷീണമനസ്സ്ഥിതിയും കൂടി സംയോജിച്ചു തത്തിക്കളിച്ചുകൊണ്ടിരുന്നു.

12 വയസ്സുതികഞ്ഞപ്പോൾ അദ്ദേഹം കാളേജിൽ പ്രവേശിച്ചു. പ്രകൃതിദേവിയുടെ വിളയാട്ടംകൊണ്ടു വിളങ്ങിയിരുന്ന പ്രദേശങ്ങളും, വീരചരിത്രപുരുഷന്മാർ സമരചതുരത പ്രകടിപ്പിച്ചിട്ടുള്ള ഭൂഭാഗങ്ങളും സന്ദർശിക്കുന്നതിനായി

സഖാക്കളുമൊത്തു് അനവധി മൈൽദൂരം കാൽനടയായി സഞ്ചരിക്കുവാൻ ഇദ്ദേഹത്തിനു വളരെ താല്പര്യമായിരുന്നു. അരണ്യദേശങ്ങളും പർവ്വതപ്രാന്തങ്ങളും തരണംചെയ്തു്, ആദിമനിവാസികളുടെ കുടിലുകളിൽ ചെന്നുകയറി, അവർ നൽകുന്ന ആട്ടിൻപാൽമാത്രം കുടിച്ചുകൊണ്ടു് പഴയപാട്ടുകൾ ഉറക്കമിളച്ചിരുന്നു കേൾക്കുവാൻ സ്കാട്ടു് പ്രദർശിപ്പിച്ചുവന്ന കൌതുകം അസാധാരണമാണു്. തന്റെ കവിതകളിലും ആഖ്യായികകളിലും കാണുന്ന മിക്ക സ്ഥലങ്ങളും നേരിട്ടുകണ്ടിട്ടായിരുന്നു അവയെ അദ്ദേഹം വർണ്ണനാവിഷയമാക്കിയിട്ടുള്ളതു്. ഇതിലേക്കായി ആജീവനാന്തം അദ്ദേഹം പ്രദർശിപ്പിച്ചുകൊണ്ടിരുന്ന അത്യുത്സാഹമാണു് ഇതു വളരെ സാഹിത്യജീവിതവിജയം സമ്പാദിക്കുവാൻ ഒരു കാരണമായിത്തീർന്നിട്ടുള്ളതു്.

സുഖക്കേടുനിമിത്തം കലാശാലാഭ്യസനത്തിനു വിഘ്നം വന്നു ചേർന്നു. അതിനാൽ പിന്നീടു് സ്കാട്ടിന്റെ പിതാവു് പുത്രനെ നിയോഗിച്ചതു് നിയമശാസ്ത്രാഭ്യസനത്തിനായിരുന്നു. വക്കീലാഫീസിൽ പോയി ആധാരങ്ങൾ പകർത്തുക, അന്യായങ്ങൾ തയാറാക്കുക ആദിയായവയായിരുന്നു. അക്കാലത്തു് സ്കാട്ട്ലണ്ടിൽ വക്കീൽജീവിതസൗധത്തിലേക്കുള്ള പ്രാരംഭസോപാനങ്ങളായി പരിഗണിക്കപ്പെട്ടിരുന്നതു്. അത്തരം പ്രവൃത്തികളിൽ ഏർപ്പെടുമ്പോഴും അദ്ദേഹത്തിന്റെ അഭിനന്ദനീയകുശലത പ്രത്യക്ഷപ്പെട്ടു. അച്ചടിച്ചാൽ ഒരു സാധാരണ ഗ്രന്ഥത്തിന്റെ 60 പുറം വരത്തക്കവണ്ണം ഉള്ള ഭാഗങ്ങൾ ഒരേ ഇരുപ്പിലിരുന്നു് വിശ്രമം കൂടാതെ എഴുതുന്നതിനു് ഈ യുവാവിനു പ്രയാസം ലേശവും ഉണ്ടായിരുന്നില്ല. സർവ്വകലാശാലാ ബിരുദംകൊണ്ടു് ഇരുപതാംവയസ്സിൽ സമലംകൃതനായി സ്കാട്ടു് ജീവിതമത്സരരംഗത്തിലേക്കു് ഇറങ്ങിയപ്പോൾ ഒരു ഉത്തമ കാര്യകാരനായി പുകൾ പരത്തുന്നതിനു വേണ്ടുന്ന സകല സജ്ജീകരണങ്ങളും അദ്ദേഹം നടത്തിയിട്ടുണ്ടായിരുന്നു.

വക്കീലായി നാലഞ്ചു സംവത്സരം പ്രാക്ടീസുചെയ്തു കൊണ്ടിരുന്നിട്ടും അതിൽ ശരിയായ വിജയം കരഗതമാകുന്നില്ല എന്നു കണ്ടതിനാൽ ഒരു ക്ലാക്കായി സെഷൻ കോർട്ടിൽ ജോലി സ്വീകരിച്ചു. മരിക്കുന്നതിനു രണ്ടു വൎഷം മുമ്പുവരെ പ്രതിവൎഷം 1300 പവൻ ശമ്പളമുള്ള ആ ഉദ്യോഗത്തിൽ അദ്ദേഹം ഇരുന്നിരുന്നു.

## സ്കാട്ടിൻെറ കവിതകൾ

"സായന്തനസവാരിക്കു ഉപയോഗിക്കുന്ന ഒരു വടിയായിട്ടല്ലാതെ സാഹിത്യം ഒരിക്കലും എനിക്കു ഒരു ഊന്നുകോലായിരിക്കാൻ പാടില്ല എന്നു ഞാൻ നിശ്ചയം ചെയ്തു. സാഹിത്യപരിശ്രമങ്ങളിൽനിന്നു ലഭിക്കുന്ന ആദായം നിവൃത്തിയുള്ളേടത്തോളം എൻെറ നിത്യജീവിതാവശ്യത്തിനു വിനിയോഗിക്കാൻ പാടില്ലാത്തതാകുന്നു." ഈ നിശ്ചയക്കാരനായിരുന്ന സ്കാട്ട്, സാഹിത്യത്തെ ആശ്രയിക്കാതെ തന്നെ കാലക്ഷേപത്തിനു ആദായം വരുത്തിക്കൊണ്ടിരുന്നു എന്നുള്ളതു് പ്രസ്താവയോഗ്യമാണു്.

"The Lay of the Last Minstral" എന്ന പേരിൽ പ്രസിദ്ധംചെയ്ത ഏതാനും പദ്യകൃതികൾ ധനവും കീൎത്തിയും ഒന്നുപോലെ സ്കാട്ടിനു കൈവശംവരുത്തിയതിനാൽ ഗ്രന്ഥനിൎമ്മിതിയിൽ ദിനംപ്രതി അദ്ദേഹത്തിനു് കൗതുകം ഏറിവന്നു "Marmion" എന്ന പദ്യകൃതി ഇദ്ദേഹം എഴുതിവരുന്ന വിവരം അറിഞ്ഞ ഉടൻ അതിൻെറ കൈയെഴുത്തുപ്രതി കാണാതെതന്നെ, മൂന്നു് പ്രസിദ്ധീകൎത്താക്കൾ കൂടി 1050 പവൻ പകൎപ്പവകാശത്തിനായി സ്കാട്ടിനു നൽകിയത്രെ! അവരുടെ പ്രതീക്ഷ വിഫലമായില്ല.

1808-ൽ പ്രസിദ്ധംചെയ്ത ആ പുസ്തകത്തിൻെറ 2000 പ്രതി $1\frac{1}{4}$ പവനിലധികം വീതം വിലയ്ക്കു വില്പുവാൻ

ഒരുമാസമേ വേണ്ടിവന്നുള്ളു എന്നും, അടുത്ത 17 വൎഷത്തിനകം 12 പതിപ്പിലായി 30,000 പ്രതി വിററഴിഞ്ഞു എന്നും പ്രസ്താവിക്കുമ്പോൾ സ്കാട്ടിന് കവിലോകത്തു് ലഭിച്ചിട്ടുള്ള സ്ഥാനം ഏതാണ്ടു ഊഹിക്കാവുന്നതാണല്ലൊ.

അടുത്ത കൃതിയായ "Lady of the Lake"ന് ഗ്രന്ഥകാരന് 2100 പവനാണ് പ്രതിഫലം കിട്ടിയതു്. "ഇപ്പോൾ സ്ഥിരപ്രതിഷ്ഠിതമായിത്തീൎന്നിരിക്കുന്ന പൊതുജനാഭിപ്രായം ഞാനിവിടെ രേഖപ്പെടുത്തുകയാണെങ്കിൽ, "ലെ" എന്ന കവിത വളരെ തന്മയത്വമുള്ളതും സ്വാഭാവികവും ആയതാണ്; അത്യന്തം ശക്തിമത്തും വിശിഷ്ടതമവും ആണ് "Marmion" എന്നും, അദ്ദേഹത്തിന്റെ സകല ഉത്തമകവിതകളിലും വച്ചു് അത്യന്തം രസഭൂയിഷ്ഠവും ചേതസ്സമാകൎഷകവും ആണ് "Lady of the Lake" എന്നും പ്രസ്താവിച്ചുകൊള്ളട്ടെ" എന്നിങ്ങനെയാണ് ഈ കവിതകളെക്കുറിച്ചു് സ്കാട്ടിന്റെ ജീവചരിത്രകാരനായ ലോക്ക്ഹാർട്ട് അഭിപ്രായപ്പെട്ടിട്ടുള്ളതു്.

## നോവലെഴുത്തു്.

---

സർ വാൾട്ടർ സ്കാട്ട് ഒരു കവി എന്ന നിലയ്ക്കു് ഇന്നും ആംഗലഭാഷാസാഹിത്യത്തിൽ വിളങ്ങുന്നുണ്ടെങ്കിലും, ആഖ്യായികാലോകത്തു് ആ മഹാപുരുഷൻ സമാർജിച്ചിരിക്കുന്ന ഉന്നതസ്ഥാനവുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ അതിനെ പഞ്ചമിച്ചന്ദ്രനും പ്രചണ്ഡഭാസ്കരനുമായി സാദൃശ്യപ്പെടുത്താൻ മാത്രമേ തോന്നിപ്പോകുന്നുള്ളു. സ്വന്തം പേരുവയ്ക്കാതെ 43-ാംവയസ്സുമുതൽ സ്കാട്ട് പ്രസിദ്ധപ്പെടുത്തിയ നോവലുകൾ അദ്ദേഹത്തിന്റെ കീൎത്തി ഇംഗ്ലീഷുഭാഷയിൽ അനശ്വരമായി നിലനിറുത്തുന്നുണ്ട്.

“വേവർലി” എന്ന നാവലാണു് അദ്ദേഹം ആദ്യമായി പ്രസിദ്ധംചെയ്തതു്. മൂന്നുമാസത്തിനകം ആ നാവലിന്റെ 3,000 പ്രതി ചെലവായി. വേവർലി നാവലിന്റെ കത്താവു് സ്കാട്ടാണെന്നു് ആരെയും അറിയിക്കരുതെന്നു് ... അറിയാതെ ... അദ്ദേഹം കഴിയുന്നേടത്തോളം അല്പകാലംവരെ ആ രഹസ്യം പുറത്തു പറഞ്ഞതേയില്ല; എന്നു മാത്രമല്ല പ്രസിദ്ധകൻ തന്റെ പേർ പുറത്താക്കുന്നപക്ഷം 2000 പവൻ നഷ്ടം കൊടുക്കേണമെന്നുകൂടി ഒരു ഉടമ്പടിയിൽ വ്യവസ്ഥ ചെയ്തിരുന്നുവത്രെ.

ഈ കാലംമുതൽ സ്കാട്ടിന്റെ കീർത്തി ദിനംപ്രതിയെന്നോണം ബ്രിട്ടിഷ് സാമ്രാജ്യത്തിലും യൂറോപ്പിന്റെ മററു ഭാഗങ്ങളിലും വ്യാപിച്ചുതുടങ്ങി. നാവലുകൾ വർഷത്തിൽ രണ്ടും മൂന്നും വീതം പുറത്തുവന്നുകൊണ്ടിരുന്നു. അവയുടെയെല്ലാം പേരുകൾ ഇവിടെ പ്രസ്താവിക്കുന്നില്ലെങ്കിലും സുപ്രസിദ്ധി അത്യധികം സമ്പാദിച്ചുകഴിഞ്ഞിരിക്കുന്ന ചിലതിന്റെ പേരുകൾ പറയാതെ നിവൃത്തിയില്ല.

രണ്ടുവാരത്തിനകം പതിനായിരംപ്രതി ചെലവായ “റാബ്റായി”, ഒരു വർഷത്തിനകം 12,000 പ്രതി വിററഴിഞ്ഞ “ഐവൻഹോ”, 8228 പവൻ കാപ്പിറൈററിനു വാങ്ങിച്ചുകൊണ്ടു് പ്രസിദ്ധംചെയ്ത “വുഡ്സ്റ്റാക്ക്”, എന്നിവയുടേയും “ട്വലിസ്മാൻ” “കെനൽവർത്ത്”എന്നിവയുടേയും നാമധേയങ്ങൾ പ്രത്യേകം ഓർത്തിരിക്കേണ്ടതാണു്. സ്വരാജ്യാഭിമാനംവളർത്തുന്നതും, വീര്യപൗരുഷങ്ങൾ വർദ്ധിപ്പിക്കുന്നതും, കർത്തവ്യാനുഷ്ഠാനത്തിൽ നിഷ്ഠ ഉളവാക്കുന്നതും ആയ അത്തരം നാവലുകൾക്കുള്ള ഗുണോൽക്കർഷം ഓർക്കുമ്പോൾ അവ ആയിരക്കണക്കിനു പ്രതികൾ ഇന്നും ചെലവായിക്കൊണ്ടിരിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. ആ നാവലുകളിൽ പലേടത്തും കാണാറുള്ള ദീർഘമായ പ്രകൃതിവർണ്ണനകൾ, ശരീരവർണ്ണനകൾ ആദിയായവയും

ദൈർഘ്യമേറിയ വാക്യങ്ങളും മററും ഇക്കാലത്തെ മനസ്ഥിതി അനുസരിച്ചു നോക്കുമ്പോൾ ഓരോ കുറവുകളായി ചിലർ അഭിപ്രായപ്പെട്ടേക്കാമെങ്കിലും, സ്കോട്ടിൻെറ കൃതി വായിച്ചുരസിക്കാത്തവരായി വിദ്യാസമ്പന്നരായവരുടെ കൂട്ടത്തിൽ ആരും ഇല്ലെന്നുള്ളതു നിർവ്വിവാദമാകുന്നു.

ഈ നോവലുകളെല്ലാം സ്കോട്ട് എഴുതിയിട്ടുള്ളതു് വളരെക്കാലത്തെ ശ്രമത്തിൻെറ ഫലമായിട്ടല്ല എന്നുള്ളതും വിസ്മരിക്കാവുന്നതല്ല. ഒരിക്കൽ എഴുതിയതിനെ പകത്തി എഴുതുന്ന പതിവു് അദ്ദേഹം ഒരിക്കലും സ്വീകരിച്ചിട്ടില്ലായിരുന്നു. അഞ്ചാറുമണിക്കൂർ സമയം ഒരേ ഇരുപ്പിലിരുന്നു് നിരന്തരമായി എഴുതി, ഒന്നോ, രണ്ടോ, കൂടിപ്പോയാൽമൂന്നോ മാസംകൊണ്ടു് ഒരു നാവൽ എഴുതിത്തീർക്കുക എന്നതായിരുന്നു അദ്ദേഹത്തിൻെറ പതിവു്. "വേവർലി" നാവലുകൾ എഴുതിക്കൊണ്ടിരിക്കുന്നതു് കണ്ടിട്ടുള്ള ഒരാൾ അതുളുതവിവരണമായി രേഖപ്പെടുത്തിയിരിക്കുന്നതു നോക്കുക:—

> "അതു എൻെറ നയനങ്ങളെ അഞ്ചിപ്പിച്ചുകളഞ്ഞിരിക്കുന്നു. അതു ഒരിക്കലും നിവൃത്തുന്നതേയില്ല. ദ്രുതഗതിയിൽ എഴുതിത്തള്ളുന്ന കടലാസുകൾ അതാ കൈയെഴുത്തു പ്രതികളുടെ കൂട്ടത്തിൽചെന്നു വീഴുന്നു. എന്നിട്ടും അദ്ദേഹത്തിനു ക്ഷീണം തോന്നുന്നില്ല. എരിഞ്ഞുതീരുന്ന മെഴുകുതിരികളുടെ സ്ഥാനത്തു് പുതിയവ വന്നുകൊണ്ടേയിരിക്കുന്നു. എത്ര ദീർഘസമയം ഇപ്രകാരം തുടരുമെന്നു് ദൈവത്തിനുമാത്രമേ അറിയാവൂ. സകലരാത്രികളിലും ഇങ്ങനെതന്നെ!!

വർഷം പ്രതി 10000 പവൻ.

---

**സ്കോട്ടിൻെറ 47-ാംവയസ്സിൽ** അദ്ദേഹം സുഖക്കേടു് പിടിപ്പെട്ടു **കിടപ്പിലായിപ്പോയി. താൻ പറഞ്ഞു** കൊടു

ക്കുന്നതു് ഉടനുടൻ എഴുതിയെടുക്കുന്നതിനു് രണ്ടുപേരെ അദ്ദേഹം ഏർപ്പാടുചെയ്തിരുന്നു. ധാരാവാഹിയായി പുറപ്പെട്ടുകൊണ്ടിരുന്ന ആശയങ്ങളുടേയും വാക്യസമൂഹങ്ങളുടേയും മഹിമാവിശേഷം ഓർത്തു് അത്ഭുതപരതന്ത്രരായിത്തീർന്നുപോയ അവരിൽ ഒരാൾ ലോക്ഹാർട്ടിനോടു് പറഞ്ഞതിനെ അദ്ദേഹം ഈ പ്രകാരം രേഖപ്പെടുത്തിയിട്ടുണ്ടു്:—

> "ഒന്നാമത്തെ ദിവസം കഴിഞ്ഞതിനുശേഷം സ്കാട്ടു് കിടന്നിരുന്ന സോഫായ്ക്കു് എതിരെ ഇരിക്കുന്നതിനു മുമ്പു് ഒരു ഡസൻ പേനാ തയാറാക്കി വെച്ചേയ്ക്കാൻ അയാൾ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. വേദനയുടെ ആധിക്യംനിമിത്തം ഞരങ്ങലോടുകൂടി അദ്ദേഹം അങ്ങോട്ടുമിങ്ങോട്ടും തിരിയുന്നുണ്ടായിരുന്നു എങ്കിലും, വാചകങ്ങൾ ഒരേ ശ്വാസത്തിൽ തന്നെ അദ്ദേഹം പറഞ്ഞു തീർക്കുകയായിരുന്നു പതിവു്. എന്നാൽ. പ്രത്യേകമായി ഉത്തേജനം നൽകുന്ന സംഭാഷണങ്ങൾ വരുമ്പോൾ അദ്ദേഹത്തിന്റെ അത്യുത്സാഹം കഥയിലെ സംഭാഷണവിഷയത്തെ ആധാരീകരിച്ചതായി തോന്നിയിട്ടുണ്ടു്. അപ്പോൾതന്നെ അദ്ദേഹം സോഫയിൽനിന്നു എഴുന്നേറ്റു മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയും, സംഭാഷണത്തിനു് അനുയോജ്യമാകുംവണ്ണം സ്വരം ഉയർത്തുകയും താഴ്ത്തുകയും ചെയ്തുകൊണ്ടു് പറഞ്ഞുകൊടുക്കുകയും ചെയ്യും. ഇത്തരത്തിലാണു് "ബ്രൈഡ് ഓഫ് ലാമർമൂറി"ന്റെ മിക്കഭാഗങ്ങളും "ലെജൻഡ് ഓഫ് മോൺട്രോസും" "ഐവാൻഹോയും" സ്കാട്ടു് പറഞ്ഞുകൊടുത്തതു്."

"വേവർളി" എന്ന പേരിൽ സ്കാട്ടു് തന്റെ ഒന്നാമത്തെ ആഖ്യായിക പ്രസിദ്ധംചെയ്തപ്പോൾ, പ്രസിദ്ധീകരണവും ഒന്നുപോലെ അദ്ദേഹത്തിനു് ...



ബാക്കി എഴുതിയ 23 നോവലും അദ്ദേഹം ഒരു ഗ്രന്ഥപരമ്പരയായി ഇതേ പേരിൽ പ്രസിദ്ധപ്പെടുത്തി.

ഈ നോവൽ പ്രസിദ്ധീകരണങ്ങൾക്കിടയ്ക്കു സ്കാട്ട് കവിതകൾ രചിക്കുകയും ചില മഹാകവികളുടെ കൃതികൾ പ്രസാധനം ചെയ്കയും, പല വിലയേറിയ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്യുകയുണ്ടായിരുന്നു. പ്രതിവർഷം പതിനായിരം പവൻവീതം സാഹിത്യപരിശ്രമങ്ങൾ മൂലം ന അനേകലക്ഷം പവനാക്കാലം വരുത്തിക്കൊണ്ടിരിക്കുവാൻ സ്കാട്ട് അല്പനേരം അലസനായിട്ടു യാതൊരു നേരമ്പോക്കും ആയും ഉണ്ടായിരുന്നില്ല എന്നതു് ഏറ്റവും പരമാർത്ഥമാണു്.

യൂറോപ്പിന്റെ നാനാഭാഗങ്ങളിലും സർ വാൾട്ടർ സ്കാട്ടിന്റെ ഗ്രന്ഥങ്ങൾ ആയിരക്കണക്കിനു പ്രചരിച്ചുകൊണ്ടിരുന്നു. ദിനംപ്രതി അവ അനവധി ജനങ്ങൾക്കു് ആശ്വാസവും ആഹ്ലാദവും പ്രദാനംചെയ്തുകൊണ്ടിരിക്കയും ചെയ്തു.

## 130,000 പവൻ കടംവന്നുകയറി.

ഇക്കഴിഞ്ഞ ഒന്നേകാൽ ശതാബ്ദക്കാലമായി നിരവധി ലക്ഷം ജനങ്ങൾക്കു് പരമാഹ്ലാദം നല്കിക്കൊണ്ടിരിക്കുന്ന ഈ ആഖ്യായികാലോകചക്രവർത്തിയുടെ അന്ത്യഘട്ടം ക്ലേശഭൂയിഷ്ഠവും ദുരിതപരിപൂരിതവും ആയി കഴിഞ്ഞുകൂടിയെന്നുള്ളതു് ആശ്ചര്യജനകമാണു്. അദ്ദേഹത്തിന്റെ പ്രതാപം സമൃദ്ധിയായി ദിഗന്തങ്ങളിൽ വ്യാപിച്ചുകൊണ്ടിരുന്നപ്പോൾതന്നെ ദുരന്തദുരിതത്തിനുള്ള അടിസ്ഥാനക്കല്ലുകളും അദ്ദേഹം കെട്ടിപ്പടുത്തുകൊണ്ടിരുന്നു എന്നാണു് പ്രസ്താവിക്കാനുള്ളതു്. സ്വന്തം മന്ദിരം ആണു് സ്കാട്ടിനു് ഇത്രയേറെ വൈഷമ്യങ്ങളും സങ്കടങ്ങളും ജീവിതാന്ത്യത്തിൽ വരുത്തിക്കൂട്ടിയതെന്നുള്ളതിനു സംശയമില്ല.

നൂറു ഏക്കർ ഭൂമി വാങ്ങി അവിടെ ആരംഭിച്ച കെട്ടിടത്തിന്റെ നിർമ്മാണം, സ്കോട്ടിന്റെ ഭാവനാകുശലതയും ആശാവൈപുല്യവും അനുസരിച്ചു വളർന്നുകൊണ്ടിരുന്നു. അദ്ദേഹത്തിനു കിട്ടിക്കൊണ്ടിരുന്ന ആദായം മുഴുവനും ഒട്ടേറെ വർഷക്കാലത്തേക്ക് ഈ "അബട്ട്സ്ഫോർഡ്" ഭവനത്തിനുവേണ്ടി വ്യയം ചെയ്തതിന്റെ ഫലമായി ആയിരം ഏക്കർ ഭൂവിസ്തീർണ്ണം, ഗ്രേറ്റ്ബ്രിട്ടനിലെ ഒരു ഒന്നാന്തരം മന്ദിരസമുച്ചയത്തിന്റെയും ഉടമസ്ഥാവകാശം അദ്ദേഹത്തിനു ലഭിച്ചു. വിപുലമായ ഗ്രന്ഥശാല, ചിത്രശാല, കാഴ്ചബംഗ്ലാവ്, ഉദ്യാനമന്ദിരം എന്നിവയോടൊപ്പംകൂടി അഞ്ചുനില പൊക്കത്തിൽ ഉയർന്നുവന്ന ആ ഭീമസൗധത്തിന്റെ പണി പൂർത്തിയായിക്കഴിഞ്ഞതോടുകൂടി ബ്രിട്ടനിലെ ഉയർന്നതരം ആളുകളിൽ പലരും സ്കോട്ടിന്റെ അതിഥികളായിത്തീർന്നുതുടങ്ങി. ഔദാര്യത്തിൽ പ്രസിദ്ധി സമ്പാദിച്ചിരുന്ന സ്കോട്ടിന്റെ മനുഷ്യസ്നേഹം അതിരുകവിഞ്ഞതായിരുന്നതിനാൽ, സ്നേഹിതന്മാരും അല്ലാത്തവരും ആയ പലരും ദിനംപ്രതിയെന്നോണം അദ്ദേഹത്തിന്റെ ആതിഥ്യം സ്വീകരിച്ചു സന്തോഷിച്ചു പൊയ്ക്കൊണ്ടിരുന്നു.

സമ്പൽസമൃദ്ധവും ആഡംബരപൂർണ്ണവും ആയ ഇത്തരം ജീവിതം ഒരു വ്യാഴവട്ടത്തിലധികംകാലം നയിക്കുന്നതിന് സ്കോട്ടിന് ഭാഗ്യമുണ്ടായില്ല. അദ്ദേഹത്തിനുകൂടി ഓഹരിയുണ്ടായിരുന്ന ബാല്ലൈന്റൻ കമ്പനി 130,000 പവന്റെ കടത്തോടുകൂടി നശിച്ചുപോയത് 1826-ാമാണ്ടിൽ ആയിരുന്നു. പ്രവർത്തകന്മാരുടെ ഉദാസീനത സ്കോട്ടിന്റെ ഔദാര്യം, സൗധനിർമ്മാണം മുതലായ കാരണങ്ങളാലാണ് ആ പുസ്തകപ്രസിദ്ധീകരണക്കമ്പനി മുടിഞ്ഞുപോയത്. കമ്പനിവകയായി ബാക്കിയുണ്ടായിരുന്ന ജംഗമസാമാനങ്ങൾ വിറ്റ് ഒരു പവന ഒന്നോ രണ്ടോ ഷില്ലിംഗ് വീതം കണക്കതിർത്ത് കടക്കാരെ പറഞ്ഞയക്കാൻ വ്യാപാരനേതൃ ന്യായേന സാദ്ധ്യ

മായിരുന്നു എങ്കിലും അപ്രകാരം പ്രവൎത്തിക്കുവാൻ സ്കാട്ടിന്റെ ആത്മാഭിമാനം അനുവദിച്ചില്ല.

“സ്കാട്ട്” നശിച്ചുപോയിരിക്കുന്നു! “വേവർലി”യുടെ കൎത്താവു നശിച്ചുപോയിരിക്കുന്നു!! അനവധി കൊല്ലങ്ങളായി അദ്ദേഹം ആരെയെല്ലാം ആഹ്ളാദം പ്രദാനം ചെയ്തിട്ടുണ്ടോ അവരെല്ലാവരും [illegible] ക്കട്ടെ, അന്നു പ്രഭാതത്തിൽതന്നെ അദ്ദേഹം റോത്സ്ചൈൽഡിനേക്കാൾ സമ്പന്നനായി ഉയൎന്നു വരുന്നതാണു് !!!” എന്നാണു് ഈ സന്ദൎഭത്തിൽ ഡഡ്‌ലി പ്രഭു പ്രസ്താവിച്ചിട്ടുള്ളതു്.

മുപ്പതു സംവത്സരകാലം സ്കാട്ടിന്നു് ഏകാന്തമായി പരമാഹ്ളാദം പ്രദാനം ചെയ്തുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ സഹധൎമ്മചാരിണി ഈ അവസരത്തിൽ ഇഹലോകവാസം വെടിഞ്ഞു. അതോടുകൂടി അദ്ദേഹത്തിന്റെ മനസ്സു് ഇടിഞ്ഞുപോയി എന്നുതന്നെ പറയാം. ഈ ഭയങ്കര വിപത്തിലും അപരിഹരണീയനഷ്ടത്തിലും കുടുങ്ങിയിരിക്കുന്ന അവസരത്തിൽ ആ അസാധാരണ മഹാശയന്റെ ആരോഗ്യവും ക്ഷയിച്ചുകൊണ്ടിരുന്നു; മാത്രമല്ല ശരീരം പക്ഷവാതരോഗാധീനമായി പരിണമിക്കയും ചെയ്തു. ഈ ലോകത്തു അഭിമാനജനകമായും, ആനന്ദദായകമായും കരുതപ്പെട്ടിരുന്ന സകലതും തന്നെവിട്ടു് ലോകാന്തരം പ്രാപിക്കുന്നതുപോലെ സർ വാൾട്ടർ സ്കാട്ടിന്നു് കുറച്ചുകാലം തോന്നി. ബ്രിട്ടീഷ്‌സാമ്രാജ്യം മുഴുവനും മാത്രമല്ല യൂറോപ്പിലെ പല രാജ്യങ്ങളിലും ഉള്ള ജനങ്ങൾ ഏതൊരു സാഹിത്യകുശലന്റെ ഗദ്യകൃതികളും പദ്യകൃതികളും വായിച്ചു് രസിച്ചുകൊണ്ടിരിക്കുന്നുവോ ആ സാഹിത്യകുശലൻ ഇതാ ഉദ്വിഗ്നമാനസനും, ഭഗ്നാശനും ആയി ഏകാന്തതയിലാണു് ദിനരാത്രങ്ങൾ എണ്ണിയെണ്ണി കഴിച്ചുകൂട്ടുന്നു.

## പ്രതിമാസം 35,000 പുസ്തകം ചെലവു്.

---

മഹാന്മാരുടെ മഹത്വം പൂൎണ്ണമായി പ്രത്യക്ഷപ്പെടുന്നതു് അവരുടെ വിപൽക്കാലങ്ങളിലാണു്. ഇതു വളരെ ഭയജനകവും നിരാശാവഹകവും ആയ പരിതഃസ്ഥിതികളിൽ കുടുങ്ങിയിട്ടും പൗരുഷധനനാമേതാം സാഹിത്യപരിശ്രമം ചെയ്യുവാൻ തന്നെ ആ സ്ഥിരചിത്തൻ ഉപനിശ്ചയം ചെയ്തു. തന്റെ അക്ഷീണമായ തൂലികയുടെ അനവരത പ്രവൎത്തനം മുഖേന ഋണവിമോചനം വരുത്തുവാൻ അദ്ദേഹം ഉറച്ചു.

മൂന്നുമാസത്തെ ശ്രമംകൊണ്ടു് എഴുതിത്തീൎത്ത "വുഡ്സ്റ്റാക്" എന്ന നോവലിന്റെ പ്രസിദ്ധീകരണാവകാശത്തിനു് 8228 പവൻ കൊടുക്കുവാൻ പുസ്തകശാലക്കാർ സന്നദ്ധരായി. 18 മാസത്തെ ശ്രമംകൊണ്ടു് എഴുതിത്തീൎത്ത നെപ്പോളിയൻ ബോണാപ്പാർട്ടിന്റെ ജീവചരിത്രം 13 വാല്യമായി അച്ചടിപ്പിച്ചതിന്റെ രണ്ടു പതിപ്പു കുറച്ചു കാലത്തിനകം വിററുതീൎന്നുപോയതിനാൽ 18,000 പവൻ അദ്ദേഹത്തിനു് ആദായം ലഭിച്ചു; ഇവ കൂടാതെ മററു ചില ഗ്രന്ഥങ്ങൾകൂടി എഴുതിക്കൊണ്ടിരുന്നതിന്റെ ഫലമായി 3 വൎഷം കഴിഞ്ഞപ്പോൾ 40,000 പവൻ കടം വീട്ടിത്തീൎക്കുവാൻ സ്കാട്ടിനു കഴിഞ്ഞു.

ഇതേവരെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നോവലുകളും കവിതകളും ഒരേ ആകൃതിയിൽ നോട്ടുകളോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്നുള്ളതായിരുന്നു ബാക്കി കടം തീൎക്കാനുള്ള ഒരു മാൎഗ്ഗമായി സ്കാട്ട് കണ്ടുപിടിച്ചതു്. അപ്രകാരം 8 വാല്യം 1829-ാംമാണ്ടു് പ്രസിദ്ധപ്പെടുത്തി. പ്രതിമാസം 35000 പ്രതിവീതം ഇത്തരം ഗ്രന്ഥങ്ങൾ ചെലവായിക്കൊണ്ടിരുന്നു എന്ന വസ്തുത ഓൎക്കുമ്പോൾ, ആ സാഹിത്യനായ-

കൻെറ കൃതികളോട് ജനസാമാന്യത്തിനുള്ള കൌതുകവും തല്പരതയും എത്രമാത്രമാണെന്നുള്ളത് ഊഹിക്കാവുന്നതാണല്ലോ. അടുത്ത വർഷം കഴിഞ്ഞപ്പോഴും കടം 54,000 പവൻ ആയി കുറഞ്ഞു; ജനങ്ങളെല്ലാം ഒന്നുപോലെ സ്കാട്ടിൻെറ സത്യസന്ധതയെ വാനോളം പുകഴ്ത്തി. ഇക്കണക്കിന്, രോഗബാധിതനെങ്കിലും നാലഞ്ചു വർഷംകൂടി ജീവിച്ചിരിക്കാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായിരുന്നു എങ്കിൽ കടം മുഴുവനും വീട്ടിയ ചാരിതാർത്ഥ്യത്തോടെ മരിക്കാൻ സ്കാട്ടിനു ഭാഗ്യമുണ്ടാകുമായിരുന്നു. എന്നാൽ ദുർവ്വിധി അതിനു സംഗതി വരുത്തിയില്ല.

ഈ സാഹിത്യാരാധകനെ പിടികൂടിയ രോഗാസുരൻെറ ആക്രമണങ്ങൾ ഒന്നിനൊന്ന് വർദ്ധിച്ചുകൊണ്ടേയിരുന്നു. ഡാക്ടർമാരുടെ ഉപദേശം അനുസരിച്ച് അദ്ദേഹം മാൾട്ടാ, നേപ്പിൾസ്, റോം മുതലായ പ്രദേശങ്ങളിൽ സഞ്ചാരം നടത്തി ആരോഗ്യം വീണ്ടെടുക്കുവാൻ നിഷ്ഫലപ്രയത്നം ചെയ്തു. 1832-ാമത്തു വർഷത്തിൽ സർ വാൾട്ടർ സ്കാട്ട് നിര്യാതനായി.

ഇതിനുശേഷം ശതാബ്ദം ഒന്നു കഴിഞ്ഞിട്ടുണ്ടെങ്കിലും ആ അനുഗൃഹീത ഭാവനാകുശലൻെറ കവിതകളും നോവലുകളും ഇന്നും ലോകത്തിൻെറ നാനാഭാഗങ്ങളിലും പ്രചരിച്ചുകൊണ്ടുതന്നെയിരിക്കുന്നു. അദ്ദേഹത്തിൻെറ ഏതെങ്കിലും ഒരു കൃതിയുടെ ഭാഷാന്തരംകൊണ്ടു ബഹുമാന്യമായിത്തീർന്നിട്ടില്ലാത്ത യാതൊരു പരിഷ്കൃതഭാഷയും ലോകത്തിലില്ല എന്നുള്ളതു കേവലം ഒരു പരമാർത്ഥം മാത്രമാണ്.

---

# ൩ റാബർട്ട് ബ്രൂസ്.

കെ. ശിവശങ്കരപ്പിള്ള ബി. ഏ. ബി. എൽ.

സ്വരാജ്യസ്നേഹം, സ്ഥിരോത്സാഹം, വിപത്തിലെധൈര്യം എന്നീ ഗുണവിശേഷങ്ങൾക്ക് മാതൃകയായിരുന്ന ഒരു പാശ്ചാത്യരാജ്യസംരക്ഷകന്റെ ജീവചരിത്രസംക്ഷേപമാണ് ചുവടേ കുറിക്കുന്നത്.

സിംഹപരാക്രമന്മാരായ ഇംഗ്ലീഷ് യോദ്ധാക്കളെ ഇടച്ചയായി നിരവധി യുദ്ധങ്ങളിൽ തോല്പിച്ചു സ്കാട്ട്ലൻഡിന്റെ സ്വാതന്ത്ര്യം സമ്പാദനം ചെയ്ത ഈ റാബർട്ട് ബ്രൂസ് ക്രിസ്ത്വബ്ദം 1274 മാർച്ചുമാസം 21-ാനു 'ട്ടേൺബറി' കോട്ടയിൽ ജാതനായി. പരസ്പരാനുരാഗത്താൽ ബദ്ധരായിരുന്ന 'കാറിക്ക' പ്രഭ്വിയും 'റാബർട്ട് ഡിബ്രൂസും' ആയിരുന്നു കഥാപുരുഷന്റെ മാതാപിതാക്കന്മാർ. ഈ രാജകീയദമ്പതിമാരുടെ പ്രഥമസന്താനമായ റാബർട്ട് ബ്രൂസ് തന്റെ ബാല്യദശയിൽ പ്രധാനഭാഗം ട്ടേൺബറി കോട്ടയിൽതന്നെ കഴിക്കയും, കാലാനുസരണമായ സൈനികവിദ്യാഭ്യാസത്തിൽ പ്രശംസനീയമായ ഒരു നില അചിരേണ പ്രാപിക്കുകയും ചെയ്തു.

## ആംഗലരാജാവിന്റെ വിളംബരം

സ്കാട്ട്ലണ്ടിലെ രാഷ്ട്രീയാന്തരീക്ഷത്തിന്റെ അന്നത്തെനില ശോച്യാവഹമാണ്. 'രണനിപുണനായ അലക്സാണ്ഡർ മൂന്നാമൻ' സന്താനരഹിതനായി കാലഗതിയെ പ്രാപിക്കുകയാൽ സ്കാട്ട്ലണ്ടുരാജ്യം അരാജകസംഘങ്ങളുടെ നാശകരമായ പല പ്രവൃത്തികൾക്കും വിധേയമായിത്തീർന്നു.

ഈ തക്കംനോക്കി ഇംഗ്ലീഷ് രാജാവായ 'എഡ്വർഡ് ഒന്നാമൻ' സ്കാട്ട്ലണ്ടിലെ മേൽക്കോയ്മസ്ഥാനം കൈവശത്താക്കുകയും സ്കാട്ട്ലണ്ടിലെ ഒരു പ്രഭുവായ 'ജാൺബാലിയല്ലിനെ' ഒരു സാമന്തരാജാവായി അവരോധിക്കുകയും ചെയ്തു. എന്നാൽ ഒരു സ്വേച്ഛാപ്രഭുവായ എഡ്വർഡ് ഒന്നാമന്റെ ഔദ്ധത്യപരമായ അധികാരമുഷ്ടിയിൽ ജാൺബാലിയൽ വ്യക്തമായി അസംതൃപ്തി പ്രകടിപ്പിച്ചുകൊണ്ട്, ആ സ്കാട്ട്ലണ്ട് രാജാവ് കാലതാമസംമെന്യേ സിംഹാസനഭ്രഷ്ടനാക്കപ്പെട്ടു. അനന്തരം സ്കാട്ട്ലണ്ടിനെ ഇംഗ്ലണ്ടിനോടു ചേർത്തതായി ഒരു വിളംബരം ആംഗലരാജൻ പ്രസിദ്ധപ്പെടുത്തുകയും, ഇംഗ്ലീഷ് പ്രഭുക്കന്മാരടങ്ങിയ ഒരു ഭരണസമിതി സ്കാട്ട്ലണ്ടിൽ സ്ഥാപിക്കുകയും ചെയ്തു. ദേശാഭിമാനബോധമുള്ളവരായ ഏതൊരു സ്കാട്ട്ലണ്ടുകാർക്കും എഡ്വർഡ് ഒന്നാമന്റെ ഈ പ്രവൃത്തിയിൽ ഭീമമായ അസംതൃപ്തിയാണ് ഉണ്ടായതു. ധീരനായകനായ റാബർട്ട് ബ്രൂസ് ഈ അസംതൃപ്തരിൽ ഉൾപ്പെട്ട ഒരാളായിരുന്നു. രാജ്യാഭിമാനം പുലർത്തുവാനായി ഒരു സംഘമൊരുമിച്ച് പൌരന്മാർ 'വില്യം വാലസ്' എന്ന ഒരു പ്രസിദ്ധ സേനാനിയുടെ നേതൃത്വത്തിൽ ഇംഗ്ലീഷുകാർക്കെതിരായി യുദ്ധത്തിനൊരുങ്ങി. എന്നാൽ അതിബലവാനായ 'എഡ്വേർഡ് ഒന്നാമൻ' നിഷ്പ്രയാസം ഇവരെ യുദ്ധത്തിൽ തോല്പിക്കുകയും വാലസ്സിനെ ബന്ധനസ്ഥനാക്കി വധിക്കുകയും ചെയ്തു. സ്കാട്ട്ലാണ്ട് വീണ്ടും സ്വന്തം രാജാവില്ലാത്ത ഒരു രാജ്യമായി ഇംഗ്ലണ്ടിനെത്തന്നെ ആശ്രയിച്ചുകഴിയുവാൻ ഇടയായി.

ഗുണാലോചന.

---

സ്കാട്ട്ലണ്ടിന്റെ സ്വാതന്ത്ര്യരാജ്യസ്ഥാനം നശിക്കുന്നതു 'റാബർട്ട് ബ്രൂസിനു' ഏററവും അസഹ്യമായ ഒന്നായി

ന്നു. സർവ്വശക്തികളും പ്രയോഗിച്ചു തന്റെ മാതൃഭൂമിയെ ആ ശോച്യാവസ്ഥയിൽനിന്നും രക്ഷിക്കുന്നതിനു ഉദ്യുക്തനായിത്തീൎന്ന കഥാനായകൻ അക്കാലത്തെ ഒരു പ്രമാണിയായിരുന്ന 'കാവിൻ' പ്രഭുവുമായി ഒരു ഗൂഢാലോചന നടത്തി. സ്കോട്ടലാന്റിന്റെ നശിച്ചുപോയ രാജശക്തിയെ പുനരുദ്ധാരിക്കുന്നതിനു പരസ്പരം സഹായസഹകരണങ്ങൾ ചെയ്യണമെന്നായിരുന്നു ഈ ഗൂഢാലോചനയുടെ സാരം. വഞ്ചകിയായ കാവിൻ പ്രഭു റാബർട്ട് ബ്രൂസിന്റെ അഭിപ്രായഗതിക്കനുകൂലമായി നില്ക്കാമെന്ന് ഏററിട്ട് തക്കം നോക്കി ഇംഗ്ലീഷ് രാജാവിനെ വിവരമെല്ലാം ധരിപ്പിച്ചു. പലപ്പോഴും,

"ശത്രുക്കളല്ല ശത്രുക്കളാകുന്നതു
മിത്രഭാവത്തോടരികെ മരുവിന
ശത്രുക്കൾ ശത്രുക്കളാകുന്നതേവനും
മൃത്യുവരുത്തുമവരെന്നു നിൎണ്ണയം."

കോപാന്ധനായിത്തീൎന്ന എഡ്വർഡ് ഒന്നാമൻ വിൻചെസ്റ്റർ കോട്ടയിൽ താമസിച്ചിരുന്ന ബ്രൂസിനെ തൽക്ഷണം ബന്ധനസ്ഥനാക്കി തന്റെമുമ്പിൽ ഹാജരാക്കുന്നതിനായി അനുചരന്മാൎക്ക് അനുജ്ഞനൽകി. മിത്രഭാവേന വൎത്തിക്കുന്ന ശത്രുക്കളിൽനിന്നു അപ്രതീക്ഷിതമായി ആപത്തുനേരിടുന്ന എങ്കിൽ, ശത്രുഭാവേന വൎത്തിക്കുന്ന മിത്രങ്ങളിൽനിന്ന് അപ്രതീക്ഷിതമായി സഹായങ്ങളും ലഭിക്കുന്നതാണ്. എഡ്വർഡിന്റെ അന്തേവാസിയും 'റാബർട്ട് ബ്രൂസിന്റെ' ഉത്തമമിത്രവുമായിരുന്ന 'ഗ്ലസ്റ്റർപ്രഭു' വിവരം റാബർട്ട് ബ്രൂസിനെ അതിവേഗത്തിൽ അറിയിക്കുകയാൽ പരിഭ്രാന്തനായിത്തീൎന്ന ബ്രൂസ് ആത്മരക്ഷാൎത്ഥം സ്വന്തഗൃഹത്തിലേക്കുപോയിരക്ഷപ്പെട്ടു.

## പട്ടാഭിഷേകം.

കാലം അധികം താമസിച്ചില്ല. ഇംഗ്ലീഷ് രാജാവിന്റെ ഒററുകാരനായ 'കാമിൻ' പ്രഭു ഒരു ദിവസം പ്രഭാതത്തിൽ ഒരു ക്രിസ്തീയദേവാലയത്തിൽവെച്ചു് റാബർട്ടു് ബ്രൂസിനെ കാണുവാനിടയായി. ബ്രൂസാകട്ടെ കോപകലുഷിതനായി കാമിലിന്റെ അവിശ്വാസപരമായ പ്രവൃത്തിയെക്കുറിച്ചു് പരസ്യമായി അധിക്ഷേപിക്കുകയും, തൽക്ഷണം ഇരുകൂട്ടരും വലുതായ വാഗ്വാദത്തിൽ നിമഗ്നരാകുയുംചെയ്തു. രാജ്യാഭിമാനരഹിതനായ ആ 'കാമിൻ' പ്രഭുവിന്റെ ധിക്കാരവചനങ്ങൾ സഹിക്കാതെ റാബർട്ടു് ബ്രൂസ് തന്റെ വാളൂരി ആ ചതിയനെ വധിച്ചു. ധൈര്യപുരസ്സരമുള്ള ഈ പ്രവൃത്തി റാബർട്ടു് ബ്രൂസിനു് സമാന്യാതീതമായ ഒരനുഗ്രഹമായിട്ടാണു് തീൎന്നതു്. ഇംഗ്ലീഷ് രാജശക്തിയെ രഹസ്യമായി ധിക്കരിച്ചിരുന്ന പല സ്വരാജ്യസ്നേഹികളും ബ്രൂസിനെ സ്തുതിക്കുകയും, അവരുടെ ഗണ്യമായ സഹായത്തോടുകൂടി ബ്രൂസ് 1306 മാൎച്ച് 29-നു സ്കോട്ടു്ലണ്ടിലെ രാജാവായി അഭിഷേകം ചെയ്യപ്പെടുകയും ചെയ്തു.

## യുദ്ധത്തിൽ തോററോടി.

ബ്രൂസിന്റെ അവിചാരിതമായ പട്ടാഭിഷേകം അദ്ദേഹത്തെ അത്യഗാധമായ ആപത്ഗൎത്തത്തിൽ നിപതിപ്പിക്കുകയാണു ചെയ്തതു്. ഭരണപാടവും രാജ്യസമ്പാദനേച്ഛയിൽ അദ്വിതീയനുമായിരുന്ന എഡ്വാർഡ് രാജനുണ്ടോ ബ്രൂസിന്റെ ഇത്തരം പ്രവൃത്തികളിൽ മൌനം അവലംബിക്കുന്നു? തന്റെ വിശ്വസ്തസേനാനിയായ 'പെംബ്രോക്കു' പ്രഭുവിനെ ഉടൻതന്നെ ഒരു വൻപിച്ച ഇംഗ്ലീഷ് സൈന്യ

ത്തിന്റെ അധിപസ്ഥാനം നൽകി ബ്രൂസിനെതിരായിട്ടയച്ചു. സ്കോട്ട്ലണ്ടും ഇംഗ്ലണ്ടും തമ്മിൽ ഭയങ്കരമായ ഒരു യുദ്ധത്തിൽ ഏർപ്പെടുകയും, സ്കോട്ട്ലണ്ട് തോല്പിക്കപ്പെടുകയുംചെയ്തു. ഗത്യന്തരമില്ലാതെ ബ്രൂസ് യുദ്ധക്കളത്തിൽനിന്നും പലായനം ചെയ്യുവാനൊരുമ്പെട്ടു. ബ്രൂസിന്റെ അഭാവത്തിൽ നിരക്ഷിതരായിത്തീർന്ന സ്കോട്ടിഷ് സൈന്യം രക്ഷാമാർഗ്ഗംതേടി അങ്ങുമിങ്ങും ഓടുന്നതിനിടയിൽ ശത്രു അവരെ പിടികൂടി നിഷ്ഠുരം വധിച്ചുകളഞ്ഞു. ഇവ മാത്രമോ സ്കോട്ട്ലണ്ടിൽ പൗരന്മാരൊക്കെ നാട്ടുകാർ ഭയവിഹ്വലരായി നാട്ടിന്റെ നാനാഭാഗങ്ങളിൽ ഓടിയൊളിക്കുകയും ഈ അത്യാഹിതത്തിന്ന് കാരണമാക്കിയ ബ്രൂസിനെ കിങ്കരന്മാരായ പലരും ശപിക്കുകയും ചെയ്തു.

"രണ്ടുനാലുദിനംകൊണ്ടൊരുത്തനെ
തണ്ടിലേററി നടത്തുന്നതും ഭവാൻ"

എന്നതു് റാബർട്ട് ബ്രൂസിനെ സംബന്ധിച്ചിടത്തോളം അർത്ഥശൂന്യമായിരുന്നു എങ്കിലും,

"മാളികമുകളേറിയ മന്നന്റെ
തോളിൽ മാറാപ്പു കേററുന്നതും ഭവാൻ"

എന്നതു് അക്ഷരംപ്രതി ശരിയായി അദ്ദേഹത്തിൽ ഫലിച്ചു. വിജയത്തിന്റെ അത്യല്പമായ അംശം സമ്പാദിക്കുന്നതിന്ന് വേണ്ടി ഇത്രയേറെ നരകദുഃഖങ്ങളെ അനുഭവിച്ചുകൊണ്ടു അക്ഷീണമായി പരിശ്രമിച്ചിട്ടുള്ള ഒരാളെ ലോകചരിത്രത്തിൽ തുലോം വിരളമായിട്ടേ കാണ്മാൻ കഴിയുന്നുള്ളു.

കുടുംബസമേതം കൊട്ടുകാട്ടിൽ.

---

പരാജിതനായ റാബർട്ട് ബ്രൂസ് ഉദ്ദേശം ന്തറോളം വരുന്ന അനുയായികളോടുകൂടി ഇതികർത്തവ്യതാമൂഢനായി

‘അത്താം’ എന്ന കാട്ടിൽ കുറെക്കാലം അജ്ഞാതവാസം എന്ന നിലയ്ക്കു താമസിക്കാൻ ഇടയായി. ഈ താമസകാലത്തു തന്റെ പ്രിയപത്നിയും മകളും തന്റെ ഒരു സോദരിയും ബ്രൂസിന്റെ ദുരാപത്തിലും പങ്കുകൊള്ളുവാൻ സന്നദ്ധരായി അദ്ദേഹത്തോടുകൂടി ഉണ്ടായിരുന്നു. കാലചക്രഭ്രമണത്തിൽപെട്ട് വനാന്തരങ്ങളിൽ അലയുവാൻ ഇടവന്ന ആ യഥാൎത്ഥരാജ്യപ്രണയി അനുഭവിച്ച കഷ്ടതകൾ അനിർവചനീയമാണ്. എന്നാൽ വിപദിധൈൎയ്യം അദ്ദേഹത്തിനു സ്ഥായിയായ ഒരു മാൎഗ്ഗദൎശിയായിരുന്നു. ഈ കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരിക്കൽ ബ്രൂസ് ഒരു ചെറിയ പുഴയുടെ തീരത്തു വന്നുചേരുവാൻ ഇടയായി. അവിടെ അധിവസിച്ചിരുന്ന കൎഷകന്മാരായ ‘മാക്ഡൊഗൽമാർ’ എന്ന ഒരുതരം ക്രൂരവൎഗ്ഗക്കാർ ബ്രൂസിനെ ഉപദ്രവിക്കാൻ ഉത്സാഹഭരിതരായി അടുത്തുകൂടി. എന്നാൽ ബ്രൂസാകട്ടെ ധൈൎയ്യം അവലംബിച്ച് തന്റെ സമീപത്തുവന്ന മൂന്നു ഘാതകന്മാരെ ഒരൊനിമിഷത്തിൽ വധിച്ചിട്ട് അവിടെ നിന്നും രക്ഷപ്പെട്ടു. ദൃഢഗാത്രനും ചണ്ഡയുദ്ധത്തിൽ സമൎത്ഥനും ഖഡ്ഗവിദ്യയിൽ അതിചതുരനുമായിരുന്ന റാബട്ട് ബ്രൂസിനു ഒരേസമയത്തു നാലോ, അഞ്ചോ യോദ്ധാക്കളെ എതിൎത്തു നിഷ്പ്രയാസം ജയിക്കുവാൻ സാധിക്കുമായിരുന്നു.

## പത്നിയും പുത്രിയും ജയിലിൽ.

തണുപ്പുകാലം വന്നതോടുകൂടി എന്തെന്നറിയാതെ ബ്രൂസ് വളരെ കുഴങ്ങി. അശരണന്മാരായ അനുയായികളോടുകൂടിയുള്ള അരണ്യവാസം അത്ര സുസാദ്ധ്യമല്ലെന്നു കരുതി അവരിൽ പലരും പിൻതിരിഞ്ഞുപോകുവാൻ നിർബന്ധിതരായി. തന്റെ ധൎമ്മപത്നിയായ രാജ്ഞിയേയും അവരോടൊന്നിച്ച് കാട്ടിൽ പോയിരുന്ന മററ് സ്ത്രീകളേയും

സമീപത്തുണ്ടായിരുന്ന ഒരു രക്ഷാസ്ഥാനം ലക്ഷ്യമാക്കി അദ്ദേഹം അയച്ചു എന്നാൽ ദുർവ്വിധിവൈഭവത്താൽ തന്റെ രാജ്ഞിയും മക്കളും മദ്ധ്യമാർഗ്ഗം ഇംഗ്ലീഷുകാരുടെ കൈയിൽ അകപ്പെടുകയും, എഡ്വേർഡ് ഒന്നാമന്റെ ആജ്ഞാനുസരണം അവരെ ജയിലിൽ അടയ്ക്കുകയും ചെയ്തു.

## ചിലന്തി പഠിപ്പിച്ച പാഠം.

---

നിത്യസഹചാരികളായി ശേഷിച്ച ഏതാനും ഭടന്മാരോടുകൂടി 'അത്താറം വനാന്തരത്തിൽ' തന്നെ ഇനിയും താമസിക്കുന്നതായാൽ, ശത്രുക്കൾ പലവിധത്തിൽ ഉപദ്രവിക്കുമെന്നു കരുതി നിർഭാഗ്യ ദേവതയുടെ ശിശുവായ ആ രാജാവ് അവിടംവിട്ടുപോകുവാൻ തീർച്ചപ്പെടുത്തി. ഒരു ഉദാരമതിയുടെ സഹായത്തോടുകൂടി ബ്രൂസ് അയർലണ്ടിന്റെ പൂർവ്വഭാഗത്തു സ്ഥിതിചെയ്യുന്ന 'റാച്ച്‌റിൻ' ദ്വീപിൽ എത്തി അല്പകാലം അവിടെ ഒളിച്ചു താമസിച്ചു. ഒരു സായാഹ്നത്തിൽ ബ്രൂസ് പ്രകൃതിയുടെ അകൃത്രിമമായ സൌന്ദര്യം കണ്ടാനന്ദിച്ചുകൊണ്ട് ആ ദ്വീപിലുള്ള ഒരു വൃക്ഷച്ചുവട്ടിൽ ഇരിക്കയായിരുന്നു. അല്പനിമിഷങ്ങൾക്കുള്ളിൽ സ്വരാജ്യോദ്ധാരണചിന്തകളാൽ പരിപീഡിതനായിത്തീർന്ന അദ്ദേഹം നിരുത്സാഹനായി ആ പുല്ലിൽ അല്പനേരം കിടന്നുപോയി. തത്സമയം ആ വൃക്ഷത്തിന്റെ ശിഖരത്തിൽ ഒരു വലകെട്ടി ഉറപ്പിക്കുന്നതിനുവേണ്ടി വീണ്ടും വീണ്ടും ശ്രമംചെയ്തുകൊണ്ടിരുന്ന ഒരു എട്ടുകാലി ബ്രൂസിന്റെ ശ്രദ്ധയ്ക്കു വിഷയമായിഭവിച്ചു. ആറു പ്രാവശ്യം പരാജിതനായ ആ എട്ടുകാലിയാകട്ടെ ഏഴാമത്തെ പ്രാവശ്യം പൂർവ്വാധികം ഉത്സാഹത്തോടും ധൈര്യത്തോടും ശ്രമിക്കുകയും, ആ ശ്രമം വിജയപര്യവസായിയായിത്തീരുകയും ചെയ്തു. ഇതുകണ്ട് ബ്രൂസ് അത്ഭുതപരതന്ത്രനായി തന്റെ ശ്രമത്തിൽ പ്രകൃതിയുടെ

സന്താനമായ എട്ടുകാലിയെ പിൻതുടരുന്നതാണെന്നു സർവാത്മനാ ഉറച്ചു.

## ബ്രൂസ് പ്രാണരക്ഷാർത്ഥം ഒളിച്ചോടുന്നു.

പ്രതികാരേച്ഛുവായ എഡ്വേർഡ് ഇക്കാലത്തൊന്നും സ്വസ്ഥനായിരുന്നില്ല. വനാന്തരങ്ങളിൽ ഒളിച്ചു നടന്നിരുന്ന ബ്രൂസിനെ കണ്ടുപിടിച്ചു പക വീട്ടുവാനുള്ള തന്റെ ഉദ്യമം വിജയലക്ഷ്മിയാൽ അനുഗ്രഹീതമായില്ലെന്നറിഞ്ഞപ്പോൾ, പൂർവാധികം രോഷാകുലനായിത്തീർന്ന ആംഗലരാജൻ ബ്രൂസിന്റെ ബന്ധുക്കളേയും സഹായികളേയും സ്ഥാനത്തും അസ്ഥാനത്തും ഉപദ്രവിക്കുവാൻ തുടങ്ങി. ബ്രൂസിന്റെ രാജ്ഞിയേയും പുത്രിയേയും ബന്ധനത്തിൽ പാർപ്പിച്ചതുകൊണ്ടുമാത്രം തൃപ്തനാകാത്ത ആ ഇംഗ്ലീഷ് രാജാവ് പുരോഹിതന്മാരെക്കൊണ്ട് ബ്രൂസിനെ ഒരു മതഭ്രഷ്ടനാക്കുകയും ചെയ്തു. ഇതിനുപുറമെ ബ്രൂസിനു ജന്മാവകാശമുണ്ടായിരുന്ന സകല പ്രദേശങ്ങളേയും കൈവശപ്പെടുത്തി എഡ്വേർഡ് തന്റെ അധീനതയിൽ പോന്നു വന്നിരുന്ന ഇംഗ്ലീഷ് പ്രഭുക്കന്മാർക്കു ദാനം ചെയ്യുകയുംചെയ്തു. ഇംഗ്ലീഷ് രാജന്റെ ഇത്തരം നീചമായ പ്രവൃത്തികൾ ജനങ്ങളുടെ ഇടയിൽ ബ്രൂസിന്റെ നേർക്കു സാർവത്രികമായ ഒരു അനുകമ്പ ഉളവാക്കുകയാണു് ചെയ്തതു്.

ഇംഗ്ലീഷ് രാജാവിന്റെ നിർദ്ദയമായ പെരുമാറ്റവും ബ്രൂസിന്റെ നിസ്സഹായസ്ഥിതിയും ബ്രൂസിനെ സ്കോട്ട്ലണ്ടിലെ സാമാന്യജനങ്ങളുടെ പരിപൂർണ്ണമായ കരുണയ്ക്കു കാലവിളംബമെന്യേ വിധേയനാക്കി. ബ്രൂസാകട്ടെ അധികകാലം ദ്വീപിൽ താമസിച്ചില്ല. 1307-ാം വർഷം വസന്താരംഭത്തിൽ 'ക്രിസ്റ്റിയാന' എന്ന ഒരു പ്രഭ്വിയുടെ സഹായത്തോടുകൂടി തന്റെ ജനനസ്ഥലമായ ട്രേൺബെറി കോട്ട

ബ്രൂസ് ആക്രമിച്ചു. പെട്ടെന്നുള്ള ആക്രമണത്തിൽ ആ കോട്ടയിലെ ഇംഗ്ലീഷ് ഭടന്മാർ നിശ്ശേഷം തോല്പിക്കപ്പെട്ടുകയും അവരിൽ പലരും അകാലമരണത്തിനു ഇരയായിത്തീരുകയും ചെയ്തു. എന്നാൽ ബ്രൂസിനു ഇതു ഒരു താല്കാലിക വിജയം മാത്രമേ ആയിരുന്നുള്ളു. അദ്ദേഹം വീണ്ടും ഒരു ചെറിയ സംഘത്തോടുകൂടി മലന്പ്രദേശങ്ങളിൽ ഒളിയുവാൻ നിർബ്ബന്ധിതനാകയാണു് ചെയ്തതു്. തുടർച്ചയായി ശത്രുക്കൾ പിന്നെയും അദ്ദേഹം വിധേയനായിക്കൊണ്ടിരുന്നു. കാട്ടിൽ പലസ്ഥലങ്ങളിലും സഞ്ചരിച്ചിരുന്നതിനിടയിൽ ഒരിക്കൽ അദ്ദേഹം 'ഗലോവേ' എന്ന ഒരു ജില്ലയിൽ പ്രവേശിക്കുവാൻ ഇടയായി. ഈ പ്രദേശത്തെ അധിവസിച്ചിരുന്ന ഒരുതരം ജാതിക്കാർ തന്നെ ഉപദ്രവിക്കാൻ തീർച്ചപ്പെടുത്തിയിരിക്കുന്നതായി അദ്ദേഹത്തിനു ആദ്യം അറിയുവാൻ കഴിഞ്ഞില്ല. കാലക്രമത്തിൽ ഈ 'ഗാലോവേയന്മാർ' ബ്രൂസിനെ ഉപദ്രവിച്ചു് വധിക്കുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നതായി, മനസ്സിലാക്കുകയും ബ്രൂസ് അവരുടെ ശ്രമം വിഫലമാക്കുന്നതിനു തീർച്ചപ്പെടുത്തുകയും ചെയ്തു. ഒരു ദിവസം ബ്രൂസ് തന്റെ അനുചരന്മാരെ ദൂരത്തയച്ചിട്ടു് ഒരു നദിയുടെ വക്കത്തുള്ള ഇടുങ്ങിയ വഴിയുടെ മുഖത്തു നില്ക്കുകയായിരുന്നു. അശരാത്രുധന്മാരായ ചില ഗാലോവേയന്മാർ തക്കംനോക്കി ബ്രൂസിനെ വധിക്കുവാൻ പാഞ്ഞെത്തി. ധീരനായ ബ്രൂസ് തനിക്കെതിരായിവന്ന പടയാളികളെ നിമിഷത്തിനുള്ളിൽ നിഷ്പ്രയാസം വധിക്കുകയാണു് ചെയ്തതു്.

ബ്രൂസിന്റെ അസാധാരണ നൈപുണ്യവും നിസ്തുല്യമായ ധൈര്യവീര്യപരാക്രമങ്ങളും കണ്ടു് അത്ഭുതപരവശരായി തീർന്ന 'ഗാലോവേ' സൈന്യം ആ രാജാവിനെ ഉപേക്ഷിച്ചിട്ടു പിന്തിരിഞ്ഞുപൊയ്ക്കളഞ്ഞു.

## ബ്രൂസ് വേട്ടപ്പട്ടികളുടെ പിമ്പെ.

വേറൊരവസരത്തിൽ ലോണിലെ ജാൺപ്രഭു വേട്ടനായ്ക്കളുമായി ബ്രൂസിനെ തിരിഞ്ഞുപിടിക്കാൻ ആ കാട്ടിൽ ആഗതനായി. ജാണിന്റെ ഈ ഉദ്യമത്തിനിടയ്ക്കു ശക്തിമാന്മാരായ അഞ്ചു പടയാളികൾ ഒന്നിച്ചു യാത്രചെയ്തുകൊണ്ടിരിക്കവെ പെട്ടെന്നു ബ്രൂസിനെ കാണ്മാൻ സാധിച്ചു. ഉത്സാഹഭരിതരായിത്തീൎന്ന ശത്രുക്കൾ ബ്രൂസിന്റെ നേൎക്കു പാഞ്ഞടുത്തു. അനന്തരം ഉണ്ടായ യുദ്ധത്തിൽ ബ്രൂസ് തന്നെ നാലുപേരെ വധിക്കയും, ഒരു അനുചാരിയുടെ ഖഡ്ഗത്തിനു അഞ്ചാമൻ ഇരയാകയും ചെയ്തു. ബ്രൂസ് രക്ഷപ്പെട്ടതിനുമുമ്പെ ലോൺപ്രഭു അവിടെ എത്തി, എന്നാൽ ബ്രൂസാകട്ടെ സമീപത്തുണ്ടായിരുന്ന ഒരു നദിയിൽ ചാടി. ലോൺപ്രഭുവിന്റെ വേട്ടപ്പട്ടികൾക്കപോലും പിന്തുടരുവാൻ ഇടകൊടുക്കാതെ ദ്രുതഗതിയിൽ മറഞ്ഞുകളഞ്ഞു.

ഒരിക്കൽ ബ്രൂസും തന്റെ ഒരു സഹചാരിയുമായി കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നതിനിടക്കു മൂന്നു രാക്ഷസതുല്യന്മാരായ ഭീമകായകന്മാർ ബ്രൂസിന്റെ നേൎക്കു വരുന്നതു കാണുവാൻ ഇടയായി. ദുഷ്ടമൃഗങ്ങളെപ്പോലെ ഇവർ ബ്രൂസിനെ അന്വേഷിച്ചുനടക്കുകയായിരുന്നു. താൻ ബ്രൂസ് അല്ലെന്നും ബ്രൂസിനെ കണ്ടുപിടിക്കുന്നതിനു വേണ്ട സഹായം ചെയ്തുകൊടുക്കാമെന്നും പറഞ്ഞു സ്കാച്ച്‌രാജാവ് ഈ ഘാതകന്മാരെ സമീപത്തുള്ള ഒരു കുടിലിലേക്കു നയിച്ചു. അവിടെവെച്ച് അവർ ആഹാരം പാകംചെയ്തുകൊണ്ടിരുന്നതിനിടയിൽ ബ്രൂസിനെ അവർ മനസ്സിലാക്കി; പെട്ടെന്നു അവർ രാജാവിനെ വധിക്കുവാൻ ശ്രമിക്കുകയുംചെയ്തു. എന്നാൽ രാജാവാകട്ടെ, ധൈൎയ്യസമേതം ഈ മുഷ്കരന്മാരോട് പോരാടി അവരെ കാലപുരിക്കു യാത്രയയച്ചു.

ഏറെനാൾ കഴിയുംമുമ്പെ ബ്രൂസ് നാട്ടിൽ പ്രത്യക്ഷപ്പെട്ടു. ജനങ്ങൾ ഉത്സാഹഭരിതരായി ബ്രൂസിനെയും അനുചരന്മാരെയും സ്വീകരിച്ചു. നാട്ടിന്റെ നാനാഭാഗങ്ങളിൽനിന്നും ബ്രൂസിനു സൈന്യം ലഭിക്കുമെന്നു പൂൎണ്ണബോദ്ധ്യം ഉണ്ടായി. താമസിയാതെ ഒരു ഇംഗ്ലീഷുസൈന്യത്തോടു പരസ്യമായി യുദ്ധംചെയ്യുവാൻ ആ സ്കോച്ച്‌രാജാവു് ഇപ്പോൾ ഉറച്ചു. ആ അവസരം വിദൂരത്തിലല്ലായിരുന്നു. 'പെംബ്രോക്ക്' പ്രഭു ബ്രൂസിനെ പരസ്യമായി യുദ്ധത്തിനു ക്ഷണിക്കുകയും, ആ ആഹ്വാനത്തെ ബ്രൂസ് സന്തോഷസമന്വിതം സ്വീകരിക്കുകയും ചെയ്തു. രണ്ടു സേനകളും തമ്മിൽ കൂട്ടിമുട്ടി. ബ്രൂസിന്റെ പൎയ്യാലോചനാപൂൎവ്വമായ പ്രവൃത്തികളുടെ ഫലമായി, സ്കോച്ചുസൈന്യത്തിനു വിജയപതാക പറത്തുവാൻ ഇടവന്നു. ബ്രൂസിന്റെ ജീവിതത്തിൽ ഈ യുദ്ധം സൎവ്വപ്രകാരേണ പ്രാധാന്യം വഹിക്കുന്ന ഒന്നായിരുന്നു. ഈ യുദ്ധം ബ്രൂസിന്റെ രണപാടവത്തിനും സ്വാധീനശക്തിക്കും ഒരു മാനദണ്ഡമായി ആൎക്കും തോന്നി.

### ദീനക്കിടക്കയിൽനിന്നു് അടർക്കളത്തിലേക്കു്.

---

വിക്രമാഹിതമായ ജീവിതത്തിന്റെ ഫലമായി ബ്രൂസ് അതിവേഗം ദീനശയ്യാവലംബിയായിത്തീൎന്നു. രോഗശമനത്തിനു് ഒരു സുഖവാസസ്ഥലത്തേക്കു മാറി താമസിക്കുവാൻ അദ്ദേഹം തീൎച്ചപ്പെടുത്തി. മദ്ധ്യേമാൎഗ്ഗം ശത്രുക്കൾ സ്കോച്ച്‌സൈന്യത്തെ എതിൎത്തു. രോഗബാധിതനായിരുന്ന രാജാവു് ദുസ്സഹമായ ഈ വാൎത്ത കേട്ടമാത്രയിൽ തന്നെ സ്വമഞ്ചത്തിൽനിന്നും ചാടി എണീറ്റു് അശ്വാരൂഢനായി ആ പോൎക്കളത്തിൽ എത്തി. അത്യുത്സാഹിയായ ആ രാജവൎയ്യൻ സ്വജീവനെപ്പോലും തൃണവൽഗണിച്ചു് സധീരംപോരാടി ശത്രുക്കളെ നിശ്ശേഷം തോല്പിച്ചു.

ഈ ധീരപുരുഷന്റെ പ്രശംസനീയമായ ഇത്തരം പ്രവൃത്തികൾ അദ്ദേഹത്തെ ഒരു അമാനുഷനായി ചിലർക്കു പ്രത്യക്ഷപ്പെടുത്തി.

## ജയലക്ഷ്മീകടാക്ഷം.

കഠിനരോഗത്താൽ കിടന്നിടത്തുനിന്നു അനങ്ങുവാൻ പോലും കഴിയാതിരുന്ന രാജാവിന്റെ സ്തുത്യർഹമായ വിജയം സ്വരാജ്യനിവാസികൾ ആഹ്ലാദപൂർവ്വം സ്വീകരിച്ചു; എന്നുമാത്രമല്ല ബ്രൂസിന്റെ ഈ മഹദ്ശ്രമത്തെ സമ്പൂർണ്ണവിജയത്തിൽ കലാശിപ്പിക്കുവാൻ വേണ്ടതു യത്നിക്കുന്നതിനു അവർ ഒരുങ്ങുകയും ചെയ്തു. സ്കോച്ചുകാരും ഇംഗ്ലീഷുകാരും തമ്മിൽ തുടർച്ചയായി യുദ്ധം നടന്നുകൊണ്ടിരുന്നു. വിജയലക്ഷ്മിയാൽ അനുഗൃഹീതനായ ആ സ്കോച്ചുരാജാവിനു യാതൊരു പോർക്കളത്തിലും പിന്നീടു പരാജയം ഉണ്ടായില്ല. രണപടുക്കളെന്നു സ്വയം അനുമാനിച്ചുകൊണ്ടിരുന്ന ഇംഗ്ലീഷുകാരുടെ ശക്തി ദിനംദിനം ക്ഷയിച്ചുകൊണ്ടിരുന്നു.

ഏതാണ്ടിക്കാലത്തു് സർ ജാൺ എന്ന ഒരു ആംഗ്ലേയസേനാധിപൻ 1500 ഭടന്മാരോടുകൂടി ബ്രൂസിന്റെ സഹോദരനായ എഡ്വേർഡിനെ എതിർത്തു. സഹോദരനെപ്പോലെ രണചതുരനായ എഡ്വേർഡ് വെറും 50 ഭടന്മാരുടെ സഹായത്തോടുകൂടി ഇംഗ്ലീഷ്‌സൈന്യത്തെ പോർക്കളത്തിൽ നിന്നും പലായനം ചെയ്യിച്ചു. അതിപ്രശംസനീയമായ ഈ വിജയത്തോടുകൂടി സ്കോട്ട്‌ലണ്ടിലെ ഇംഗ്ലീഷ് ശക്തി മിക്കവാറും നഷ്ടപ്രായമായിപ്പോയി.

ദുരാഗ്രഹിയായ എഡ്വേർഡ് ഒന്നാമൻ നിരാശാഗർത്തത്തിൽ നിപതിച്ചു് 1307-ൽ കാലഗതിയെ പ്രാപിച്ചതിനുശേഷമാണു് ഈ വിജയങ്ങളൊക്കെ ബ്രൂസിനു് സിദ്ധിച്ചതു്. അനന്തരഗാമിയായ എഡ്വേർഡ് ദ്വിതീയനാകട്ടെ, അത്ര ഭരണകുശലതയും യുദ്ധവിദഗ്ദ്ധതയും ഉള്ള ഒരു

ന്നതാവല്ലായിരുന്നതുകൊണ്ടു്, തുടർച്ചയായി നടത്തപ്പെട്ട മൂന്നു യുദ്ധത്തിലും തോല്ക്കുകയാണുണ്ടായതു്. ബ്രൂസിന്റെ വിജയപതാക നിർബാധം സ്കാട്ട്ലണ്ടു് രാജ്യാന്തരീക്ഷത്തിലെങ്ങും പറന്നു തുടങ്ങി. അടിമത്തത്തിൽനിന്നും തട്ടിഉണർത്തപ്പെട്ട സ്കാച്ചുജനത ദേശീയബോധത്തോടെ 1309 ഫെബ്രുവരി 24-ാനു റാബർട്ടു് ബ്രൂസിനെ രാജാവായി വീണ്ടും അംഗീകരിച്ചു.

ഇംഗ്ലീഷ് ആധിപത്യത്തിൽനിന്നും സ്വരാജ്യത്തെ വിമുക്തമാക്കി സ്വാതന്ത്ര്യസംരക്ഷണം ചെയ്യുവാൻ മാത്രം ഇതുവരെ ഉദ്യമിച്ചുകൊണ്ടിരുന്ന ബ്രൂസ്‌രാജാവു് ഇംഗ്ലീഷുകാരുടെ കോട്ടകളെ ആക്രമിക്കുവാനും അവരുടെ ശക്തിയെ പൂർവ്വാധികം ക്ഷയിപ്പിക്കുവാനും ആഗ്രഹിച്ചു. അതിപ്രധാനമായ ഒരു ഇംഗ്ലീഷുകോട്ടയെ ആക്രമിച്ചു. അന്ധകാരത്തിൽ നിമഗ്നമായിരുന്ന ഒരു രാത്രി സമയം സ്വഭടന്മാരോടുകൂടി ബ്രൂസ് കോട്ടയുടെ മതിൽചാടി നിദ്രാവശഗരായിരുന്ന ആംഗ്ലേയഭടന്മാരെ നിശ്ശേഷം തോല്പിച്ചു. എഡ്വാർഡു സന്ധിക്കു ശ്രമിച്ചുവെങ്കിലും, ബ്രൂസ് അതിനെ തിരസ്കരിച്ചിട്ടു് പരാജിതരായ ഇംഗ്ലീഷുഭടന്മാരെ ദക്ഷിണാഭിമുഖരായി ഓടിക്കുകയാണു ചെയ്തതു്. ബ്രൂസിന്റെ അടുത്ത ശ്രമം 'ലിൻലിത്ഗോ' എന്ന കോട്ട പിടിക്കുവാനായിരുന്നു. 'വില്യം ബിന്നി' എന്ന ഒരു കൃഷീവലന്റെ നിസ്സീമമായ സഹായത്തോടുകൂടിയാണു ബ്രൂസ് ആ കൃത്യം നിർവ്വഹിച്ചതു. വയ്ക്കോൽ വില്പനക്കാരനായ ഈ 'ബിന്നി' സ്കാച്ചു യോദ്ധാക്കളെ തന്റെ അടുത്തിരുത്തി വയ്ക്കോൽ ഇട്ടു മൂടി അവരെ കോട്ടയ്ക്കുള്ളിൽ കടത്തിവിട്ടു. ആരുമറിയാതെ അകത്തു കടന്ന സ്കാച്ചു ഭടന്മാർ പെട്ടെന്നു് പട്ടണവാസികളെ ആക്രമിക്കയാൽ അവർ നിഷ്പ്രയാസം തോല്പിക്കപ്പെട്ടു. ഈ വീരകൃത്യത്തിനു വഴികാണിച്ചുകൊടുത്ത 'ബിന്നി' അന്നു മുതൽ ബ്രൂസിന്റെ പ്രത്യേക കരുണാപാത്രമായി എന്നല്ല

ബ്രൂസ് ആ രാജ്യപ്രണയിക്കു ഒട്ടധികം പാരിതോഷികങ്ങൾ നൽകുകയും ചെയ്തു. താമസിയാതെ അനേകം കോട്ടകൾകൂടി ബ്രൂസിനു കീഴടങ്ങി.

### ബാനക്‌ബേണിലെ ഭയങ്കരയുദ്ധം.

---

ബ്രൂസിന്റെ വർദ്ധിച്ചുവരുന്ന ശക്തിയെ ഉന്മൂലനം ചെയ്യാതിരിക്കുന്നതു് ഇംഗ്ലീഷു രാജ്യരക്ഷക്കു ആപൽക്കരമാണെന്നു എഡ്വേർഡ് ദ്വിതീയനു മനസ്സിലായി. സ്കാച്ചുകാരിൽനിന്നും ലഭിച്ച പല പരാജയങ്ങളാൽ പരിഭ്രാന്തനായിത്തീർന്ന ആ ഇംഗ്ലീഷ് രാജാവു് ഒരു ഭീമസൈന്യം സജ്ജീകരിച്ചു. എന്നാൽ സ്കാച്ചുപക്ഷത്തു കഷ്ടിച്ചു് 7000 ഭടന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളു. ബ്രൂസിന്റെ ഈ ചെറുസൈന്യം നിരാശക്കു വിധേയമാകാതെ സീമാതീതമായ ഉത്സാഹം പ്രദർശിപ്പിച്ചു. താമസിയാതെ 'ബാനക്‌ബേൺ' നദീതീരത്തുവച്ചു് ഇംഗ്ലീഷുകാർ സ്കാച്ചുകാരെ എതിർത്തു. യുദ്ധം അതിഭയങ്കരമായിരുന്നു. ബ്രൂസാകട്ടെ തന്റെ ചെറുസൈന്യത്തെ അകലെ നിറുത്തിയിട്ടു് വരാൻപോകുന്ന കാര്യത്തെക്കുറിച്ചു് ആലോചിച്ചുകൊണ്ടു് അല്പം മാറിനിൽക്കുകയായിരുന്നു. പരാക്രമിയായ ഇംഗ്ലീഷ് സേനാനായകൻ 'ഗ്ലൗസ്റ്റർ' പ്രഭു ഈ തക്കംനോക്കി ബ്രൂസിനോടൊരു ദ്വന്ദ്വയുദ്ധത്തിനടുത്തു. എന്നാൽ അതുതന്നെ ഒരു ഘോരയുദ്ധമായിട്ടു കലാശിക്കയാണുണ്ടായതു്. ആ യുദ്ധത്തിലും ഇംഗ്ലീഷുരാജാവു് നിശ്ശേഷം തോല്പിക്കപ്പെട്ടു. ഭാഗ്യാതിരേകത്താൽ അദ്ദേഹം ഒരു തടവുകാരനായി പിടിക്കപ്പെട്ടില്ല എന്നു മാത്രമേയുള്ളൂ. ബ്രിട്ടീഷ് ചരിത്രത്തിൽ സർവ്വപ്രാധാന്യം വഹിക്കുന്ന ഈ യുദ്ധം സ്കാട്ട്ലണ്ട് രാജശക്തിയെ പ്രതിഷ്ഠാപിതമാക്കുകയും ബ്രൂസിനെ സ്കാച്ച് സംസ്ഥാന സ്ഥാപകൻ എന്ന മഹനീയ പദത്തിനു സർവ്വഥാ അർഹനാക്കിത്തീർക്കയും ചെയ്തു.

ഇതിന്നശേഷം ഇംഗ്ലണ്ട് ഒന്നു രണ്ടു പ്രാവശ്യംകൂടി സ്കോട്ട്ലണ്ടിനെ ആക്രമിക്കുവാൻ മുതിൎന്നുവെങ്കിലും ബ്രൂസിന്റെ മഹനീയസാന്നിദ്ധ്യം അവരെ ഭഗ്നോത്സാഹരാക്കിത്തീൎത്തു. താമസിയാതെ ബ്രൂസും എഡ്വേർഡ് ദ്വിതീയനുമായി ഒരു സമാധാനയുടമ്പടിയിൽ ഏൎപ്പെടുകയും, തന്നിമിത്തം അല്പകാലത്തേക്കു ബ്രൂസിന്നു സ്വൈരമായി ജീവിതം നയിക്കുവാൻ സാധിക്കയും ചെയ്തു. 1327-ാം വൎഷത്തിൽ എഡ്വേർഡ് ദ്വിതീയന്റെ ദുൎന്നയംനിമിത്തം ജനങ്ങൾ കൂട്ടമിട്ടിളകി അദ്ദേഹത്തെ വധിച്ചു. അദ്ദേഹത്തിന്റെ പുത്രനായ എഡ്വേർഡ് മൂന്നാമൻ ഇംഗ്ലീഷു രാജാവായി വാഴിക്കപ്പെട്ടു. സ്വപിതാവിനെക്കാളും ശക്തിഹീനനായ ഈ രാജാവിന്റെ കാലത്തു സ്കോട്ട്ലണ്ടിന്നു പരിപൂൎണ്ണസ്വാതന്ത്ര്യം ലബ്ധമായി. അങ്ങനെ ബ്രൂസിന്റെ ജീവിതോദ്ദേശ്യം സാധിക്കയുംചെയ്തു. എന്നുതന്നെയുമല്ല ബ്രൂസിന്റെ പുത്രനായ ഡേവിഡിനെക്കൊണ്ടു ഇംഗ്ലീഷുരാജാവിന്റെ സഹോദരിയെ വിവാഹംചെയ്യിച്ച് രണ്ടുരാജ്യവും സഖ്യമായി കഴിഞ്ഞുകൂടുന്നതിന്ന സൗകൎയ്യമുണ്ടാക്കി തീൎക്കയുംചെയ്തു. ഇതിന്നശേഷം ബ്രൂസ് വളരെക്കാലം ജീവിച്ചിരുന്നില്ല. പരിശ്രമശീലനും സ്വരാജ്യസ്നേഹിയുമായ ഈ രാജാവിന്നു ഒരു തീരാവ്യാധി പിടിപെട്ടു. തന്നിമിത്തം അദ്ദേഹം ശ്രമബഹുലമായ ജീവിതത്തിൽനിന്നും ഒഴിഞ്ഞുമാറി തന്റെ ഗ്രാമീണവസതിയിൽപോയി താമസിക്കയുണ്ടായി. തന്റെ വിശ്രമാവസരത്തിലും രാജ്യരക്ഷക്കുതകുന്ന കാൎയ്യങ്ങൾ ആലോചിച്ച് അവ നടപ്പിൽവരുത്തുവാൻ ഭരണമേധാവികളോട് അദ്ദേഹം ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ഏറെനാൾ അദ്ദേഹം കഷ്ടപ്പെട്ടില്ല. 1829 ജൂൺ 7-ാനു- മഹാനായ ആ മഹാരാജാവ് പരലോകപ്രാപ്തനായി. വിലമതിക്കുവാൻപാടില്ലാത്ത പ്രവൃത്തികളെക്കൊണ്ട് സ്കോട്ട്ലണ്ട് രാജ്യത്തെ വിദേശ്യഭരണത്തിൽനിന്നും രക്ഷിച്ച് സ്വാതന്ത്ര്യം പുനഃസ്ഥാപിച്ച ഈ രാജശ്രേഷ്ഠന്റെ ചരമവൃത്താന്തം നാട്ടുകാരുടെ ഹൃദയത്തിനു

കഠിനവേദന ജനിപ്പിച്ചു പോരാക്കളത്തിലും രാജ്യഭരണസമിതിയിലും വൈദഗ്ദ്ധ്യം പ്രകടിപ്പിച്ച ഈ മഹാരാജാവിൻെറ ധീരസ്മരണ ഒരുകാലത്തും വിനഷ്ടമായിപ്പോകുന്നതല്ലല്ലൊ.

---

## ൭. താമസ് ഗൈ.

---

വെങ്കുളം ജി. പരമേശ്വരൻപിള്ള.

താമസ്ഗൈ എന്ന ഇംഗ്ലീഷുകാരൻ പതിമൂന്നു വർഷം പാർലിയമെൻറിൽ മെംബറായിരുന്നു എന്നുള്ള വസ്തുത അറിയേണ്ട ആവശ്യം അധികം ആർക്കും ഉണ്ടാകുന്നതല്ല. പരിശ്രമവും വ്യയനിയന്ത്രണവും കൊണ്ടാണു പുസ്തകം ബൈൻഡറായിരുന്ന അദ്ദേഹം ഒരു ലക്ഷേശ്വരനായിതീർന്നതു് എന്നുള്ളതും ജനങ്ങൾ ഒരുപക്ഷെ വിസ്മരിച്ചുപോയേക്കാം. എന്നാൽ വർഷംതോറും എഴുപത്തയ്യായിരം രോഗികൾക്കു പ്രതിഫലം സ്വീകരിക്കാതെ ചികിത്സ നടത്തിക്കൊണ്ടിരിക്കുന്ന ഒരു ആസ്പത്രിയുടെ സ്ഥാപകനാണു് താമസ്ഗൈ എന്നുള്ളതു് മനുഷ്യവർഗ്ഗത്തിൽ വ്യാധിഗ്രസ്തർ ഉണ്ടായിരിക്കുന്നേടത്തോളംകാലം ഇംഗ്ലീഷുകാർ ഓർക്കുന്നതാണു്. നാലരലക്ഷത്തോളം പവൻ സാധുജനങ്ങൾക്കു വേണ്ടി ദാനംചെയ്തതിനുശേഷം ആയിരത്തെൻപതു പവൻ മാത്രം കൈവശംവച്ചുകൊണ്ടു മരണമടഞ്ഞ ആ ത്യാഗിവര്യനെ ആർക്കു വിസ്മരിക്കാൻ കഴിയും!

പുരാതനഭാരതീയർ അന്നദാനം ചെയ്യുന്നതിലെന്നപോലെ ധനദാനം ചെയ്യുന്നതിലും അത്യന്തം തല്പരത കാണിച്ചിരുന്നു. "ദാനത്താൽ ധനപുഷ്ടികെട്ട നൃപനും

കാര്യാൽ പ്രകാശിക്കമേ" എന്ന കവിവാക്യം അനുസ്മരിക്കത്തക്കവിധം നൃഗൻ, കർണ്ണൻ, ധർമ്മപുത്രർ, ശിബി തുടങ്ങിയ പുരാണനായകന്മാർ ഭാരതീയരുടെ ത്യാഗശീലം കാണിക്കുന്നവരായി അക്ഷയകീർത്തിയോടെ ഇന്നും സ്മൃതിപഥത്തിൽ വാഴുന്നുണ്ട്. എന്നാൽ അന്നദാനതിരിവല്ലാതെ ധനദാനത്തിൽ ആധുനികഭാരതീയർ അതിതല്പരത പ്രദർശിപ്പിച്ചു പോരുന്നതായി കാണുന്നില്ല. ത്യാഗബുദ്ധി പ്രദർശിപ്പിക്കുന്നതിനു ദാരിദ്ര്യമല്ല, മനസ്സില്ലായ്മയാണ പ്രധാന പ്രതിബന്ധം.

ഭൗതികവാദികളെന്നു പറയപ്പെട്ടുപോരുന്ന പാശ്ചാത്യർ മനുഷ്യവർഗ്ഗത്തിന്റെ ക്ഷേമത്തിനായി ലക്ഷക്കണക്കിനു പവൻ ദാനം ചെയ്തിട്ടുണ്ട്. പേരിനും പെരുമയ്ക്കും വേണ്ടിയാണ് അപ്രകാരം ചെയ്യുന്നതെന്നു നമുക്കു പറയാമെങ്കിലും, സമ്പാദിച്ചുകൂട്ടുന്ന നിരവധി ദ്രവ്യത്തിനെ വിട്ടുപിരിയാൻ ഭാരതീയർ കാണിക്കുന്നതുപോലുള്ള വൈമനസ്യം മററവർ പ്രദർശിപ്പിച്ചുപോരുന്നില്ല എന്നതു് ഒരു പരമാർത്ഥം മാത്രമാകുന്നു. തോമസ്ഗൈയുടെ ജീവചരിത്രം ഇതിനൊരു ഉത്തമദൃഷ്ടാന്തമാണു്.

## പുസ്തകശാലയിലെ വേലക്കാരൻ

ഒരു കല്ക്കരിക്കച്ചവടക്കാരന്റെ മകനായി തോമസ്ഗൈ 1645-ാമാണ്ടു ജനിച്ചു. ലണ്ടൻ നഗരത്തിനു സമീപമുള്ള സൗത്ത്വാക്ക് ആണ് ഈ ത്യാഗിവര്യന്റെ ജനനംകൊണ്ടു പ്രസിദ്ധമായിത്തീർന്ന ഗ്രാമം. ട്ടാംവത്ത് എന്ന ഗ്രാമത്തിലെ ഒരു കുടിപ്പള്ളിക്കൂടത്തിൽ കുറേക്കാലം വിദ്യാഭ്യാസം ചെയ്തതിനുശേഷം, ദാരിദ്ര്യത്തിൽനിന്നു മോചനം ലഭിക്കാനായി ജാൺക്ലാക്ക് എന്ന ഒരു പുസ്തകവ്യാപാരിയുടെ കടയിൽ ജോലിക്കാരനായി ആ ബാലൻ

പ്രവേശിച്ചു. "എൺപത്തൊൻപതു പള്ളിയേയും 400 തെരുവിലുണ്ടായിരുന്ന 13000 ഭവനത്തേയും" ലണ്ടൻ നഗരത്തിൽ നശിപ്പിച്ച ഒരു ഭയങ്കരാഗ്നിബാധയിൽപെട്ടു ക്ലാർക്കിന്റെ കടയും നശിച്ചുപോയതിനാൽ, താമസ് ഗൈക്കു് ജോലിയില്ലാതായി. എന്നാൽ പുസ്തകം ബൈൻഡുചെയ്യുന്ന ജോലിയിൽക്കൂടി അദ്ദേഹം ഈ ഘട്ടത്തിൽ, അതായതു് 1666-ാമാണ്ടു് ആയപ്പോഴേക്കും ഒരു നല്ല പുസ്തകക്കച്ചവടക്കാരൻ അറിഞ്ഞിരിക്കേണ്ട സകലതും ഗ്രഹിച്ചു കഴിഞ്ഞിരുന്നു.

## ബൈബിൾ പ്രസിദ്ധീകരണം.

---

ഹാളണ്ടിൽനിന്നു് ഗ്രേറ്റുബ്രിട്ടനിലേക്കു് ബൈബിൾ ഇറക്കുമതി ചെയ്തുകൊണ്ടിരുന്ന ഒരു കാലമായിരുന്നു അതു്. അതിന്റെ ഒരു ഏജന്റായി വ്യാപാരത്തിലേർപ്പെട്ടു് താമസ്ഗൈ കുറെ പണം സമ്പാദിച്ചു. അത്തരം വ്യാപാരം ഗവണ്മെന്റു തടഞ്ഞതിന്റെ ഫലമായി ആക്സ്ഫോർഡ്, കേംബ്രിഡ്ജ് എന്നീ സർവ്വകലാശാലക്കാർ ബൈബിൾ അച്ചടിച്ചുതുടങ്ങി. ആക്സ്ഫോർഡ്കാരുടെ വക ബൈബിളിന്റെ അച്ചടിയും പ്രസിദ്ധീകരണവും, പാർക്കർ എന്ന ഒരാളിനോടു കൂടിച്ചേർന്നു താമസ്ഗൈ നടത്തിത്തുടങ്ങി. ഇവർ ഈ ഉദ്ദേശ്യസിദ്ധിക്കായി സ്ഥാപിച്ച കമ്പനിക്കു പ്രതിവർഷം പതിനായിരത്തിനു മേൽ പതിനയ്യായിരത്തിനകം പവൻ ലാഭം കിട്ടിക്കൊണ്ടിരുന്നു എന്നു കേൾക്കുമ്പോൾ ബൈബിൾ വില്പന എത്രമാത്രം വിപുലമായ തോതിലാണു് നടത്തപ്പെട്ടുകൊണ്ടിരുന്നതെന്നു ഏതാണ്ടു ഊഹിക്കാവുന്നതാണല്ലോ. ആ പ്രസിദ്ധീകരണത്തെക്കുറിച്ചു ചിലതു് അറിഞ്ഞിരിക്കുന്നതു രസാവഹമായിരിക്കുന്നതാണല്ലോ.

യാതൊരു തെററുംകൂടാതെ ആ പാവനഗ്രന്ഥം അച്ച ടിക്കുന്ന കാര്യത്തിൽ ഇവർ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. അച്ചടിക്കുന്നതിനു മുമ്പെ ഓരോ ഭാഗവും അഞ്ചു തവണ അഞ്ചുപേർ പ്രൂഫ് തിരുത്താറുണ്ടായിരുന്നു. ഓരോരു ത്തരും തിരുത്തിയിരുന്നതു് ഓരോ രീതിക്കും ആയിരുന്നു. മൂന്നരഇഞ്ചു നീളം, രണ്ടേ അരക്കാൽ ഇഞ്ചു വീതി, മുക്കാൽ ഇഞ്ചു വണ്ണം, കാൽ റാത്തൽ തൂക്കം എന്നിവയുള്ള ബൈ ബിൾ തുടങ്ങി, 19 ഇഞ്ചു നീളവും 12 ഇഞ്ചു വീതിയുമുള്ള ബൈബിൾവരെ പല ആകൃതികളിലായി 70 പതിപ്പു് ഗ്രന്ഥങ്ങൾ ഈ കമ്പനിക്കാർ അച്ചടിച്ചു വിട്ടിട്ടുണ്ട്. വർഷം തോറും പത്തുലക്ഷത്തിൽപരം ബൈബിൾഗ്രന്ഥങ്ങൾ ഇവർ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നു. ഈ വസ്തുത ഇവ രുടെ പ്രസിദ്ധീകരണ കൗശലതയേയും വ്യാപാരസാമർത്ഥ്യ ത്തേയും ആണോ, ആ മതഗ്രന്ഥം പ്രചരണം ചെയ്തുകൊ ണ്ടിരിക്കുന്നതിൽ ഇംഗ്ലീഷ് ജനതക്കുള്ള ആസക്തിയെ യാണോ കാണിക്കുന്നതെന്നു വായനക്കാർ തന്നെ തീർച്ചപ്പെടു ത്തട്ടെ. ലോകത്തിൽ ഏററവും കൂടുതൽ പ്രചാരമുള്ള ഗ്രന്ഥം ബൈബിൾ ആണെന്നുള്ളതും ഈ അവസരത്തിൽ സ്മർത്തവ്യമാകുന്നു.

## സ്വദേശത്തിനു സംഭാവനകൾ.

---

പണം ചെലവാക്കുന്ന കാര്യത്തിൽ വളരെ ലുബ്ധ് കാണിച്ചിരുന്ന ആളാണു് താമസ്‌ഗൈ എന്നതു് പ്രസിദ്ധ മത്രെ! എന്നാൽ ഒരു പുസ്തകക്കച്ചവടക്കാരന്റെ കടയിൽ ബൈൻഡരായി പ്രവേശിക്കത്തക്കവണ്ണം ദരിദ്രനായിരുന്ന അദ്ദേഹം സാധുജനസഹായം ചെയ്യുന്നതിൽ താല്പര്യം പ്രദ ർശിപ്പിച്ചുകൊണ്ടിരുന്നു എന്നുള്ളതും പ്രസിദ്ധമാണു്. ടാംവ ത്തിൽ താൻ പഠിച്ചിരുന്ന ഗ്രാമവിദ്യാലയം നന്നാക്കുന്ന

ശ്രമം ആരംഭിച്ചപ്പോൾ ഇദ്ദേഹം അഞ്ചുപവൻ സംഭാവന ചെയ്തു. 200 പവൻ ചെലവാക്കി ഏഴു അഗതി സ്ത്രീകൾക്ക മന്ദിരം പണികഴിപ്പിച്ചു; അവൎക്കായി ഒരു ഗ്രന്ഥശാലയും അദ്ദേഹം നൽകി. ഇതൊക്കെ ചെയ്തതു് 30-ാം വയസ്സിനകമാണെന്നുള്ളതു മറക്കാവുന്നതല്ല. ആ ചെറുപട്ടണത്തിൽ ഒരു ടൌൺഹാൾ, വേറൊരു അഗതിമന്ദിരം എന്നിവയ്ക്കായി അദ്ദേഹം പിന്നെയും സംഭാവനകൾ ചെയ്തു് ആ ദേശത്തോടുള്ള നന്ദി പ്രദൎശിപ്പിച്ചിട്ടുണ്ടു്.

## ലക്ഷപ്രഭുവാകുന്നു.

---

“സൌത്തു്സീ കമ്പനി” എന്നപേരോടുകൂടി ഗ്രേറ്റു് ബ്രിട്ടനിൽ സ്ഥാപിക്കപ്പെട്ടിരുന്ന ഒരു കമ്പനിയുടെ പേരു് ഇംഗ്ലീഷു് ചരിത്രത്തിൽ സ്ഥലം പിടിച്ചിട്ടുള്ള ഒന്നാണു്. നൂറു പവൻ ഓഹരിവിലയുണ്ടായിരുന്ന അതിലെ ഷയറുകൾ വിലകൂടിക്കൂടി ഒരവസരത്തിൽ ആയിരം പവൻവരെ പൊങ്ങിയിട്ടുണ്ടു്. അവിടം മുതൽ ആ കമ്പനിക്കു ആപത്തും ആരംഭിച്ചു. അമിതമായ ലാഭം ഇച്ഛിച്ചു് ഒട്ടധികം പണം നിക്ഷേപിച്ചിരുന്ന പലരും കമ്പനി പാപ്പരായിത്തീൎന്നതോടുകൂടി നശിച്ചുപോയി. ലക്ഷപ്രഭുക്കന്മാരാണെന്നു് അഭിമാനിച്ചിരുന്ന പലരും ഒററദിവസംകൊണ്ടു ഇരപ്പാളികളായിത്തീൎന്നു പോയി; മററു ചിലർ നിരാശരായി ആത്മഹത്യ ചെയ്തുകളഞ്ഞു; വേറെ ചിലർ ഭ്രാന്തരായിത്തീൎന്നു. ഈ ദുരിതങ്ങളൊക്കെ പലേ ഓഹരിക്കാരും അനുഭവിക്കുമ്പോൾ 45500 പവന്റെ ഓഹരി എടുത്തിരുന്ന തോമസ്ഗൈ ആകട്ടെ 600 ശതമാനമായി ഓഹരി വിലപൊങ്ങിയ ഘട്ടത്തിൽ ഓഹരികളെല്ലാം വിററു ഒരു ലക്ഷപ്രഭുവായിത്തീരുകയാണു് ചെയ്തതു്. അവസരം അറിഞ്ഞു പ്രവൎത്തിക്കാനുള്ള കുശലതയും ലോകാവലോകനവൈദഗ്ദ്ധ്യവും നിമിത്തം

ഈ സമ്പത്ത് അദ്ദേഹത്തിനു വന്നുചേൎന്ന എന്നേ പറയാനുള്ളൂ.

ഈ ധനസമ്പത്തിൻെറ കൈവശാനുഭവം അദ്ദേഹത്തിനിരുന്നു എന്നല്ലാതെ അതിൻെറ ഉടമസ്ഥത പലൎക്കുമായി നിക്ഷേപിക്കുന്നതിനാണ് താമസ്ഗൈ ശ്രമം ചെയ്തതു്. ബാല്യകാലത്തു അല്പമായ സഹായം ചെയ്തുകൊടുത്തിരുന്നവൎപോലും അദ്ദേഹം പില്ക്കാലത്തു് വളരെ നന്മചെയ്തിട്ടുണ്ട്. ഉല്ലാസരഹിതനും നിരാശനും ആയ ഭാവത്തിൽ ഒരിക്കൽ ഇദ്ദേഹത്തെ കണ്ട ഒരാൾ, ദരിദ്രത്തിലകപ്പെട്ടിരിക്കുകയാണെന്നു തെററിദ്ധരിച്ചു് ഒരു പവൻ കൊടുത്തിട്ടുപോയി. താമസ്ഗൈ അയാളുടെ പിമ്പേ പോയിച്ചെന്നു തനിക്കു് ആ പണത്തിൻെറ ആവശ്യമില്ലെന്നു പറഞ്ഞു. എന്നാൽ ഇതു പരോപകാരതല്പരനായ ആളിൻെറ മേൽവിലാസം എന്താണെന്നു അദ്ദേഹം ചോദിച്ചുമനസ്സിലാക്കി; അവർ പിരിഞ്ഞു. കുറെക്കാലം കഴിഞ്ഞതിന്റെപ്പുറം ഈ മനുഷ്യൻെറ പേർ പാപ്പരുലിസ്റ്റിൽ കണ്ടു ഗൈ അയാളുടെ സകല കടങ്ങളും തീൎത്തു് ഒരു നല്ല തൊഴിലിനു് വേണ്ട മൂലധനവും കൊടുത്തു നന്ദി പ്രദൎശിപ്പിച്ചു.

അദ്ദേഹത്തിൻെറ ബന്ധുവൎഗ്ഗത്തിൽപെട്ട സകല ദരിദ്രൎക്കും വൎഷംപ്രതി 20-നുമേൽ 50-നകം പവൻവീതം മരിക്കുന്നതുവരെ ദാനംചെയ്തുകൊണ്ടിരുന്നു. ഇതിലേക്കു് 75,000 പവൻ ആണ് അദ്ദേഹം പ്രത്യേകം നീക്കിവച്ചിട്ടുണ്ടായിരുന്നതു്. ദരിദ്രവിധവകൾക്കു കൊടുക്കാനായി 1000 പവൻ "സ്റ്റേഷനേഴ്സ്" കമ്പനിയെ ഏല്പിച്ചു. ഇപ്രകാരം പലതരത്തിൽ, സഹായം അൎഹിക്കുന്നവൎക്കു താമസ്ഗൈ പണംകൊടുത്തു സഹായിച്ചുകൊണ്ടിരുന്നു. എന്നാൽ ശാശ്വതമായി നിലനില്ക്കത്തക്ക എന്തെങ്കിലും ഒരു പൊതുസ്ഥാപനം സാധുജനസേവനാൎത്ഥം ഉണ്ടാക്കു

ന്നമെന്നുള്ള ആശ അദ്ദേഹത്തിൽ വിട്ടൊഴിയാതെയുണ്ടായിരുന്നു.

## ആസ്പത്രി നിർമ്മാണം.

ധനം സമ്പാദിക്കുന്നതിനെക്കാൾ ക്ലേശം പ്രയാസമുണ്ട് അതിനെ കൈവെടിയാൻ. നല്ല കാര്യത്തിനായിട്ടായിരുന്നാലും ധനം ദാനംചെയ്യുന്നതിനു കൊള്ളുന്നടത്തോളം വിവേകം സാധാരണ മനുഷ്യർക്ക് ഏറെ വരുന്നില്ല. സഹായാർത്ഥികൾക്കു സന്തോഷസമേതം സഹായംചെയ്തു കൊടുക്കുന്നതുനിമിത്തമുണ്ടാകുന്ന ആഹ്ലാദത്തിനു തുല്യമായി മറ്റൊരുതരം ആഹ്ലാദം അനുഭവയോഗ്യമല്ലെന്ന് അറിയുന്നവരത്രെ ധന്യന്മാരായുള്ളവർ. അനാഥരായ രോഗികളെ ചികിത്സിക്കുന്നതിനുതക്ക വിശാലമായ ഒരു ആസ്പത്രി സ്ഥാപിക്കണമെന്ന് തോമസ്ഗൈ തന്റെ 76-ാം വയസ്സിൽ തീർച്ചപ്പെടുത്തി. അതിലേക്കു വേണ്ടുന്ന ഭൂമിവാങ്ങി 42,630 പവൻ ചെലവാക്കി ഒരു ആസ്പത്രിശാല പണികഴിപ്പിച്ചു. അതിന്റെ സുസ്ഥിരമായ നിലനില്പിനായി രണ്ടുലക്ഷം പവൻ പ്രത്യേകം നീക്കിവച്ചിരുന്നു. ഈ തുകയിൽനിന്നു 60,800 പവൻ ചിലവാക്കി 8000 ഏക്കർ ഭൂമിവാങ്ങി. അവിടെ കെട്ടിടങ്ങൾ പണികഴിപ്പിച്ചു വാടകയ്ക്കു കൊടുത്തു. ഇംഗ്ലണ്ടിലെ പ്രധാനപ്പെട്ട വൈദ്യശാലകളിലൊന്നായ ഈ "ഗൈസ്‌ഹാസ്പിററലിന്റെ ഉൽഘാടനകർമ്മം നടത്തുവാൻ സാധിക്കുന്നതിനു മുമ്പു, 1724 ഡിസംബർ 27-ാംനു അദ്ദേഹം കാലധർമ്മം പ്രാപിച്ചു. എന്നാൽ 600 രോഗികളെ ഒരേ അവസരത്തിൽ കിടത്തി ചികിത്സിക്കുന്നതിനുതക്ക സൗകര്യങ്ങളോടുകൂടി അദ്ദേഹം സ്ഥാപിച്ച ആ വിശിഷ്ടസ്ഥാപനം മററു ചിലരുടെ ഔദാര്യങ്ങൾ കൂടി സ്വീകരിച്ചുകൊണ്ട് ഉത്തരോത്തരം അഭിവൃദ്ധിയോടെ സ്ഥിതി ചെയ്യുന്നുണ്ട്.

വർഷംതോറും 6000 രോഗികൾ അവിടെ താമസിച്ച് രോഗങ്ങൾ ഭേദമാക്കുകയും, 70,000 ത്തിൽപരം രോഗികൾ മരുന്നു വാങ്ങിക്കൊണ്ടുപോയി ആരോഗ്യം വീണ്ടെടുക്കുകയും ചെയ്യുന്നുണ്ട്. യാതൊരു പ്രതിഫലവും സ്വീകരിക്കാതെ ചികിത്സ നടത്തുന്നതിന് 700,00 പവൻ വാർഷികാദായം കിട്ടുന്ന മൂലധനം ഈ സ്ഥാപനത്തിനുള്ളതിനാൽ ലണ്ടൻനഗരവാസികൾക്കു അമൂല്യവും അവർണ്ണനീയവും ആയ പ്രയോജനം ചെയ്തുകൊണ്ട് ഈ ആതുരാലയം വിലസുന്നു. ഇപ്രകാരം, പരാർത്ഥമായി സമ്പാദിച്ച ധനത്തിൽ ശവസംസ്കാരത്തിനു വേണ്ടുന്ന ആവശ്യത്തിനു അൻപതു പവൻ മാത്രം പെട്ടികളിൽ നിക്ഷേപിച്ചിട്ട് ലക്ഷക്കണക്കിനുള്ള പവൻ മുഴുവനും സാധു ജനക്ഷേമത്തിനായി ദാനം ചെയ്ത അപൂർവ്വന്മാരെ മാത്രമേ ഈ ലോകത്തു കാണ്മാൻ സാധിക്കുകയുള്ളു.

---

## ൮. റാബട്ട് ഫുൾട്ടൺ

ഒരു സാഹിത്യകാരൻ സംഗീത കലാകുശലനായിത്തീന്നേക്കാം; പ്രസംഗകലാപ്രവീണനോ ഭരണതന്ത്രവിചക്ഷണനായിത്തീന്നേക്കാം; ശാസ്ത്രവിശേഷജ്ഞൻ വൈദ്യശാസ്ത്രവിശാരദനായിത്തീന്നേക്കാം. എന്നാൽ ഒരു ചിത്രകലാകുശലൻ യന്ത്രനിർമ്മാതാവായിത്തീരുക എന്നുള്ളത് അത്യപൂർവ്വമായ ഒരു ജീവിതപരിവർത്തനമാകുന്നു.

25 വയസ്സുവരെ വിവിധവർണ്ണങ്ങളിൽ ചിത്രങ്ങൾ വരയ്ക്കുകയും, പ്രതിമകൾ ശോഭനതരങ്ങളാക്കുകയും ചെയ്തു ജീവിതം നയിച്ചതിനുശേഷം, ലോകോപകാരപ്രദങ്ങളായ പലതരം യന്ത്രങ്ങൾ കണ്ടുപിടിച്ചു പ്രവൃത്തിയിൽ നടപ്പാക്കിയിരിക്കുന്ന റാബർട്ട് ഫുൾട്ടന്റെ ജീവചരിത്രം അസാധാരണ

മായ ഒന്നായി പരിഗണിക്കപ്പെട്ടുപോരുന്നു. അനവരത പരിശ്രമംകൊണ്ടു വാസനാസമ്പൽഫലം ആർക്കും അനുഭവിക്കാവുന്നതാണ്. പരിതസ്ഥിതികൾക്കു വിപരീതമായി അത്യാശ പുലർത്തുന്നവരെ ദുരാഗ്രഹികളായിട്ടാണ് പലരും പറയാറുള്ളത്. എന്നാൽ പാശ്ചാത്യദേശങ്ങളിൽ ഇങ്ങനെയല്ല. എത്രതന്നെ കഠിനവും കക്കശവും ആയ അനനുകൂല പരിതസ്ഥിതികളിൽ ആണ്ടുപോയിരുന്നാലും അതിനു നേരെ വിപരീതമായി ആശിക്കുവാനും, അഭിവൃദ്ധിക്കുവേണ്ടി ശ്രമിക്കാനും തയാറുള്ളവരെ അവിടെ ധാരാളം കാണാവുന്നതാണ്. കാലക്ഷേപത്തിനു കഷ്ടിച്ചുമാത്രം വകയുള്ള ഒരു കൃഷീവലന്റെ നന്ദനനായി ജനിച്ച്, ദാരിദ്ര്യരാക്ഷസിയുടെ ക്രൂരാക്രമങ്ങളിൽ അകപ്പെട്ട് കഴിഞ്ഞുകൂടിയിട്ടും, ആ ദുരവസ്ഥയെല്ലാക്കെ വിപരീതമായി ആശയും ആമൎശവും വളർത്തി വിഖ്യാതി സമ്പാദിച്ചിരിക്കുന്ന വിജയശ്രീമാനത്രേ ജീവിതചരിത്രത്തിനു വിഷയീഭൂതനായിരിക്കുന്ന റാബട്ട്ഫൂൾട്ടൻ.

## വിശപ്പുതീർക്കാൻ പടമെഴുത്തു

---

1765 നവംബർ 14-ാംനു- ഐക്യനാടുകളിലെ "ലിററിൽബ്രിട്ടൻ" ഗ്രാമത്തിലാണ് ഇദ്ദേഹത്തിന്റെ ജനനമെങ്കിലും, പൂർവ്വകുടുംബം സ്കാട്ട്ലണ്ടിലായിരുന്നു എന്നു അദ്ദേഹം അഭിമാനസമേതം പ്രസ്താവിച്ചിട്ടുള്ള ഒരു വാസ്തവമാകുന്നു. പിതാവായ റാബട്ട് ഇദ്ദേഹത്തിന്റെ 3-ാമത്തെ വയസ്സിൽ മരിച്ചുപോയി അതോടുകൂടി, അഞ്ചു കുഞ്ഞുങ്ങളുള്ള ആ കുടുംബം അരിഷ്ടതയിൽ വീണു കഷ്ടപ്പെടാൻ തുടങ്ങി. അതിനൊരു അവസാനം കാണാൻ കാലം കുറഞ്ഞൊന്നു വേണ്ടിവരുകയും ചെയ്തു.

വിശപ്പും ക്ഷീണവും വിസ്മരിക്കുന്നതിനു ഈ ബാലനു പ്രയോജനപ്പെട്ടുകൊണ്ടിരുന്നതു് പടമെഴുത്തിലുള്ള വാസന

യായിരുന്നു. നില്ക്കുമ്പോൾ കാൽകൊണ്ടും, ഇരിക്കുമ്പോൾ കൈകൊണ്ടും എന്തെങ്കിലും വരച്ചുകൊണ്ടിരിക്കുക എന്നതു ആ കൊച്ചുകുട്ടിയുടെ പ്രകൃതമാണ്. പാഠശാലാപഠനം ലഭ്യമായിട്ടുണ്ടോ എന്നുള്ളതു് ലക്ഷ്യസമേതം പ്രസ്താവിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. അങ്ങനെ പട്ടിണിയുംപടമെഴുത്തുപരിശീലനവുംകൊണ്ടു് പതിനേഴുവയസ്സുവരെ ഫുൾട്ടന്റെ ജീവിതം കഴിഞ്ഞുകൂടി.

## ലക്ഷ്മീകടാക്ഷം.

ദാരിദ്ര്യമോചനത്തിനും വാസനാവർദ്ധനയ്ക്കും വേണ്ടി ഫുൾട്ടൻ ഫിലാഡൽഫിയാ നഗരത്തിലേക്കു തിരിച്ചു ഇതേ വയോഘട്ടത്തിൽ ഇതേ നഗരത്തിലേക്കു തന്നെയായിരുന്നു കുറെകാലംമുമ്പു് ബഞ്ചമിൻഫ്രാങ്ക്ലിൻ കീറിപ്പറിഞ്ഞ വസ്ത്രങ്ങൾ ധരിച്ചുകൊണ്ടു് തൊഴിൽ അന്വേഷിച്ചുപോയതു്. ഫുൾട്ടനു പെട്ടന്നൊരു ജോലികിട്ടി. പടമെഴുത്തും രൂപങ്ങൾക്കു ചായമിടലും തന്നെയായിരുന്നു തൊഴിൽ. ഈ യുവാവു് ബഞ്ചമിൻ ഫ്രാങ്ക്ലിന്റെ പടം വരച്ചതു് ഇന്നും അവിടെ സൂക്ഷിച്ചുപോരുന്നുണ്ടു്.

ചിത്രകലാകൗശല്യം പ്രകടിതമാകുന്നേടത്തൊക്കെ താമസിക്കാൻ കമലാദേവിക്കു കൗതുകം കുറവാണു്. ചെറുകുടിലിൽ ജനിച്ച ഫുൾട്ടനെയും കടാക്ഷിക്കാതെ ആ ദേവി കുറെക്കാലം അകന്നു നിന്നിരുന്നു എങ്കിലും, യുവാവിന്റെ അത്യുത്സാഹത്തേയും പരിശ്രമത്തേയും ഉപേക്ഷിക്കാൻ അവൾക്കു മനസ്സുവന്നില്ല. അവരുടെ കൺകോണു് ഇവനിൽ ചാഞ്ഞതിന്റെ ഫലമായി ഇവരുടെ ആവാസസ്ഥലം അനുഗൃഹീതമായിത്തീർന്നു തുടങ്ങി. ഇരുപത്തൊന്നു വയസ്സായപ്പോഴേക്കും ഒരു ചെറിയ പുരയിടം വാങ്ങി വീട്ടുപണി

കഴിപ്പിക്കാനും സഹോദരരേയും മാതാവിനേയും അവിടെ താമസിപ്പിക്കാനും യുവാവിനു കഴിവുണ്ടായി.

ഈ കലയിൽ പ്രാവീണ്യം സമ്പാദിക്കുന്നതിനായി യുവാവു് ഇംഗ്ലണ്ടിലിറങ്ങി കൈയിലുണ്ടായിരുന്ന അൻപതു പവൻ പാഴിൽ കളയാതെ ചെലവുചെയ്തു് കുറെക്കാലം അവിടെ താമസിക്കാൻ തീർച്ചപ്പെടുത്തി. അമേരിക്കനും സുപ്രസിദ്ധ ചിത്രകാരനും ആയി പേരെടുത്തിരുന്ന ബെഞ്ചമിൻ വെസ്റ്റ് എന്ന ആളിന്റെ ചില്ലറ സഹായങ്ങളും അവലംബിച്ചു പല യോഗ്യന്മാരുമായി പരിചയപ്പെട്ടും, എണ്ണച്ഛായപ്പടങ്ങൾ എഴുതാൻ പഠിച്ചും ഫുൾട്ടൻ ഇംഗ്ലണ്ടിൽ ഏതാനും വർഷം താമസിച്ചു. അതിനിടയ്ക്കു പല പ്രഭുക്കന്മാരുടേയും പടങ്ങൾ എഴുതി അദ്ദേഹം കുറെ പണം സമ്പാദിച്ചു; പ്രദർശനങ്ങൾക്കു വിചിത്രങ്ങളായ ചിത്രങ്ങൾ അയച്ചു് കീർത്തിയും സമാർജിച്ചു.

## എഞ്ജിനീയറിംഗ് പഠനം.

---

ചിത്രമെഴുത്തിലുള്ള ചിന്താഗതി ക്രമേണ എഞ്ജിനീയറിംഗിലേക്കു് മാറിത്തുടങ്ങിയതു് ഈ കാലത്തോടുകൂടിയായിരുന്നു. ആവിയുടെ സഹായത്താൽ യന്ത്രങ്ങൾ ഓടിക്കാമെന്നു് ജയിംസ് വാട്ട് കണ്ടുപിടിച്ചിട്ടു കാലം അധികം കഴിഞ്ഞിട്ടില്ലായിരുന്നതിനാൽ അത്തരം യന്ത്രങ്ങൾ പ്രചാരത്തിൽ വന്നു തുടങ്ങിയിരുന്നേയുള്ളു. ജലവാഹനങ്ങൾ ആവികൊണ്ടു ഓടിക്കാമെന്നു് ആർക്കും അക്കാലത്തു അറിഞ്ഞുകൂടായിരുന്നുതാനും. ആ വിധത്തിൽ ഉപയോഗപ്പെടുത്താവുന്ന യന്ത്രങ്ങൾ കണ്ടുപിടിക്കുന്നതു് പലവിധത്തിൽ പ്രയോജനപ്പെടുന്നതാണെന്നു ഫുൾട്ടൻ കണ്ടു. അത്യന്തം ശ്രമസാദ്ധ്യവും വ്യയപരവും ആയ ഈ കാര്യം സാധിക്കുന്ന

തിനുവേണ്ടി സ്വജീവിതം വിനിയോഗിക്കണമെന്നുള്ള ആശ ദിനംപ്രതി ഫുൾട്ടനിൽ വളർന്നുകൊണ്ടിരുന്നു. ബ്രഷും തൂലികയും താഴത്തുവച്ചിട്ട് എഞ്ചിനീയറിംഗ് പഠിക്കാനുള്ള ശ്രമങ്ങൾ ആ യുവാവ് ആരംഭിച്ചു.

“കൈയിൽകിട്ടിയ കനകമുപേക്ഷിച്ചീയ്യം കൊള്ളാനില്ലി”യെന്നതു് പലപ്പോഴും വിപല്പൂർണമായിട്ടേ പരിണമിക്കുകയുള്ളൂ. എന്നാൽ കനകം കിട്ടുമെന്നു പൂർണ്ണബോദ്ധ്യമുള്ളപ്പോൾ കൈയിലുള്ള ഈയ്യം കളയുന്നതുകൊണ്ട് എന്താണൊരു ദോഷം വരാനുള്ളതു്? കനകം കിട്ടുന്നതുവരെ ബുദ്ധിമുട്ടിയേക്കാം; പശ്ചാത്താപത്തിൽപെട്ടു പിൻതിരിയാനും തോന്നിയേക്കാം; എന്നാലും കനകസമ്പാദനത്തിനുള്ള ശ്രമത്തിനു് ഈയ്യം പ്രതിബന്ധമാകുമെങ്കിൽ അതിനെ കളയുന്നതാണ് നല്ലതു്.

പടമെഴുത്തു പൊടുന്നനവേ നിർത്തിയിട്ട് ഫുൾട്ടൻ എഞ്ചിനീയറിംഗിലും യന്ത്രനിർമ്മാണത്തിലും മനസ്സു വ്യാപരിപ്പിക്കാൻ തുടങ്ങി. ഇംഗ്ലണ്ടു മുഴുവനും സഞ്ചരിച്ച് അവിടത്തെ തോടുകൾ നദികൾ ആദിയായവ പരിശോധിച്ചും പല എൻജിനീയർമാരുമായി പരിചയപ്പെട്ടും ഭാവി ജീവിതത്തിനു പ്രയോജനപ്പെടേണ്ട പലതും പഠിച്ചു. ഒരു മണ്ണുമാന്തി യന്ത്രം വളരെ പ്രയാസങ്ങൾ അനുഭവിച്ച് അദ്ദേഹം നിർമ്മിച്ചതു് ഉപയോഗിക്കാൻ കൊള്ളാവുന്നതായിരുന്നു എങ്കിലും, പ്രാധാന്യം അർഹിക്കാത്ത ഒരു കണ്ടുപിടിത്തമായിട്ടേ കലാശിച്ചുള്ളൂ. ഒട്ടേറെക്കാലം, പണത്തിനുള്ള ബുദ്ധിമുട്ടിൽനിന്നു മുക്തനാകാൻ മാർഗ്ഗം കാണാതെ ഫുൾട്ടൻ വലഞ്ഞിട്ടുണ്ട്. ഒരവസരത്തിൽ ഒരു പെനിപോലും പാക്കററിലില്ലാതെ കഴിഞ്ഞുകൂടേണ്ടതായും വന്നുചേർന്നിട്ടുണ്ട്. എന്നിട്ടും ഉദ്ദേശത്തിൽനിന്ന് പിന്തിരിഞ്ഞു പഴയ പടമെഴുത്തിൽ പ്രവേശിക്കാൻ ഫുൾട്ടൻ ആലോചിച്ചതേയില്ല.

## ജലാന്തർവാഹിനിക്കപ്പൽ.

---

സഞ്ചാരസൗകൎയ്യത്തിനും വ്യാപാരവൎദ്ധനയ്ക്കുംവേണ്ടി ഗ്രേററ് ബ്രിട്ടനിൽ പലേടങ്ങളിലും തോടുകൾ വെട്ടിക്കുന്നതിനു് ഗവൺമെൻറിൻെറ ശ്രദ്ധ പ്രധാനമായി പതിഞ്ഞിരുന്ന കാലമായിരുന്നു അതു്. അതിനാൽ യന്ത്രസഹായംകൊണ്ടു ഓടിക്കപ്പെടുന്ന ജലവാഹനങ്ങളുടെ ആവശ്യം ധാരാളമുണ്ടായി. അതിനു പൎയ്യാപ്തമാകത്തക്കവിധം ഒരു ആവിബോട്ടു പുതിയ രീതിയിലും ലഘുവായ ചെലവിലും അദ്ദേഹം തയാറാക്കി. എന്നാൽ അദ്ദേഹത്തിൻെറ ശ്രദ്ധ പ്രധാനമായി പതിഞ്ഞിരുന്നതു് ഒരു ജലാന്തർവാഹനം കണ്ടുപിടിക്കുന്നതിലായിരുന്നു.

21 അടി നീളംവരുന്ന ഒരു ജലാന്തർവാഹനം ഫുൾട്ടൻ നിൎമ്മിച്ച അവസരത്തിൽ അദ്ദേഹത്തിനു 35 വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. "നാട്ടിലസ്" എന്നു പേരുള്ള ആ ബോട്ടു് ഫ്രാൻസിലെ സീൻ നദിക്കടിയിൽ കൂടി ആദ്യമായി ഓടിച്ചപ്പോൾ അതിനകത്തു് അദ്ദേഹം മാത്രമേ ഉണ്ടായിരുന്നുള്ളു. എത്ര നിൎബ്ബന്ധിച്ചിട്ടും മററാരുംതന്നെ ജീവനെ ഭയപ്പെട്ടു് അതിനകത്തു കടക്കുകയുണ്ടായില്ലത്രെ! കുറെ കഴിഞ്ഞു് ആപത്തൊന്നുംകൂടാതെ ഫുൾട്ടൻ ബോട്ടുമായി പൊങ്ങിവന്നതുകണ്ടു ജനങ്ങൾ അത്ഭുതപരവശരായിത്തീൎന്നുപോയി. ആ ധീരാത്മാവിനെ വിശ്വസിച്ചുകൊണ്ടു് പിന്നീടു് ഏതാനും സ്നേഹിതന്മാർകൂടി "നാട്ടിലസി"നകത്തു പ്രവേശിച്ചു് യാത്രചെയ്തു. ഒരുമണിക്കൂർ സമയം ജലത്തിനടിയിൽകൂടി സഞ്ചരിച്ചിട്ടു് അവർ സുഖമായി വെള്ളത്തിനുമുകളിൽ വന്നുചേൎന്നു. ആ ഒരുമണിക്കൂർ സമയവും ബോട്ടിനകത്തു് ഒരു മെഴുകുതിരി മാത്രമേ എരിഞ്ഞുകൊണ്ടിരുന്നുള്ളു എന്നതു് ആ യാത്രക്കാരുടെ ധൈൎയ്യവും ചരമംസ്വീകരിക്കാനുള്ള അവരുടെ സന്നദ്ധ

തയും കാണിക്കുന്നതായിട്ടാണു് അക്കാലത്തു പലരും ഗണിച്ചിരുന്നതു്.

ഫുൾട്ടന്റെ കീർത്തി ഫ്രാൻസിലെങ്ങും പരന്നു. ചക്രവർത്തിപദത്തിലേക്കു ആരോഹണം ചെയ്തില്ലെങ്കിലും ആ സ്ഥിതിയിൽ എത്തിച്ചേർന്നു. രാജ്യംഭരിച്ചിരുന്ന നെപ്പോളിയനുമായി ഒരു കൂടിക്കാഴ്ച നടത്തുന്നതിനു് ഈ കണ്ടുപിടിത്തക്കാരനു് അവസരംകിട്ടി. ഇംഗ്ലീഷുകാരുമായി ഫ്രഞ്ചുകാർ യുദ്ധത്തിലേർപ്പെട്ടിരുന്ന കാലമായിരുന്നു അതു്. താൻ കണ്ടുപിടിച്ചിട്ടുള്ള ജലാന്തർവാഹിനിമുഖേന ശത്രുക്കളെ കടൽയുദ്ധത്തിൽ തോല്പിക്കാൻ നെപ്പോളിയനു് സൗകര്യം ലഭിക്കുന്നതാണെന്നും, അതിനാൽ ഇത്തരം ബോട്ടുകളും ചെറുകപ്പലുകളും വിപുലമായ തോതിൽ ഉണ്ടാക്കുന്നതിനു് അനുവദിക്കണമെന്നും ഫുൾട്ടൻ നെപ്പോളിയനോടു അപേക്ഷിച്ചു; അദ്ദേഹത്തിനു അതു ബോദ്ധ്യപ്പെടുകയും ചെയ്തു. എന്നാൽ താല്ക്കാലികമായി അതിനെ ഉപയോഗപ്പെടുത്തി ഇംഗ്ലീഷുകാരെ കടൽയുദ്ധത്തിൽ ജയിക്കാമെന്നു് ആശയില്ലാതിരുന്നതിനാൽ ഫുൾട്ടനെ പ്രോത്സാഹിപ്പിക്കാൻ നെപ്പോളിയൻ സന്നദ്ധനായില്ല. രണ്ടുമൂന്നുവർഷം കഴിഞ്ഞപ്പോൾ ആദ്യം ഉണ്ടാക്കിയ ജലാന്തർവാഹിനി തുരുമ്പെടുത്തു ഉപയോഗശൂന്യമായിത്തീരുകയുംചെയ്തു.

## നിഷ്ഫലപ്രയത്നം.

---

വെറും സഞ്ചാരത്തിനുമാത്രം ഉപയോഗപ്പെടുന്ന ജലാന്തർവാഹിനികളെക്കാൾ യുദ്ധത്തിനു ഉപകരിക്കുന്ന ജലാന്തർവാഹിനികളാണു് പ്രയോജനപ്രദം എന്നു് ഫുൾട്ടൻ കണ്ടു; ശ്രദ്ധ മുഴുവൻ അതിലേക്കു അദ്ദേഹം തിരിച്ചു വിട്ടു. ഏതാനും വർഷത്തെ ശ്രമംകൊണ്ടു് ഒരു ടാർപിഡോ അദ്ദേഹം നിർമ്മിച്ചു. ഇന്നു കാണുന്ന തരത്തിൽ നിന്നും

ഇലോം വ്യത്യസ്തമാണെങ്കിലും ലോകത്തു ആദ്യമായി ഒരു ജലാന്തർ യുദ്ധക്കപ്പൽ നിൎമ്മിച്ചതു് ഫുൾട്ടൻ ആണെന്നുള്ളതു് ഏറ്റവും വാസ്തവമാണു്. തന്റെ ഈ ചെറു നൗക പരിശോധിക്കണമെന്നു അപേക്ഷിച്ചുകൊണ്ടു് അദ്ദേഹം പല ഗവൎമ്മെന്റുകൾക്കും എഴുതി അയച്ചു എങ്കിലും, അമേരിക്കൻ ഗവൎമ്മെന്റുമാത്രമേ അതിനെ ഗൗനിച്ചു് അനുകൂലമായ മറുപടികൊടുത്തുള്ളു.

യുദ്ധത്തിൽ വിജയം സമ്പാദിക്കുന്നതിനു ഈ ടാർപിഡോ എത്രമാത്രം പ്രയോജകീഭവിക്കുമെന്നു് പരിശോധിക്കാനായി ഏതാനുംപേരെ ഗവൎമ്മെന്റ് നിയോഗിച്ചയച്ചു. ഏതുവിധേനയെങ്കിലും ഫുൾട്ടനെ തോല്പിക്കണമെന്നു് അവർ തീൎച്ചപ്പെടുത്തി. ഫുൾട്ടന്റെ ടാർപിഡോവിൽ നിന്നു വരാവുന്ന സകലതരം എതിൎപ്പുകളേയും തടുക്കുന്നതിനു വേണ്ടത്ര സന്നാഹങ്ങളോടുകൂടി ഇവർ നിന്നതിനാൽ അദ്ദേഹത്തിന്റെ ടാർപിഡോ നിരുപയോഗകരമായിത്തീൎന്നു. ഇങ്ങനെ ആദ്യത്തെ ജലാന്തർയുദ്ധക്കപ്പൽ യാതൊരു പ്രയോജനവുമില്ലാതായിപ്പോയി. ഇത്തരത്തിൽ എത്രയെത്ര പരാജയങ്ങളും നഷ്ടങ്ങളും സംഭവിച്ചതിനു ശേഷമായിരിക്കും ഇന്നു കാണുന്ന ഓരോ വിശിഷ്ടയന്ത്രങ്ങളും സുഖസാധനങ്ങളും കണ്ടുപിടിച്ചിരിക്കാനിടയുള്ളതു് എന്നാരുകണ്ടു!

## 15,000 പവൻ പാരിതോഷികം.

വെള്ളത്തിനടിയിൽ നിന്നു വെടിയുണ്ടകൾ അയച്ചു് കപ്പലുകൾ നശിപ്പിക്കുന്നതിനുള്ള മാൎഗ്ഗങ്ങൾ കണ്ടുപിടിക്കാനാണു പിന്നീടുള്ള ആലോചന. ഇതിൽ വ്യാപരിച്ചിരിക്കുമ്പോൾ ബ്രിട്ടീഷ്ഗവൎമ്മെന്റു ഫുൾട്ടനുമായി ഒരു ഉടമ്പടി ചെയ്തു. നെപ്പോളിയൻ ബ്രിട്ടനെ ആക്രമിക്കുമെന്നുള്ള ഭയ

ത്തോടുകൂടി ഇംഗ്ലീഷുകാർ ദിനരാത്രങ്ങൾ കഴിച്ചുകൂട്ടിവന്ന കാലമാകയാൽ ഫുൾട്ടനെക്കൊണ്ടു് ഒരു നശീകരണക്കപ്പൽ ഉണ്ടാക്കിക്കണമെന്നു് അവൎക്കു വലിയ ആഗ്രഹമായി. മൂന്നുവൎഷക്കാലംവരെ അദ്ദേഹത്തിനു് അവർ പ്രത്യേക ശമ്പളം കൊടുത്തു ഈ ജോലിചെയ്യിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ശ്രമങ്ങളൊന്നും ഫലിക്കുകയുണ്ടായില്ല. ഉടമ്പടിപ്രകാരമുള്ള കാലാവധി കഴിഞ്ഞപ്പോൾ ഫുൾട്ടനെ ഗവൎമ്മെന്റു പിരിച്ചുവിട്ടു എങ്കിലും, നശീകരണക്കപ്പൽ നിൎമ്മിക്കുന്നതിനുള്ള ശ്രമങ്ങൾ തുടൎന്നുകൊണ്ടിരിക്കുന്നതിലേക്കു് ഒരു പ്രോത്സാഹനമായിട്ടു് 15,000 പവൻ ബ്രിട്ടീഷ്ഗവൎമ്മെന്റു് ഇദ്ദേഹത്തിനു സംഭാവന ചെയ്യുകയുണ്ടായിയത്രെ; ദാരിദ്ര്യത്തിൽനിന്നു് ഈ വിധം മുക്തനായിത്തീൎന്ന ഫുൾട്ടൻ നാല്പതാമത്തെവയസ്സു് മുതൽക്കു് ഇതാ സുഖജീവിതം നയിക്കാൻ ആരംഭിച്ചിരിക്കുന്നു.

## പുതിയ ആവിബോട്ടുകൾ.

---

രണ്ടുമൂന്നുവൎഷക്കാലമായി ആവിബോട്ടുകൾ ഉണ്ടാക്കുന്നതിനുള്ള ആലോചനകളും ശ്രമങ്ങളുംകൂടി ഫുൾട്ടൻ നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. വില്യം സൈമിംഗ്ടൻ എന്ന ഒരാൾ ആവിബോട്ടുനിൎമ്മിച്ചു് സ്കാട്ടുലണ്ടിൽ ഓടിച്ചുകൊണ്ടിരുന്നു എങ്കിലും, വേഗക്കുറവും വ്യയക്കൂടുതലും നിമിത്തം അതു് അത്ര പ്രചാരത്തിൽ വന്നിട്ടില്ലായിരുന്നു. പുതിയരീതിക്കു് ഫുൾട്ടൻ നിൎമ്മിച്ച ആവിബോട്ടു് വെള്ളത്തിലിറക്കിയദിവസം അതു് ഭാരക്കൂടുതൽ നിമിത്തം വെള്ളത്തിൽ താഴ്ന്നുപോയി. എന്നാൽ അടുത്തതായി 70 അടിനീളം വരുന്ന മറ്റൊരു ബോട്ടു് 1084-ാമതു വൎഷത്തിൽ ഫ്രാൻസിലെ സീൻനദിയിൽകൂടി ഓടിച്ചു് അദ്ദേഹം വിജയിയായിത്തീൎന്നു. അതോടുകൂടി ആവിബോട്ടുകൾ പ്രചാര

ത്തിൽ വരുത്താൻ കഴിയുന്നതാണെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. "ലോകഗതിയെ ഇതു മാററുന്നതിനിടയുണ്ടു്." എന്നാണു് ഈ സംഭവത്തിനെ പരാമർശിച്ചുകൊണ്ടു നെപ്പോളിയൻ അഭിപ്രായപ്പെട്ടിട്ടുള്ളതു്.

ബ്രിട്ടനുമായുള്ള ഉടമ്പടിയുടെ കാലാവധി തീൎന്ന ഉടനെ ഫുൾട്ടൻ അമേരിക്കയിലേക്കു യാത്രയായി. രാജ്യം മുഴുവനും, തോടുകളാൽ ബന്ധിക്കുന്നതിനും അവയിലെല്ലാം ബോട്ടുസർവ്വീസ് ഏൎപ്പെടുത്തുന്നതിനും ആലോചിച്ചുകൊണ്ടാണു് അദ്ദേഹം സ്വദേശത്തേക്കു തിരിച്ചുപോയതു്. ആവിയന്ത്രനിൎമ്മാതാവായ ജയിംസ് വാട്ടിന്റെ കമ്പനിയിൽനിന്നു് 500 പവൻ വില കൊടുത്തു ഒരു യന്ത്രം വാങ്ങിയതിനുശേഷം 133 അടി നീളവും 18 അടി വീതിയും ഉള്ള ഒരു ബോട്ടു് അദ്ദേഹം നിൎമ്മിച്ചു യാത്രയ്ക്കു തയാറാക്കി.

## ആദ്യത്തെ ബോട്ടു് സർവീസ്

നാവിക ലോകചരിത്രത്തിൽ അതി പ്രാധാന്യം അൎഹിക്കുന്നതും, അമേരിക്കർ ഇന്നും സ്മാരകാഘോഷങ്ങൾ മുഖേന സമാരംഭിച്ചു പോരുന്നതും ആയ ഈ സംഭവം നടന്നിട്ടു് ഇപ്പോൾ 127 സംവത്സരം കഴിഞ്ഞിരിക്കുന്നു. ഫുൾട്ടൻ പണിയിച്ചു "ക്ലെർമണ്ട്" എന്ന ആവിബോട്ടു് ന്യൂയോർക്ക് നഗരത്തിൽനിന്നു് 1807-ാമാണ്ടു് ആഗസ്ററു മാസം 17-ാനു- ഹഡ്സൻ നദിയിൽക്കൂടി യാത്ര പുറപ്പെട്ടു. ഒഴുക്കിനും കാററിനും എതിരായി മണിക്കൂർ ഒന്നിനു് അഞ്ചു മൈൽ വീതം വേഗത്തിൽ ഓടി 150 മൈൽ ദൂരമുള്ള ആൽബനി നഗരത്തിൽ ആ ബോട്ടു എത്തിച്ചേൎന്നു. ഈ നവീനവാഹനം കണ്ട ജനങ്ങളെല്ലാവരും അത്ഭുതപ്പെടുകയും, ഫുൾട്ടനെ അത്യധികം പുകഴ്ത്തുകയും ചെയ്തു.

ക്ലേർമണ്ടിന്റെ യാത്ര അക്കാലം മുതൽ നദിയിൽ പതിവായി അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. അവിടവിടെ നിർത്തി യാത്രക്കാരെ കയററുകയും ഇറക്കുകയും ചെയ്യുന്ന ആ ബോട്ടുസർവ്വീസ് ജനസഞ്ചയത്തിന് വലിയ പ്രയോജനം ചെയ്തുതുടങ്ങി. ഏകദേശം 30 ഷില്ലിംഗ് (22½ രൂപാ) ആയിരുന്നു ഈ 150 മൈൽ ദൂരം ബോട്ടിൽ യാത്രചെയ്യാനുള്ള കൂലി നിശ്ചയിക്കപ്പെട്ടിരുന്നതു്.

അടുത്ത 9 വർഷത്തിനകം 15 ബോട്ട് ഫുൾട്ടൻ ഉണ്ടാക്കി അമേരിക്കയിലെ തോടുകളിലും നദികളിലും ആയി സർവ്വീസിനു് വിട്ടുകൊടുത്തു. ഇവയിൽ ഒടുവിലായി പണികഴിപ്പിച്ച ബോട്ടിൽ ഒന്നും രണ്ടും ക്ലാസ്സുമുറികളുണ്ടായിരുന്നുവത്രേ.

എട്ടു സംവത്സരം കഴിഞ്ഞപ്പോൾ വേറൊരു ചരിത്രസംഭവം കൊണ്ടുകൂടി ഫുൾട്ടന്റെ നാമധേയം നാവികചരിത്രത്തിൽ എഴുതപ്പെടുന്നതിനു സംഗതിയായി. ആവികൊണ്ടു് ഓടിക്കുന്ന ഒരു യുദ്ധക്കപ്പൽ ഇദ്ദേഹം പണികഴിപ്പിച്ചു. 32 പീരങ്കികൾ ഉപയോഗിക്കാവുന്നതും സ്വനാമധേയം വഹിക്കുന്നതും ആയ ആ കപ്പൽ 1815-ാമാണ്ടു് തയാറാക്കി അദ്ദേഹം അമേരിക്കൻ കപ്പൽ സൈന്യശാഖയിലേക്കു സമർപ്പിച്ചു. അതിലേക്കു് 50,000 പവൻ ആണു് ചെലവായതു്.

കേവലം ഒരു പടമെഴുത്തുകാരനായി യൗവ്വനഘട്ടം വരെ അറിയപ്പെട്ടിരുന്ന ഫുൾട്ടൻ നാവികലോകത്തു് ഒരു വലിയ പരിവർത്തനം വരുത്തത്തക്ക വിധത്തിലുള്ള രണ്ടു കണ്ടുപിടിത്തംമുഖേന പ്രഖ്യാതി സമ്പാദിച്ചിരിക്കുന്നു. ഇവയുടെ പ്രത്യേകാവകാശം കുടുംബാവകാശികൾക്കു് ലഭിക്കാതിരിക്കത്തക്കവിധം കോടതിമുഖേന ശത്രുക്കൾ വിധി സമ്പാദിച്ചിരുന്നു എങ്കിലും ആവിക്കപ്പലും ആധുനിക

കാലത്തെ യുദ്ധക്കപ്പലുംപ്രായോഗികമാകത്തക്കവിധം കണ്ടുപിടിച്ചു് പ്രചാരത്തിൽ വരുത്തിയതു് ഫുൾട്ടൻ ആണെന്നുള്ള വസ്തുത മറച്ചാലും മറയുന്നതല്ലതന്നെ. വിദ്യാലയങ്ങളിൽപോയി എഞ്ചിനീയറിംഗ് പഠിക്കാതിരുന്ന ഇദ്ദേഹം ഇത്രവളരെ ഉപകാരപ്രദവും സ്മരണീയവും ആയവിധം ജനസേവനത്തിനു യോഗ്യനായിത്തീർന്നതു് സ്വന്തം പരിശ്രമം മുഖേന മാത്രമാണെന്നുള്ളതിനു സംശയമില്ല. "സകലപ്രയാസങ്ങളും ജയിക്കുവാൻ സർവ്വദാ ശേഷിയുള്ളവനാക്കിത്തീർത്തതു് ഫുൾട്ടനിൽ പരമപ്രധാനമായി വിളങ്ങിയിട്ടുള്ള പ്രശാന്തനിശ്ചയബുദ്ധി, പരിശ്രമം, അചഞ്ചലമായ ക്ഷമ, സുസ്ഥിരോത്സാഹം എന്നിവയാകുന്നു" എന്നിങ്ങനെ അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ പ്രസ്താവിച്ചിട്ടുള്ളതു് എത്രയും വാസ്തവമാകുന്നു.



1815 ഫെബ്രുവരി 23-ാംനു- ഫുൾട്ടൻ കാലഗതിയെ പ്രാപിച്ചു.

---

## ൯. ഇരവിക്കുട്ടിപ്പിള്ള

---

സുമാർ മുന്നൂറു സംവത്സരത്തിനു മുമ്പു് ഒരു മീനമാസത്തിൽ ദക്ഷിണതിരുവിതാംകൂർകാർ അനുഭവിച്ച സങ്കടങ്ങൾ അവർണ്ണനീയമെന്നേ പറയേണ്ടു. മധുരയിൽ വാണിരുന്ന നായക്കർ വംശത്തിലെ പ്രചണ്ഡഭാസ്കരനായി പേരും പെരുമയുമാണ്ട തിരുമലനായക്കർ, തന്റെ വിപുലസേനാനിവഹത്തോടുകൂടി ആരുവാമൊഴിക്കപ്പുറത്തുള്ള പണകുടിയിൽ പാളയമടിച്ചു് വിജയോന്മത്തനായി ഗംഭീരഗർജ്ജനം ചെയ്യുന്നു. സമരരംഗങ്ങളിൽ പഞ്ചാസ്യവിക്രമനായി ദക്ഷിണഭാരതമെങ്ങും പ്രകീർത്തി സമാർജ്ജിച്ചു വിലസുന്ന ഈ മഹാരഥന്റെ ആജ്ഞാനുസരണം ശ്രീവഞ്ചീശപുരിയുടെ

മോഹന ശരീരത്തിൽ നഖക്ഷതങ്ങൾ ഏല്പിക്കുന്നതിനായി വേലായുധൻ എന്ന സേനാനി സൈന്യസമേതം വേണാടിനകത്തു് പ്രവേശിക്കുന്നു. അയൽ രാജ്യങ്ങളെ ആക്രമിച്ചു കീഴടക്കുന്നതു് രാജധർമ്മങ്ങളിൽ ഒന്നായി കരുതപ്പെട്ടിരുന്ന ആക്കാലത്തു് നായകരുടെ ഈ ആജ്ഞാപനത്തിനു മറ്റു കാരണമൊന്നും വേണമെന്നില്ലല്ലോ. വിഭൂതിയുടെ സമൃദ്ധികൊണ്ടു് വേണാടു വിലസുന്നതു മാത്രം മതിയാകും തിരുമലനായകർക്കു് തിരുവിതാംകൂറിൽ പ്രവേശിക്കാൻ. അങ്ങനെയിരിക്കെ, കുറച്ചുകാലം ഗത്യന്തരമില്ലാതെ വഞ്ചീശൻ കൊടുത്തുകൊണ്ടിരുന്ന കപ്പം മുടക്കിയെന്നുള്ളതുകൂടിയുണ്ടായാൽ ഒരു രാജ്യാക്രമണം നടത്താൻ അദ്ദേഹത്തിനു തക്കതായ കാരണമായിത്തീരുന്നുണ്ടു്.

കൊള്ള ചെയ്യാൻ കൗതുകമേറുന്നവരും, കൊലപ്പെടുത്താൻ അറപ്പു് ഇല്ലാത്തവരും ആയ ഒരു ക്രൂര സൈന്യത്തോടുകൂടി മുന്നോട്ടു കടന്ന പാണ്ടിപ്പടയെ പിന്നോട്ടോടിക്കാൻ ആർക്കും കെല്പില്ലാതായി. കണ്ട ഗ്രാമങ്ങളിലെല്ലാം തീവെട്ടി കൊള്ളതന്നെ ആ പടയാളികൾ നടത്തിത്തുടങ്ങി. ചെട്ടിമാരും ചാലിയന്മാരും വെള്ളാളരും നാടാന്മാരും എല്ലാം പ്രാണരക്ഷാർത്ഥം പലേടത്തും ഓടിപ്പോയി. കുഞ്ഞുങ്ങളും അബലന്മാരും വൃദ്ധന്മാരും രോഗികളും പോലും ആ പാണ്ടിപ്പടയെപ്പേടിച്ചു് കണ്ടവഴിയേ മണ്ടിത്തുടങ്ങിപോൽ. അക്കാലത്തു് വേണാടിന്റെ ഐശ്വര്യക്ഷേത്രമായി വിളങ്ങിയിരുന്ന നാഞ്ചിനാടു മുഴുവനും കൊള്ളയിട്ടു് ആ സൈന്യം ശുചീന്ദ്രം വരെ എത്തിച്ചേർന്നപ്പോഴേക്കും വേണാട്ടധിപതിയുടെ കരൾ കലങ്ങിത്തുടങ്ങി.

വീരരവിവർമ്മ കുലശേഖരപ്പെരുമാൾ വഞ്ചിസിംഹാസനത്തിൽ ആരോഹണം ചെയ്തിട്ടു് കൊല്ലം ഇരുപത്തിനാലു കഴിഞ്ഞിരുന്നു എങ്കിലും ശത്രുക്കളുടെ ആക്രമണങ്ങളിൽ നിന്നു് സ്വരാജ്യത്തെ സംരക്ഷിക്കാൻ വേണ്ട കരുതൽ

ചെയ്യുയോ, കെല്പു സമ്പാദിക്കുകയോ ചെയ്യാൻ അദ്ദേഹത്തിനു് ഇനിയും കഴിഞ്ഞിരുന്നില്ല. വേണാടിന്റെ അനേകംമടങ്ങു വലിപ്പമുള്ള പാണ്ഡ്യദേശങ്ങളിലെ ഭരണാധിപന്മാരുടെ നിരന്തരാക്രമണങ്ങളിൽ നിന്നു് ഈ ചെറു ഭൂവിഭാഗത്തെ രക്ഷിക്കുന്നതിനുള്ള സാമർത്ഥ്യം ഇവിടത്തെ രാജ്യാധിപതിമാർക്കു് ഉണ്ടായിരുന്നില്ലെങ്കിൽ അതു് അവരുടെ ഒരു കുറ്റമായി പരിഗണിക്കാവുന്നതല്ലല്ലോ.

തന്റെ പ്രജകളിൽ പലരും പാണ്ടിപ്പടയുടെ കരാളകരവാളങ്ങൾക്കു് ഇരയായിത്തീരുന്ന വസ്തുത അറിഞ്ഞു് താൻ തന്നെ 'മുമ്പട' നടത്താൻ സിംഹാസനാധിപതി സന്നദ്ധനായിത്തീർന്നു; സൈന്യനായകനായ ഇരവിക്കുട്ടിപ്പിള്ള തന്റെ കളരിക്കാരെയുംകൊണ്ടു പിന്തുണയ്ക്കുവരാൻ അദ്ദേഹം ആജ്ഞാപിക്കുകയുംചെയ്തു. രാജവംശസംരക്ഷണം കുലധർമ്മങ്ങളിലൊന്നായി കരുതി പടക്കളങ്ങളിലിറങ്ങാൻ എപ്പോഴും തല്പരതപ്രദർശിപ്പിച്ചു പോന്നിരുന്ന ഇരവിക്കുട്ടിപ്പിള്ളയ്ക്കാകട്ടെ ഈ രാജനിർദ്ദേശം ആക്ഷേപകരവും വ്യസനഹേതുവും ആയിത്തോന്നി. കാണപ്പെട്ട ദൈവമായി കരുതി ആരാധിച്ചുപോരുന്ന ഈ ശ്രീ നാരായണാവതാരം, താൻ ജീവിച്ചിരിക്കുമ്പോൾ പട നയിക്കാൻ പുറപ്പെടുകയോ! "അടിയങ്ങളൊതുങ്ങിക്കൊണ്ടാൽ അറ്റകൈക്കുമതി തിരുമേനി ഇറങ്ങുന്നതു്. അടിയൻ ഇവിടെ കിടക്കുന്ന പടയുംകൊണ്ടു തിരിക്കാം. ഇപ്പഴാളയച്ചാൽ 'കാളി' കളരിപ്പടയുംകൊണ്ടു് വെളുക്കുംമുമ്പെ അടിയന്റെകൂടെ എത്തും. ആ വടുകപ്പടയെ ഒടുക്കിയതിനുശേഷമേ അടിയൻ തിരിച്ചു വിടകൊള്ളുകയുള്ളു" എന്ന അർത്ഥത്തിൽ ഇരവിക്കുട്ടിപ്പിള്ള തിരുമേനിയെ അറിയിച്ചു.

മഹാരാജാവു് ചാരിതാർത്ഥനായി. "അദ്ദേഹം ഇരവിക്കുട്ടിപ്പിള്ളയെ അനുഗ്രഹിച്ചു് വാളും പരിശയും കൊടുത്തു പടപ്പാളയത്തിലേക്കു് അയച്ചു. പട പുറ

പ്പെട്ടു. പറഞ്ഞയച്ചിരുന്നതനുസരിച്ച് പ്രിയശിഷ്യനായ കാളിനായർ കളരിപ്പടയുംകൊണ്ട് ആ രാത്രി തന്നെ തിരിച്ച് പ്രഭാതത്തിൽ തോട്ടിയോട്ടേലായിൽ വച്ച് പ്രധാന സൈന്യത്തോടു ചേർന്നു. പടച്ചട്ടയും ധരിച്ചു വാളുംപിടിച്ച് ഒരൊന്നാന്തരം ശ്വേതാശ്വത്തിൽ കയറി സമരകാഹളധ്വനിയോടെ മുന്നോട്ടു പായുന്ന ആ വീരസേനാനിയെ കണ്ടപ്പോൾ സ്വാതന്ത്ര്യസ്നേഹത്താൽ മതിമറന്നുപോയ അനുയായികളും അതിനൊപ്പം വീറോടുകൂടി മുന്നോട്ടുപോകാൻ ശക്തരായതിൽ അത്ഭുതപ്പെടാനില്ല."

ഇരവിക്കുട്ടിപ്പിള്ള നാഗർകോവിലിനടുത്തുള്ള വടശ്ശേരി മൈതാനത്തു സൈന്യസമേതം പ്രവേശിച്ചു. വേലയ്യൻ നേരത്തെതന്നെ വടുകപ്പടയുമായി വേണാട്ടുപടയാളികളെ കാത്തിരിക്കുന്നുണ്ടായിരുന്നു.

"അണിയിട്ടവർ കൂടിപ്പൊരുതപോരിൽ
അണിയണിയായ് ചില പടകളൊരുക്കിയും
ആട്ടമ്പിലവർ കൂടിയൊത്താശയും
വല്ലും പുകൾകൊണ്ട പടൈവേലയ്യൻ
വന്തുമലയാളരെ വളെഞ്ഞുകൊണ്ടാൻ."

തങ്ങളുടെ നാഥന്റെ ആജ്ഞ നിമിത്തമാണെങ്കിലും കൊള്ളയടിക്കാനല്ല കൗതുകത്താൽ പണകുടികടന്നു വന്ന 'വടുക'പ്പടയാളികൾ ഉത്സാഹസമേതം സമരം നടത്തിത്തുടങ്ങി. മാതൃമഹിയുടെ സ്വാതന്ത്ര്യ സംരക്ഷണത്തിനെക്കാൾ തങ്ങളുടെ മഹീപതിയുടെ പ്രസാദത്തിനെ കാര്യമായി കരുതിയിരുന്ന വേണാടരും വീറോടെ പൊരുതുതുടങ്ങി. വെട്ടും തട്ടും ഇരുകൂട്ടരും നടത്തി; എതിരാളികളെ പിൻതിരിപ്പിക്കാൻ ഓരോരുത്തർക്കും ഉത്സുകതയേറി: അരാതികളെ അരിഞ്ഞരിഞ്ഞുതള്ളി അന്തകാലയത്തിലയക്കാൻ വടുകരും

വേണാടരും ഒന്നുപോലെ മുന്നോട്ടാഞ്ഞു തങ്ങളാലാകും വിധം മിടുക്കുകാട്ടിക്കൊണ്ടിരുന്നു.

സേനാനി വേലയ്യനെ യാദൃച്ഛികമായികിട്ടിയ സന്ദർഭം ഉപയോഗിച്ചു വേണാടർ കാലപുരിക്കയച്ചു. അതോടുകൂടി പാണ്ടിപ്പട പിന്തിരിയാനും തുടങ്ങി. തങ്ങളുടെ സേനാധിപനെ ശത്രുക്കൾ കൊല്ലണമെന്നില്ല, അയാളുടെ തല കുറച്ചു സമയത്തേക്കു കാണാതിരുന്നാൽ മതി ഭാരതീയർ പടക്കളങ്ങളിൽനിന്ന് പെട്ടെന്നു കാലുമാറിക്കളയും. ഈ ദൗർബ്ബല്യം അവർ പലപ്പോഴും പ്രദർശിപ്പിച്ചിട്ടുള്ളതിനു ലക്ഷ്യങ്ങൾ ചരിത്രത്തിൽ ഒന്നുരണ്ടെണ്ണമല്ലയുള്ളത്.

പിന്തിരിഞ്ഞോടിയ പടയാളികൾ വേലയ്യന്റെ അകാലമരണവും, തങ്ങൾക്കു പറ്റിയ നാണക്കേടും അറിയിക്കാൻ പണകുടിയിലേക്ക് പലായനം ചെയ്തു; വിജയവൈജയന്തികളേന്തിയ വേണാടർ ആകട്ടെ, പുലിയൂർകുറിച്ചിയിൽ എഴുന്നള്ളിയിരുന്ന തങ്ങളുടെ പൊന്നുതമ്പുരാനെ വിവരം ധരിപ്പിച്ച് ആഹ്ലാദിക്കാനും പുറപ്പെട്ടു.

വിജയവാർത്ത ശ്രവിച്ച് കുലശേഖരപ്പെരുമാൾ കുതൂഹലചിത്തനായിത്തീർന്നു. മലപോലെവന്ന മഹാമാരിയെ മലർപോലാക്കിത്തീർത്ത ഇരവിക്കുട്ടിപ്പിള്ളയെ മഹാരാജാവ് വളരെ ബഹുമാനിച്ചു. “കേരളപുരത്തു വേപ്പൻ കോണത്തലാ പതിനെട്ടു കോട്ടയും പടയേറുവിരുത്തിക്കായി ദാനം ചെയ്തിരിക്കുന്നു” നീട്ട് ഇരവിക്കുട്ടിപ്പിള്ളയ്ക്കു നല്കി ആ വേണാട്ടധിപതി ചരിതാർത്ഥനായിത്തീർന്നു.

കാലധർമ്മം പ്രാപിക്കുന്നതിനുണ്ടോ ഒരു ധർമ്മിഷ്ഠൻ പ്രതിഫലം വാങ്ങുന്നു! കല്പന നടത്താൻ തനിക്കുള്ള കടമ നിർവ്വഹിച്ചതിനു കൈക്കൂലി വേണ്ടെന്നു പറഞ്ഞുകൊണ്ട് ആ ഇപ്പാരമേകതൻ നീട്ട് പൊന്നുതമ്പുരാന്റെ പൊൽച്ചേവടികളിൽ സമർപ്പിച്ചു വിടവാങ്ങി.

## മന്ത്രിപദപ്രാപ്തി.

വീരചരിതങ്ങൾ രചിക്കുന്ന വിഷയത്തിൽ പരാങ്മുഖത ഏററവുമുള്ളവരാണ് കേരളീയർ എന്നുള്ളത് എത്രയോ പ്രസിദ്ധം. ഭാരതഭൂമിയിലെ യുദ്ധവിദഗ്ദ്ധന്മാരായി പ്രശസ്തി പരത്തിയിട്ടുള്ള രാജപുത്രർ, മഹാരാഷ്ട്രർ, സിക്കുകാർ, ബംഗാളികൾ എന്നീ വർഗ്ഗക്കാരോടു് ഒത്ത നിലയ്ക്കും കിടനിൽക്കുന്ന കേരളീയരിൽ പ്രഖ്യാതപുരുഷന്മാരായി അറിയപ്പെടുന്നവരുടെ എണ്ണം ഇന്നോളം വിരളമെന്നേ പറയാനുള്ളു. വേണാട്ടിലെ സചിവപ്രവരന്മാരുടെ കൂട്ടത്തിൽ 900-മാണ്ടിനുശേഷമുള്ളവരുടെ ചരിത്രങ്ങളല്ലാതെ, അതിനുമുമ്പു രണ്ടായിരത്തോളം സംവത്സരകാലമായി നാഗരികതയും വിദേശീയവ്യാപാരവും ഉണ്ടായിരുന്ന കേരളത്തിൽ മററു മന്ത്രിശേഖരന്മാരുടെ ചരിത്രങ്ങൾ വിശ്വാസയോഗ്യങ്ങളായ ലക്ഷ്യങ്ങളോടുകൂടി ലഭിച്ചുകാണാത്തതു് കഷ്ടംതന്നെ. മാതൃഭൂമിക്കുവേണ്ടിമാത്രം സ്വരാജ്യഭക്തിയാൽ പ്രേരിതനായി പടക്കളത്തിലിറങ്ങി പോർനടത്തി വീരസ്വർഗ്ഗംപ്രാപിച്ച ഇരവിക്കുട്ടിപ്പിള്ളയുടെ ഉജ്ജ്വലാദർശചരിത്രത്തിലെ പ്രധാന സംഭവങ്ങൾക്കുള്ള ലക്ഷ്യങ്ങളൊഴിച്ചു മററു സകലതും "ഇങ്ങിനിവരാതവണ്ണം" നശിച്ചുപോയിരിക്കുന്നു. എങ്കിലും, പ്രധാനസംഭവങ്ങളെക്കുറിച്ചുള്ള ജീവചരിത്രലക്ഷ്യങ്ങൾ അവശേഷിച്ചുകാണുന്നതു ഭാഗ്യംതന്നെ!

ഇരുനൂറുവർഷത്തിനു മുമ്പുവരെ അനേക ശതവർഷക്കാലം വേണാട്ടധിശരുടെ രാജധാനിയായി പ്രശോഭിച്ചുകൊണ്ടിരുന്ന പത്മനാഭപുരത്തിനടുത്തു് കേരളപുരം എന്നു് ഒരു ദേശം ഉണ്ടു്. അതാണു് ഈ സ്വരാജ്യഭക്തന്റെ ജനനംകൊണ്ടു് പുകഴാർന്നപുണ്യം നേടിയിരിക്കുന്ന പ്രദേശം. "എണ്ണൂററൊമ്പതാമാണ്ടു്" സ്വർഗ്ഗം പൂകിയപ്പോൾ മുപ്പതിരണ്ടുവയസ്സുപ്രായമുണ്ടായിരുന്ന ഇരവിക്കുട്ടിപ്പിള്ള ജനി

ച്ചതു് കൊല്ലവർഷം 778-ൽ ആയിരിക്കണമെന്നു വരുന്നുണ്ടു്. ഇരവിക്കുട്ടിപ്പിള്ള കളരിയിൽ പയററിയും, പടക്കളങ്ങളിൽ പ്രവേശിച്ചും യുദ്ധകാര്യങ്ങൾ ഇരുപതു വയസ്സിനു മുമ്പു തന്നെ നല്ലവണ്ണം പരിശീലിച്ചുകഴിഞ്ഞിരുന്നു. അസാധാരണമായ ശൌര്യവും അത്ഭുതകരമായ ശക്തിയും ഇരവിക്കുട്ടിപ്പിള്ളയിൽ ഒത്തിണങ്ങി വിളങ്ങിയിരുന്നതിനാൽ ആശാന്മസ്ഥാനത്തിൽ ആരോഹണംചെയ്തും, നാട്ടുകാരുടെ ഇടയിൽ നല്ലപേരുസമ്പാദിച്ചും ആ യുവാവു് ഏതാനും വർഷം കഴിച്ചുകൂട്ടി. ഇത്രയുംമാത്രംകൊണ്ടു സിംഹാസനാധിപതിയുടെ വിശ്വസ്തതയ്ക്കും ഉയർന്ന ഉദ്യോഗസമ്പാദനത്തിനും വേണ്ടുന്ന സകലയോഗ്യതകളും അക്കാലത്തു് ഒരുവനു സിദ്ധിക്കുന്നതാണല്ലോ. സൈന്യനായകത്വത്തിൽകൂടിവഞ്ചിരാജ്യാധിപതിയുടെ മന്ത്രിസഭാംഗമായി ഉദ്യോഗക്കയററം കിട്ടിയപ്പോൾ ഈ യുവാവിനു് വയസ്സു മുപ്പതു് കഴിഞ്ഞിട്ടില്ലായിരുന്നു. അതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ അധഃപതനത്തിനുവേണ്ടി കുഴിതോണ്ടാൻ ശത്രുക്കളുടെ അസൂയ ഒരു ഉപകരണമായിട്ടുതീർന്നതു്.

## ശത്രുക്കളുടെ പ്രതികാരവഹ്നി

---

പണകുടിയിലേക്കു പിന്തിരിഞ്ഞോടിയ പടയാളികൾ വിവരം എത്രയും വേഗത്തിൽ സ്വ സ്വാമിയെ അറിയിച്ചു. അപജയവാർത്താശസ്ത്രം കർണ്ണരന്ധ്രങ്ങൾവഴി കുത്തിത്തുളച്ചു് ഉള്ളിൽ കടന്നപ്പോൾ തിരുമലനായക്കർ അത്യന്തം ഖിന്നനായിത്തീർന്നു. ഈ അവസ്ഥയെപ്പററി,

“ആനവായ്ക്കമ്പുപോലകമെല്ലാം നടുനടുങ്ങി
മാലൈപോൽ കണ്ണീരോടി മലങ്കിയേ കലങ്കിയുള്ളം”

എന്നാണു് “ഇരവിക്കുട്ടിപ്പിള്ളപ്പോരു്” എന്ന ചാരിത്രകദേശീയഗാനത്തിൽ കവി പാടിയിരിക്കുന്നതു്. അപ

മാനക്കരവും, ലജ്ജാവഹവും, അഭിമാനഹാനികരവും ആയ ഈ പരാജയം പടപ്പാളയത്തിലുള്ള സകലരേയും കുറച്ചു സമയത്തേക്ക് ദുഃഖവിവശരാക്കിത്തീർത്തു.

ഇത്തരം വിപത്തുകണ്ടു ഏറെനേരം ഇതികർത്തവ്യതാമൂഢനായി ഇരുന്നുപോകുന്ന ദുർബ്ബലഹൃദയനല്ലായിരുന്നു പഞ്ചാസ്യവിക്രമനായ നായക്കർ. അപമാനചിന്തയിൽ നിന്ന് പ്രതീകാരവഹ്നിയാണ് നായക്കരുടെ ഹൃദയകുണ്ഡത്തിൽ ആവിർഭവിച്ചത്. അതിന്റെ പുക കണ്ടു തുടങ്ങിയപ്പോൾതന്നെ, പരിജനങ്ങൾ അതു വിശി വർദ്ധിപ്പിച്ചു. വധിക്കപ്പെട്ട വേലയ്യനെപ്പോലെ വിക്രമനായ ഒരു സേനാനായകനെ വെട്ടിനുറുക്കി വേണാടിനെ തകർക്കണമെന്നു തന്നെ അദ്ദേഹം നിശ്ചയംചെയ്തു. കടിഞ്ഞികവരുത്തിയിരുന്ന കപ്പത്തുക മുഴുവനും വാങ്ങി വഞ്ചിമന്നവനെ നല്ലൊരു പാഠം പഠിപ്പിക്കാനും അദ്ദേഹം ഉറച്ചു. അമിതപരാക്രമൻ എന്നുള്ള കീർത്തിധാവള്യം ദക്ഷിണഭാരതമെങ്ങും പരത്തിയിരുന്ന രാമപ്പയ്യനെ വഞ്ചിരാജ്യാക്രമണത്തിന് ഒരു വിപുലസൈന്യത്തോടുകൂടി അദ്ദേഹം നിയോഗിച്ചയക്കുകയും ചെയ്തു "നായക്കന്മാർ, മറവർ, റെഡ്ഡികൾ, ചെട്ടികൾ, വെള്ളാളർ, പട്ടാണിമാർ, രാകുത്തന്മാർ, തൊട്ടിയന്മാർ, സിംഹളർ, കുറവന്മാർ, അന്ത്യുവന്നക്കാർ, വടുകന്മാർ, കൊങ്കണദേശക്കാർ തുടങ്ങി ചുവ്വടം "കാംകവെള്ള പച്ചച്ചുട്ട എന്നിങ്ങനെ വിവിധ വേഷങ്ങളിൽ എഴുപത്തിരണ്ടു പാളയക്കാരും"കൂടി ഒരു ഭീമസൈന്യമായി ആ മഹാ സേനാനിയുടെ വരുതിയിൽ വഞ്ചീശപരി മർദ്ദനത്തിനായി ആരുവാമൊഴി വഴി യാത്രയായി.

"വന്നപടയുടെ ചെരുപ്പമെല്ലാം
മന്നവരേ ചൊല്ലത്തുലയാതു"

കണ്ണിൽകണ്ട ജനങ്ങളെയെല്ലാം കാലപുരിക്കയച്ചും, പാകംവന്ന വിളവുകളെല്ലാം കൈയോടെ കൈക്കലാക്കിയും,

പ്രഭുക്കന്മാരുടെ ഭവനങ്ങളിൽ കുതിവാരിക്കുവാനും ആ പാണ്ടിപ്പട കണിയാകുളമെന്ന സ്ഥലത്തുവന്നു പാളയമടിച്ചു. പത്മനാഭപുരം രാജധാനിയിലേക്ക് അവിടെ നിന്നും ആറു മൈലിലധികം ദൂരമുണ്ടായിരുന്നില്ല.

ശത്രുക്കളുടെ ഗൂഢാലോചനകൾ.

---

കേട്ടതിരുനാൾ വീരരവിവർമ്മ കുലശേഖരപ്പെരുമാൾ വേണാട്ടുഭരണം നടത്തിയിരുന്നത് എട്ടുമന്ത്രിമാരുടെ ആലോചനകളും തീരുമാനങ്ങളും അനുസരിച്ചായിരുന്നു. എടത്തറപ്പോററി, ഇളമ്പയിൽ പണ്ടാരം, എടമനപ്പോററി, അത്തിയറപ്പോററി, കുളത്തൂർപിള്ള, പനയറപ്പിള്ള, ചെറുവള്ളിപ്പിള്ള, ഇരവിക്കുട്ടിപ്പിള്ള എന്നീ അഷ്ടമന്ത്രിമാരിൽ ഇരവിക്കുട്ടിപ്പിള്ള ആയിരുന്നു ഏററവും ഇളയആൾ. സാമത്ഥ്യാധിക്യം മൂലേന സകലരുടേയും സ്നേഹബഹുമാനാദികൾ സമാർജിച്ചിരുന്ന ഈ യുവാവിൻെറ പേരിൽ അസൂയയോടുകൂടി വത്തിച്ചിരുന്ന മററു ഏഴുപേരും, തങ്ങളുടെ ഉന്നതസ്ഥാനങ്ങൾ ഇരവിക്കുട്ടിപ്പിള്ളയുടെ പ്രതാപോന്നതിയോടുകൂടി നഷ്ടമായിത്തീരുകയില്ലേ എന്നു ഭയപ്പെട്ടുകൊണ്ടിരുന്നു. വടശ്ശേരിപ്പോരോടുകൂടി സവ്വപ്രാധാന്യം കൈവശപ്പെട്ടുത്തിയ ആ യുവാവിൻെറ അന്തം വരുത്താൻ ഇതൊരു തക്ക സന്ദർഭമായി അവരിൽ മിക്കവൎക്കുംതോന്നി. എടത്തറപ്പോററിയുടെ ഇല്ലത്തിൽവച്ച് ചെറുവള്ളിപ്പിള്ളയെ ചേൎക്കാതെ മററ് ആറുപേരുംകൂടി ഇരവിക്കുട്ടിപ്പിള്ളയെ നിഗ്രഹിക്കാൻ ഒരു ഗൂഢാലോചന നടത്തി. ഇരവിക്കുട്ടിപ്പിള്ളയെ പടയ്ക്കുമുമ്പേ നിറുത്തി യുദ്ധംചെയ്തുകൊണ്ടിരിക്കുന്നമദ്ധ്യേ തങ്ങളുടെ സൈന്യങ്ങളോടൊത്ത് പെട്ടെന്ന് പിന്മാറിക്കളയുക എന്നുള്ളതായിരുന്നു ആ നിശ്ചയം.

വടശ്ശേരി സമരരംഗത്തിലേയ്ക്ക് ഇരവിക്കുട്ടിപ്പിള്ളയെ മാത്രം അയച്ചതിൽ പരിഭവിച്ചിരുന്ന ഇതരമന്ത്രിമാരോട്

എല്ലാവരോടുമായി, ഇത്തവണ യുദ്ധത്തിന പോകാൻ തിരുമേനി! ആജ്ഞാപിച്ചു. ഓരോരുത്തരും തങ്ങളുടെ കീഴിലുള്ള പ്രത്യേക സൈന്യത്തോടുകൂടി കണിയാകുളത്തു് ചെന്നെത്തിരിടാൻ സന്നദ്ധരാണെന്നും എന്നാൽ സർവ്വസേനാനായകത്വം വഹിച്ചു് 'മുന്നില' കൊള്ളുവാൻ തങ്ങൾക്കു ശേഷിയില്ലെന്നും ഏഴു മന്ത്രിമാരും പറഞ്ഞപ്പോൾ, "വ്യതിചലിക്കാത്ത ധീരചേതസ്സായിട്ടു രാജനിയോഗത്തെ ഉടനടി, മററുള്ളവരെപ്പോലെ ഒഴികഴിവു പറയാതെ ദുർഘടഘട്ടത്തിൽ നിറവേററി രാജ്യരക്ഷയ്ക്കു മുന്നാക്കം പുറപ്പെടാമെന്നു് അദ്ദേഹം (ഇരവിക്കുട്ടിപ്പിള്ള) ഉറപ്പുകൊടുത്തു." സമരത്തിൽ ശത്രുക്കളെ ജയിക്കാൻ ആഗ്രഹമുള്ള പൊന്നുതമ്പുരാനും, സമരത്തിൽ ഇരവിക്കുട്ടിപ്പിള്ളയെ നിഗ്രഹിച്ചുകാണാൻ ആഗ്രഹമുള്ള മററുമന്ത്രിമാരും ഈ നിശ്ചയംകേട്ടൊന്നുപോലെ സന്തോഷിച്ചു. മഹാരാജാവു് അതിന അനുജ്ഞയുംനൽകി.

സന്തുഷ്ടചിത്തരായിത്തീർന്ന വഞ്ചീശപര മന്ത്രിമാരിൽ ആരുംപേരും ഇത്രയുംമാത്രംകൊണ്ടുതൃപ്തരായിത്തീർന്നില്ല. തങ്ങളുടെ നിഗ്രഹനിശ്ചയം അവർ രാമപ്പയ്യനെ മുൻകൂട്ടി ആകലാകത്തികരം അറിയിച്ചുകൊടുത്തുവത്രെ! അരാതിവർഗ്ഗത്തിനെ അടക്കുളത്തിൽ തടുക്കുന്നതിന കാത്തിരുന്ന ആ സേനാനായകനാകട്ടെ, സ്വാഭീഷ്ടം അക്ഷരംപ്രതി സാധിക്കാൻ ലബ്ധമാകുന്ന അപ്രതീക്ഷിതസൗകര്യം ഓർത്തു കുതൂഹലവാരരാശിയിൽ വീണു് പുളച്ചു മദിച്ചിരിക്കുകതന്നെചെയ്യണം

മന്ത്രാവും ഭാര്യയും ഇരവിക്കുട്ടിപ്പിള്ളയെ തടുക്കുന്നതു്.

---

"വാട്ടമററകൊല്ലം എണ്ണൂററൊരുപതാമാണ്ടുതന്നിൽ
ആനതോർ മിഥുനമാസം പതിനെട്ടാം തീയ്യതി
തിങ്കൾപ്പടി പുണർതം തിങ്കളാഴ്ച വിടിയും മുന്നെ"

ആണു് ചരിത്രപ്രസിദ്ധമായ ഈ പോരു് നടന്നതു്. അതിന തലേദിവസം കണിയാകുളം പടക്കളത്തിലേക്കു പുറപ്പെ

ടാൻ ഇരവിക്കുട്ടിപ്പിള്ള തയ്യാറായി. രാജശാസനാനുസരണം രാജ്യരക്ഷയ്ക്കായി പുറപ്പെടുന്ന നന്ദനനെ പ്രോത്സാഹിപ്പിക്കുക പതിവുള്ള മാതാവു് താൻ തലേദിവസം കണ്ട ഒരു ദുസ്സ്വപ്നം ഓർത്തു അന്നേദിവസം മകനെ തടയുകയുണ്ടായി. "സ്വപ്നം ചിലർക്കു ചിലകാലമൊക്കണം" എന്നതു പരമാർത്ഥമാകയാൽ, ആ സ്ത്രീയെ ആ കാര്യത്തിൽ നിസ്സാരയാക്കി കരുതാനും നിവൃത്തിയില്ലല്ലൊ.

തങ്ങൾ ചെയ്യുന്ന ദൃഢനിശ്ചയത്തിൽനിന്ന് ധീരാത്മാക്കൾ പിന്തിരിയുന്നതു പതിവില്ല. ഏർപ്പെടുന്ന പരിശ്രമത്തിൽ പരാജയമോ മരണമോ തന്നെ വന്നുചേർന്നുകൊള്ളട്ടെ; അവയിലൊന്നു സംഭവിക്കുന്നതുവരെ അവർക്കു പിന്മാറാൻ കഴിയുന്നതുമല്ല.

"പേയ്ക്കിനാവു കണ്ടു നീങ്കൾ
മനം പേതലിക്ക വേണ്ടാമെ
എത്തനൈതാൻ ചൊന്നാലും
ഇരവിപടൈ പോവനെൻറാർ;
മത്സരിക്ക വേണ്ടാമേ
മാതാവേ പോവനെൻറാർ"

എന്നിങ്ങനെ മാതൃഭക്തനെങ്കിലും ധർമ്മനിഷ്ഠനായ പുത്രൻ ദൃഢസ്വരത്തിൽ പറഞ്ഞു.

മരണത്തെ തീരെ പേടിക്കാത്ത മകന്റെ മനസ്സുമാറ്റാൻ പുത്രവത്സലയായ ആ നാരീരത്നം തന്റെ സ്നുഷയോടു ആവശ്യപ്പെട്ടു. ആ യുവതി അശ്രുകലുഷിതനേത്രങ്ങളോടുകൂടി ഭർത്താവിന്റെ കാൽ പിടിച്ചുകൊണ്ടു് യുദ്ധയാത്ര മാറ്റിവയ്ക്കാൻ കേണുകേണപേക്ഷിച്ചു. എന്നാൽ അതൊക്കെ സുഗ്രീവനോടു സമരം ചെയ്യാൻ പുറപ്പെട്ട ബാലിയെ തടുക്കുന്നതിനു താര ചെയ്ത നിഷ്ഫലപ്രയത്നം പോലായിത്തീർന്നതേയുള്ളു. അനിവാര്യമായ മരണം എവിടെയിരുന്നാലും വരുന്നതാണെന്നും മറ്റുമുള്ള തത്വങ്ങൾ വീരോചിതമാകും

വണ്ണം ഇരവിക്കുട്ടിപ്പിള്ള പറഞ്ഞതു് കവിതാരൂപത്തിൽ നോക്കുക:—

"എത്തിനൈതാൻ ചൊന്നാലും
ഇരവിപടൈ പോവനെൻറാർ.
മന്നർമുന്നെ മൊഴി കൊടുത്താൽ
മാറുവതും ആണ്മയല്ല.
തെന്നർമുന്നെ മൊഴികൊടുത്താൽ
തിരുമ്പുവതും ആണ്മയല്ല.
എന്നമൊഴി ചൊന്നായ് നീ
എന്തിഴയേ എനവുരൈത്താർ.
കല്ലറയെത്താൻപൂട്ടി
കാവൽവൈത്തങ്കിരുന്താലും
കാലനുടെ ആളുവന്താൽ
കണ്ടതില്ലെയെൻറാൽ വിടുവാർകളോ?
ഏഴുകടൽക്കപ്പുറത്തിൽ
ഇരുമ്പറയ്ക്കുള്ളിരുന്താലും
യമധർമ്മരുടെ ആളുവന്താൽ
ഇങ്കെയില്ലെൻറാൽ വിടുവാർകളോ?
അങ്കെ ചെൻറാൽ വാറവിതി
ഇങ്കിരുന്താൽ വാരാതോ?"

ഇത്യാദി പലതും പറഞ്ഞു് ഭാര്യയേയും അല്പം ആശ്വസിപ്പിച്ചുകൊണ്ടു് ഇരവിക്കുട്ടിപ്പിള്ള വഞ്ചിമന്നന്റെ സന്നിധാനത്തിലേക്കു പുറപ്പെട്ടു. ദുശ്ശകുനങ്ങൾ പലതുംകണ്ടു. മൃത്യുസൂചകമായി കാണുന്ന ദുശ്ശകുനങ്ങളെ അശേഷം വകവയ്ക്കാതെ മുന്നോട്ടുപോകാൻ ഇക്കാലത്തുപോലും പലരും ധൈര്യപ്പെടുന്നതു പരമാർത്ഥമാണു്. എന്നാൽ ഇരവിക്കുട്ടിപ്പിള്ളയുടെ മനമുണ്ടോ അവകണ്ടു കലങ്ങിപ്പോകുന്നു! ദുശ്ശകുനങ്ങളൊന്നും വകവയ്ക്കാതെ ചരമസ്വീകരണത്തിനു സ്വയം

സന്നദ്ധനായി, ഉദയഗിരിയിൽ എഴുന്നള്ളിയിരുന്ന തിരുമേനിയെ കണ്ടു തൊഴുതു അദ്ദേഹം വിടവാങ്ങി.

"അതാ ഒരു കാഹളം മുഴങ്ങുന്ന പട നീങ്ങിത്തുടങ്ങി. ജയജയ ഘോഷത്തോടെ പടത്തലവൻ ഇരവിക്കുട്ടിപ്പിള്ള മുമ്പെയും, ഇളന്തലക്കാർ (ഉപസേനാനായകന്മാർ) അവിടവിടെയും നിന്നു് നയിച്ചുകൊണ്ടു് ദക്ഷിണാഭിമുഖമായി നടന്നു. ഇരുവശത്തും നിന്നിരുന്ന പുരുഷാരത്തിൽനിന്നു വിജയാശംസ പൊങ്ങി അന്തരീക്ഷത്തിൽ ലയിച്ചു. സ്ത്രീകളുടെ വായ്ക്കുരവാരവം ഭടന്മാരെ പ്രോത്സാഹിപ്പിച്ചു. കുങ്കുമവും പൂവും അനേകായിരം ശിരസ്സുകൾക്കു മുകളിൽ വർഷിച്ചുകൊണ്ടിരുന്നു. അരയും തലയും മുറുക്കി വാളും പരിശയും ധരിച്ചു വേണാട്ടിന്റെ മാനം പിടിക്കാനായിപ്പോകുന്ന ആ ഭടന്മാരുടെ പോക്കു് ആർക്കും ആനന്ദബാഷ്പം ഉണ്ടാക്കുന്നതൊന്നുതന്നെയാണു്; സംശയമില്ല"

കണിയാകുളം പോരു്.

---

അടുത്ത ദിവസം രാവിലെ പാണ്ടിപ്പടയോടു എതിരിടാൻ ഇരവിക്കുട്ടിപ്പിള്ള പടക്കളത്തിലിറങ്ങി. മുൻവശത്തു് സർവ്വസൈന്യാധിപനും ഇരുവശങ്ങളിൽ പിൻഭാഗത്തായി ഇടത്തറപ്പോറ്റി, എടമനപ്പോറ്റി, പനയറപ്പിള്ള, ചെറുവള്ളിപ്പിള്ള തുടങ്ങി നാലുവീതം സേനാനായകന്മാരുടെ കീഴിൽ ഒരു ഭീമസൈന്യവും അണിനിരന്നു. ശസ്ത്രാസ്ത്രങ്ങളിൽ പ്രവീണരായ വേണാടർക്കു് എതിരായി രാമപ്പയ്യന്റെ പടയാളികൾ ഉത്സാഹസമേതം യുദ്ധസന്നദ്ധരായി പോരു് ആരംഭിച്ചു. എതിരാളികളെ തകർത്തുകളയാൻ തങ്ങൾക്കു സാധിക്കുന്നതാണെന്നു് ഓരോ കൂട്ടരും അചഞ്ചലമായി വിശ്വസിച്ചിരുന്നതിനാൽ പോരതിഘോരംതന്നെ കുറെത്തൊരുസമയം നടന്നുകൊണ്ടിരുന്നു. ഇതിനെക്കുറിച്ചു്

എഴുത്തച്ഛന്റെ യുദ്ധവർണ്ണനാസാമർത്ഥ്യം അനുസ്മരിക്കത്തക്കവിധം ആ "കണിയാകുളം പോരു"കാരൻ കവി പാടുന്നതു നോക്കുക:—

"തുരിശ പരിശകുന്തം കടുത്തില ഈട്ടിക്കാറർ
സിമ്മംപോൽ ചിനന്തുവാറാർ, സിമ്മംപോൽ
ചിനന്തുവാറാർ
കരുതുംപടിചിനന്തു—അങ്ങവരും ഇങ്ങവരുമിക
കളത്തിലെതിത്തുമുട്ടി ജനത്തിടെ മടിവാർചിലർ
മടിവാർവെടികൾകൊണ്ടു—വെടികൾ കൊണ്ടു
ചിലവരികൾ തലൈയറുന്തുമറിന്തു വിഴുന്തു
കന്നംശിരങ്കൾ പൊടിപെടവേ
ഉടലിൽക്കണൈകൾ കൊണ്ടു—കണൈകൾകൊണ്ടു
ഉടലിൽക്കരുതിചിന്തം
ഒൻറുപോലെ അടന്തേറി ഉരത്തിൽപ്പൊരും നേരത്തിൽ"

നടന്ന ആ ഉഗ്രമായ പോരാട്ടത്തെക്കുറിച്ചു മി. അംശി. കെ. രാമൻപിള്ളയുടെ തൂലിക ഇപ്രകാരം വിളയാടുന്നു.

"ഉഗ്രമായ ആ യോധനത്തിൽ പട്ടാണിപ്പടയേയും രാകുത്തന്മാരെയും, മറവന്മാരെയും വടുകരേയും നമ്മുടെ പട അരിഞ്ഞു വീഴ്ത്തുകയും, വലിയതോക്കും ചെറിയതോക്കും ഇടവിടാതെ ഒഴിച്ചുകൊണ്ടിരിക്കുകയും മററായുധങ്ങളെ രക്തപാനത്തിൽ നിയോഗിക്കയും ചെയ്തു. ഇരുഭാഗക്കാരും ഘോരഘോരമായ പോരുനടത്തി. പടക്കളത്തിൽ പടയാളികളും മററും മുറിവേററു വീഴുന്നു. അന്ത്യശ്വാസം വലിക്കുന്നു. ആജ്ഞകളും ആർപ്പുകളും "ഇടിപോൽ മുഴങ്ങിടവേ" ആത്തനാദം അദ്രികളിലെങ്ങും മാറെറാലിക്കൊണ്ടു. രാമപ്പയ്യൻ വീണ്ടും പാളയത്തിൽ നിന്ന് സൈന്യങ്ങളെ ആനയിച്ചു. അശ്വസൈന്യങ്ങളെ ത്വരിതമായ് വരുത്തി നാലുപാടും ശരമാരിതൂകി പടകളെഎങ്ങുമിളക്കി. നമ്മുടെ വീര

പുരുഷൻ പദാതികളെയും അശ്വാരൂഢന്മാരെയും തന്ത്ര പൂർവ്വം നയിച്ചിട്ട് മുന്നണിയിൽ നിന്ന് ധീരധീരം പോർ നടത്തി.”

ചരമസ്വീകരണം.

വേണാടരുടെ ആഗമവരീതികണ്ടു രാമപ്പയ്യനും സൈന്യവും ഭയാത്ഭുതസംഭ്രമങ്ങൾക്ക് വിധേയരായിത്തീർന്നു. അവസാന കൈയായിട്ടൊരു പ്രയോഗം നടത്താമെന്നു കരുതി ആ സൈന്യാധിപൻ തൻെറ അശ്വസൈന്യം മുഴുവനും മുന്നോട്ടു പായിച്ചു യുദ്ധം തുടങ്ങി. ഇരവിക്കുട്ടിപ്പിള്ളയും തൻെറ കുതിരപ്പടയെത്തന്നെ അവരോടു എതിരിടാൻ ആജ്ഞാപിച്ചു. അത്തക്കം തന്നെയാണ് തങ്ങൾക്കു പിന്തിരിയുവാൻ പററിയ അവസരമെന്നു കരുതി ഉപസേനാനായകന്മാർ സ്വസൈന്യാധിപൻെറ ശാസനകൂടാതെ പിന്തിരിഞ്ഞുപോയി.

തൻെറ സൈന്യത്തിലുള്ള ഭൂരിഭാഗവും പടക്കളത്തിൽ നിന്ന് പിന്മാറിയതു കണ്ടിട്ടും ഇരവിക്കുട്ടിപ്പിള്ള അശേഷം ചഞ്ചലിക്കാതെ യുദ്ധം തുടൎന്നുകൊണ്ടിരുന്നു. ഇനി അവിടെ നില്ക്കുന്നതു് ആപത്താകയാൽ ആത്മരക്ഷാൎത്ഥം പിന്തിരിഞ്ഞു പൊയ്ക്കളയാമെന്ന് ഒരു അങ്ഗരക്ഷകൻ അദ്ദേഹത്തെ അറിയിച്ചപ്പോൾ,

“മന്ത്രിയായിപ്പിറന്തോരു നാമിനി
മാറിപ്പോവതും ശരിയല്ല കാണുവോം”

എന്നാണ് പറഞ്ഞതു്.

യുദ്ധഭൂമിയിൽ ശേഷിച്ചുനിന്ന വേണാട്ടുഭടന്മാരിൽ മിക്കവരും കൊല്ലപ്പെട്ടു. ശത്രുക്കൾ ഇരവിക്കുട്ടിപ്പിള്ളയെ വളഞ്ഞു. അദ്ദേഹത്തിൻെറ കുതിര വെട്ടുകൊണ്ടിട്ടു്

യജമാനനെ താഴെതള്ളിയിട്ടിട്ട് വിരണ്ടോടിപ്പോയി. ഇരവിക്കുട്ടിപ്പിള്ള താഴെ നിന്നുകൊണ്ട്, അടുത്തണഞ്ഞവരെയെല്ലാം ദ്രുതഗതിയിൽ വെട്ടി വീഴ്ത്തിക്കൊണ്ടിരുന്നു. ശത്രുക്കളുടെ സംഖ്യാധിക്യം കൊണ്ട് ഗത്യന്തരമില്ലാതായി. അനവധി ഭടന്മാരുടേയും അനേകം മഹാരഥന്മാരുടേയും ഇടയ്ക്ക് അകപ്പെട്ടിട്ടും വീര്യപൗരുഷങ്ങളോടെ പോരു നടത്തിവീര്യസ്വർഗ്ഗം പ്രാപിച്ച അഭിമന്യുവിന്റെ അവസ്ഥയിൽ അദ്ദേഹം എത്തിച്ചേർന്നു. പലരിൽനിന്നും ഖഡ്ഗനിപാതങ്ങൾ ഏററ് ഇരവിക്കുട്ടിപ്പിള്ള ദിവംഗതനായിത്തീർന്നു.

## ശവശരീരം പല്ലക്കിൽ

ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സ് ശത്രുഭടന്മാർ ജയഭേരി മുഴക്കി രാമപ്പയ്യന്റെ മുമ്പാകെ സമർപ്പിച്ചു. ആ ജയചിഹ്നം സ്വനാഥൻകണ്ട് ചരിതാർത്ഥനും സന്തുഷ്ടനും ആകാനായി അദ്ദേഹം അതിനെ പണകുടിയിലേക്കയച്ചുകൊടുത്തു.

സ്വപക്ഷത്തുള്ളവർ കാണിച്ച വൻചതിയും, തന്നിമിത്തം നേരിട്ട പരാജയവും ശ്രവിച്ച് വഞ്ചീശൻ അത്യന്തം വ്യസനിച്ചു. ആ കുടിലമതികളെ ശിക്ഷിക്കാൻ തല്ക്കാലം ഒരുങ്ങുന്നതായാൽ അവർ ശത്രുപക്ഷം ചേർന്നേക്കുമെന്ന് അദ്ദേഹം ഓർത്തു. അതുകൊണ്ട് അപ്രീതിയൊന്നും പുറത്തു കാണിക്കാതെ നയജ്ഞനായ തിരുമേനി അവരോടൊത്തുതന്നെ പടനായകന്റെ ശവശരീരം കൊണ്ടുവരുവാൻ പോർക്കളത്തിലേക്കു പുറപ്പെട്ടു. വീരചരമം സ്വയം വരിച്ച ആ സ്വരാജ്യാഭിമാനിയുടെ ഖണ്ഡിതദേഹം പല്ലക്കിലെടുപ്പിച്ചുകൊണ്ട് തിരുമേനി മടങ്ങി.

പല്ലക്കു മുമ്പിൽ നയിച്ചുകൊണ്ട് സിംഹാസനാധിപതി കാൽനടയായി എഴുന്നള്ളി ഇരവിക്കുട്ടിപ്പിള്ളയുടെ ഭവനത്തിൽ പ്രവേശിച്ചു. അദ്ദേഹത്തിന്റെ മാതാവി

നേയും മററും സാന്ത്വനപ്പെടുത്തുന്നതിൽ തിരുമേനി പ്രദർശിപ്പിച്ച സ്നേഹവാത്സല്യങ്ങൾ നിസ്സീമമെന്നേ പറയാനുള്ളു.

## ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സ്.

സ്വർഗ്ഗം പൂകിയ സചിവേന്ദ്രന്റെ ശിരസ്സ് ശത്രുക്കളിൽനിന്ന് കൊണ്ടുവരാതെ ശവസംസ്കാരം നടത്തുന്നതുകൊണ്ടു പ്രയോജനമില്ലെന്നായിരുന്നു സകലരുടേയും വിശ്വാസം. എന്നാൽ വിജയോന്മത്തനായ രാമപ്പയ്യന്റെ പാളയത്തിൽ പ്രവേശിച്ച് ഈ ധീരകൃത്യം നിർവ്വഹിക്കാൻ കരുത്തുള്ളവരെ കണ്ടുപിടിക്കാനും പ്രയാസമായിത്തീർന്നു. അപ്പോഴേക്കും ഇരവിക്കുട്ടിപ്പിള്ളയുടെ നന്ദിയുള്ള ഒരു ശിഷ്യൻ അത്യാ ഗുരുഭക്തിയാൽ മാത്രം പ്രേരിതനായി ചരമസ്വീകരണത്തിനു സന്നദ്ധനാകുന്നു. ഗുരുവിന്റെ തലയും കൊണ്ടു മാത്രമേ മടങ്ങുകയുള്ളു എന്നു ശപഥം ചെയ്തിട്ട് സുധീരചിത്തനായ കാളിനായർ കണിയാകുളത്തേക്കു ഏകനായി പുറപ്പെട്ടു.

തിരുമലനായ്ക്കരുടെ സന്നിധാനത്തിൽ സമർപ്പിക്കപ്പെട്ട ശിരസ്സ് കണ്ടപ്പോൾ മഹാമനസ്കനായ അദ്ദേഹം കേഴുകയാണുണ്ടായത്. ഇരവിക്കുട്ടിപ്പിള്ളയെപ്പോലുള്ള വീരശിഖാമണികളെ ബന്ധനസ്ഥരാക്കണമെന്നല്ലാതെ നിഗ്രഹിച്ച് ദുഷ്കീർത്തി സമ്പാദിക്കാൻ ആഗ്രഹം അശേഷമില്ലാതിരുന്ന നായക്കർ, "അയ്യോ! ഇന്ത ഉരയെപ്പോലെ അവനിതന്നിൽ പാർത്താലൊരുവനുണ്ടോ!" എന്നു ഖേദിച്ചുപോയിപോൽ! ഇദ്ദേഹത്തെ വധിച്ചതു മോശമായിപ്പോയി എന്നും പ്രസ്താവിച്ചിട്ട്, ആ തലയെ രാമപ്പയ്യന്റെ അടുക്കലേക്കു തന്നെ അദ്ദേഹം തിരിച്ചയച്ചുകൊടുത്തു. ഈ അവസരത്തിലായിരുന്നു കാളിനായർ അവിടെയ്ക്കു പുറപ്പെട്ടത്.

അശ്വാരൂഢനായി വൈരികളുടെ പാളയത്തിൽ പ്രവേശിച്ച കാളിനായരുടെ ഉഗ്രഭാവവും ഗംഭീരവദനവും കണ്ട് വൈരികൾ ഉപദ്രവിക്കാൻ വട്ടം കൂട്ടാതെ, രാമപ്പയ്യന്റെ സന്നിധിയിലേക്ക് ആ യുവാവിനെ കൂട്ടിക്കൊണ്ടുപോയി. ഗുരുശിരസ്സു തനിക്കു തരണമെന്നും, അല്ലാത്തപക്ഷം കൈയിൽ കിട്ടുന്നവരെയെല്ലാം കൊന്നൊടുക്കിയിട്ടു താനും മരിച്ചുകളയുന്നതാണെന്നും അയാൾ സേനാധിപനെ അറിയിച്ചു. വീര്യശൗര്യങ്ങളുടെ പ്രകടനം അഭിനന്ദിക്കാൻ അറിയാവുന്ന രാമപ്പയ്യൻ ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സിനെ പട്ടിൽ പൊതിഞ്ഞ് കാളിനായരെ ഏല്പിച്ചു. സ്വഗുരുനാഥന്റെ മുഖംകണ്ട് സങ്കടാധിക്യത്തോടുകൂടി മോഹിച്ചുവീണ അയാൾ പലതും പുലമ്പിപ്പോയി.

"തറയിൽ വീണുരുണ്ട കാളിനായരെ
എടുത്തു കണ്ണീർതുടൈത്തു
കമ്പിളിതന്നിലിരുത്തി
ഇപ്പടി അഴതിരങ്കുവായോ
ഇതെന്നമായമെൻറു മറവർ ചൊൽവാർ
വരുവാനോ മലയാളി
മന്തിരൻ ഉന്നൈപ്പോലെ
മറവർ കലം തന്നിലും കണ്ടറിയോം
എങ്കൾ വടകപ്പാളയത്തിലും
കണ്ടറിയോം"

ധൈര്യപൗരുഷങ്ങളോടൊത്ത കാളിനായരുടെ സ്വാമിഭക്തികൂടി കണ്ടറിഞ്ഞ രാമപ്പയ്യൻ തന്റെ സൈന്യത്തിൽ ഒരു ഉദ്യോഗം സ്വീകരിക്കണമെന്ന് അവശ്യപ്പെട്ടു എങ്കിലും, "ഉചിതമില്ലാച്ചോറുമുണ്ട് ഇങ്ങേനാണും നില്പതില്ലേ, കൊണ്ടുപോകവേണം പട്ടുംതലയെ" എന്നു പറഞ്ഞു അതിനെ തിരസ്കരിക്കയാണുണ്ടായത്. രാമപ്പയ്യൻ ആ

ശിരസ്സിനെ ഒരുപല്ലക്കിൽ കയററി നാലു ഭടന്മാരോടൊത്തു് വഞ്ചിമന്നന്റെ അടുക്കലേക്കു് അയച്ചുകൊടുത്തു.

## മഹാരാജാവിന്റെ പ്രജാരഞ്ജന.

---

സ്വ സചിവാഗ്രഗണ്യന്റെ ശിരസ്സുകണ്ടു് ചരിതാൎത്ഥനം സന്തുഷ്ടനം ആയിത്തീൎന്നപോലെ തന്നെ മഹാരാജാവു ദുഃഖവിവശനം ആയിത്തീൎന്നുപോയി. അനന്തരം സകലവിധ വാദ്യഘോഷങ്ങളോടും സേനകളുടെ അകമ്പടികളോടും കൂടി ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സിനെ കേരളപുരത്തേക്കു മഹാരാജാവു് കൊണ്ടുപോയി; അതിനെ ഉടലോടുചേൎത്തു വച്ചു് യഥാവിധി സംസ്കരിച്ചു.

അപരിഹാൎയ്യമായ പുത്രനാശത്തിൽ ഇനി ഖേദിച്ചിട്ടാവശ്യമില്ലെന്നുള്ള അൎത്ഥത്തിൽ തിരുമനസ്സുകൊണ്ടു്,

"വരുത്തപ്പെടവേണ്ടാം താഴെ വാടവേണ്ടാം
വരാതെവരുത്തുവന്നാലെന്നുചെയ്യോം."

എന്നു പറഞ്ഞു് ആ വീരപ്രസുവിനെ സമാശ്വസിപ്പിക്കുകയുണ്ടായി. "അവിടുന്നു തന്നെ പാദചാരേണ ഇരവിക്കുട്ടിപ്പിള്ളയുടെ ഗൃഹത്തിൽ ചെന്നു് വൃദ്ധയായ മാതാവിനെ സാന്ത്വനം ചെയ്തതോൎക്കുമ്പോൾ വഞ്ചിരാജാക്കന്മാരെ പ്രജകൾ ഇന്നും ഭക്തിപൂൎവ്വം ആരാധിക്കുന്നതു വെറുതേയല്ലെന്നു വ്യക്തമാവും."

ശത്രുക്കളുടെ പാളയത്തിൽ സധൈൎയ്യം കടന്നുചെന്നു് ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സുകൊണ്ടുവന്നു രാജ്യാഭിമാനം രക്ഷിച്ച കാളിനായക്കു് അയാളുടെ ജന്മദേശമായ കണ്യാങ്കോട്ടുദേശത്തു കുറെ വസ്തുക്കൾ പതിച്ചുകൊടുത്തും മററും തിരുമേനി ബഹുമാനിച്ചു; എന്നാൽ ശ്രീകൃഷ്ണന്റെ സ്വൎഗ്ഗാരോഹണത്തിനുശേഷം സകലതും ശൂന്യമായിക്കണ്ട

അൎജ്ജുനനെപ്പോലെ; ഇഷ്ടനാഥചരമത്തോടുകൂടി ഈ ലോകത്തുജീവിച്ചിരിക്കാൻ ആശ അശേഷമില്ലാതായിത്തീൎന്ന കാളിനായർ സകലരോടും യാത്രപറഞ്ഞതിനുശേഷം നിരവധി ജനങ്ങൾ നോക്കിനില്ക്കെ, സ്വ ദേഹം വാളിന്നിരയാക്കി ആത്മസമൎപ്പണം ചെയ്തു.

പെററമാതാവിന്റെ വാക്കുകളെ ധിക്കരിച്ചും രാജ്യമാതൃസേവനത്തിന്ന് സന്നദ്ധനായി പടക്കളത്തിൽ ചെന്നു ജീവത്യാഗം ചെയ്തു ഈ രാജ്യഭക്തന്റെ ഒരു ശിലാപ്രതിമ കണിയാകുളത്ത് സ്ഥാപിതമായത് തലയററു ഇന്നും അവിടെ കിടപ്പുണ്ട്.

---

## ൧൦. ഗലീലിയോ.

---

എം. പി. അപ്പൻ ബി. എ. (ആണേഴ്സ്).

ഇററലിയിലെ പൈസാനഗരത്തിലുള്ള വിശ്രുതദേവാലയത്തിനകത്തു തൂക്കിയിരുന്ന വിളക്കു ഒരു സന്ധ്യയിൽ അങ്ങോട്ടുമിങ്ങോട്ടും ആടുന്നതു ഒരു യുവ വിദ്യാൎത്ഥി സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുകയായിരുന്നു. അവിടെ കൂടിയിരുന്ന ആളുകളിലൊ പ്രാൎത്ഥനനടത്തിക്കൊണ്ടിരുന്ന പുരോഹിതന്മാരിലൊ ആ യുവാവിന്റെ ശ്രദ്ധപതിഞ്ഞില്ല. വിളക്കിന്റെ ആട്ടങ്ങളുടെ വ്യാപ്തി ക്രമേണ കുറഞ്ഞുവരുന്നതായിട്ടു അയാൾ കണ്ടു. സമയം അളക്കുന്നതിനുള്ള യന്ത്രങ്ങളൊന്നും അന്നു നടപ്പിൽവന്നിട്ടില്ലായിരുന്നതിനാൽ തന്റെ നാഡീസ്പന്ദനം എണ്ണി വിളക്കിന്റെ ഓരോ ആട്ടത്തിന്നും വേണ്ടിവരുന്ന സമയം അയാൾ നിൎണ്ണയിച്ചു ആട്ടത്തിന്റെ വ്യാപ്തി കൂടിയിരുന്നാലും കുറഞ്ഞിരുന്നാലും എല്ലാആട്ടങ്ങൾക്കും ആവശ്യമുള്ള സമയം ഒരുപോലെയാണെന്നു ഗ്രഹിക്കാൻ

ആ വിദ്യാർത്ഥിക്കു യാതൊരു പ്രയാസവും വേണ്ടിവന്നില്ല. ഈ വസ്തുത ജ്ഞാനോത്സുകനായ ആ ചെറുപ്പക്കാരനെ ആശ്ചര്യപരതന്ത്രനാക്കിത്തീർത്തു.

നവീനശാസ്ത്രത്തിന്റെ ജനയിതാവായ ഗലീലിയൊ എന്ന മഹാന്റെ പത്തൊൻപതാമത്തെ വയസ്സിൽ നടന്ന ഒരു സംഭവമാണു മുകളിൽ പ്രസ്താവിച്ചതു്. വിളക്കിന്റെ ആട്ടങ്ങൾക്കു വേണ്ടിവരുന്ന സമയം നാഡീസ്പന്ദനം മുഖേന കണക്കാക്കാവുന്നതുപോലെ, തൂങ്ങിക്കിടക്കുന്ന ഒരു ഭാരത്തിന്റെ ആട്ടങ്ങളുടെ സമയം നിർണ്ണയിക്കുന്നതുകൊണ്ടു നാഡീസ്പന്ദനത്തിന്റെ വേഗത അളക്കാൻ കഴിയുന്നതാണെന്നു് അദ്ദേഹം മനസ്സിലാക്കി. ഈ തത്വം ആസ്പദമാക്കി അദ്ദേഹം കണ്ടുപിടിച്ച "നാഡിമാപിനി" യന്ത്രം കണ്ടു പൈസാ സർവ്വകലാശാലയിലെ പ്രഫസറന്മാരായ അദ്ദേഹത്തിന്റെ അദ്ധ്യാപകന്മാർ വളരെ സന്തോഷിച്ചു. രോഗികളുടെ നാഡീസ്പന്ദനം അളക്കുന്നതിനു അത്യധികം ഉപകരിക്കുകയാൽ നാഡിമാപിനിക്കു ഡാക്ടറന്മാരുടെയിടയിൽ പ്രചാരം സിദ്ധിച്ചുതുടങ്ങി.

1564 ഫെബ്രുവരി 15-ാനു- ഇററലിയിലെ പൈസാ നഗരത്തിൽ ഗലിലിയൊ ജാതനായി. അസാധാരണ ബുദ്ധിസാമർത്ഥ്യവും ചിന്താശീലവും പ്രകടിപ്പിക്കയാൽ സഹപാഠികളുടെ ബഹുമാനവും, അദ്ധ്യാപകന്മാരുടെ സ്നേഹവും അനായാസേന സമ്പാദിച്ചുകൊണ്ടു് ഈ വിദ്യാർത്ഥി വളൎന്നു വന്നു. സുശോഭനമായ ആ വിദ്യാർത്ഥിജീവിതത്തിനിടയ്ക്കു് സംഗീതം ചിത്രമെഴുത്തു തുടങ്ങിയ കോമളകലകളിലും ശാസ്ത്രീയ വിഷയങ്ങളിലും താല്പര്യം പ്രദർശിപ്പിച്ചുവന്ന ബാലനെ പൈസാനഗരത്തിലയച്ചു് വൈദ്യശാസ്ത്രം പഠിപ്പിക്കാനാണു് പിതാവു തുനിഞ്ഞതു്. വാസനാവൈശിഷ്ട്യത്തിന്റെ നില പൂർണ്ണമായി മനസ്സിലാക്കാതെ പല പിതാ

ക്കന്മാരും പുത്രന്മാരുടെ അഭ്യുദയത്തിനെന്നുള്ള പേരിൽ അവരെ ഓരോ തൊഴിലിൽ ഏൎപ്പെടുത്താൻ ചെയ്യുന്ന ശ്രമം ഇരുകൂട്ടൎക്കും ഉപദ്രവകരമായിത്തീൎന്നിട്ടുള്ളതിനു് അനവധി ലക്ഷ്യങ്ങളുണ്ടു്. തനിക്കു നല്ലതെന്നു തോന്നുന്നതു് പുത്രനിലും പകൎത്താനല്ല ഒരു പിതാവു നോക്കേണ്ടതു് പുത്രനു് പ്രത്യേക സന്തോഷമുള്ള നല്ല വിഷയങ്ങളിൽ പരിജ്ഞാനവും പ്രവൎത്തനസൗകൎയ്യവും നൽകുകയാണു് ബുദ്ധിമാനായ ഒരു പിതാവു ചെയ്യാനുള്ളതു്. ഗലിലിയോവിന്റെ പിതാവു്, പുത്രനു ഗണിതശാസ്ത്രത്തിലും ഗോളശാസ്ത്രത്തിലും തോന്നിയിരുന്ന താല്പൎയ്യം വൎദ്ധിപ്പിക്കത്തക്കവിധം ശ്രമിച്ചിരുന്നു എങ്കിൽ, അതു് അദ്ദേഹത്തിനു് കൂടുതൽ പ്രയോജനം ചെയ്യുമായിരുന്നു. പിതാവിന്റെ വൈപരീത്യവും പരിതസ്ഥിതികളുടെ പ്രാതികൂല്യങ്ങളും മററും നിസ്സാരമായികരുതി, തന്റെ വാസനയെ പോഷിപ്പിച്ചുകൊണ്ടിരിക്കത്തക്കവിധം അതു അത്ര ശക്തിമത്തായി ആ ബാലനിൽ കുടികൊണ്ടിരുന്നതു് ലോകരുടെ ഭാഗ്യം എന്നേ പറയാനുള്ളു.

പിതൃശാസനാനുസരണം പൈസാസൎവ്വകലാശാലയിൽ ചേൎന്നു പഠിത്തം നടത്തിക്കൊണ്ടിരിക്കവെ റിൽസി എന്ന ഒരു ഗണിതശാസ്ത്രജ്ഞന്റെ പക്കൽനിന്നു ക്ഷേത്രഗണിതം പഠിക്കുന്നതു ഗലീലിയോവിനു് കൗതുകകരമായിത്തീൎന്നു. പുത്രൻ തന്റെ ആജ്ഞയ്ക്കു വിപരീതമായി താല്പൎയ്യം കാണിച്ചുവന്നതുനിമിത്തം അയാളുടെ ചെലവിനു പിതാവു് ഒന്നും കൊടുക്കാതായി; വൈദ്യശാസ്ത്രപഠനം പൂൎത്തിയാക്കാനിടയാകാതെ അതു മുടങ്ങുകയും ചെയ്തു; എന്നാൽ ഗണിതശാസ്ത്രത്തിൽ അദ്ദേഹം അത്യസാധാരണമായ സാമൎത്ഥ്യം പ്രകടിപ്പിച്ചുകൊണ്ടിരുന്നു എന്നുള്ളതു വിസ്മരിക്കാവുന്നതല്ല.

## കാപ്പർനിക്കസിന്റെ സിദ്ധാന്തം.

---

ഭൂമി സൂൎയ്യനെ ചുററുന്നു എന്നുള്ള പരമാൎത്ഥതത്വം 16-ാംശതാബ്ദത്തിന്റെ മദ്ധ്യഘട്ടം വരെ യൂറോപ്പിൽ ആൎക്കും അറിഞ്ഞുകൂടായിരുന്നു. ടാളമി എന്ന ഈജിപ്ഷ്യൻ ഗോളശാസ്ത്രജ്ഞന്റെ അഭിപ്രായം ഭൂമി പ്രപഞ്ചത്തിന്റെ മദ്ധ്യത്താണു് സ്ഥിതിചെയ്യുന്നതെന്നും, ആ ഗോളത്തിനെ സൂൎയ്യൻ പ്രദക്ഷിണം വയ്ക്കുന്നു എന്നും ആയിരുന്നു. ഭൂഗോളം എന്ന പദം ഭാരതീയർ ഉപയോഗിച്ചുതുടങ്ങിയിട്ടു് ശതാബ്ദങ്ങൾ അനവധി കഴിഞ്ഞിട്ടുണ്ടായിരുന്നതു വാസ്തവമാണു്; ഭൂമി സൂൎയ്യനെ പ്രദക്ഷിണംവയ്ക്കുന്നുണ്ടു് എന്നും മററുമുള്ള ആഹ്നികവാൎഷിക ചലനാദി തത്വങ്ങൾ ആൎയ്യഭടൻ സ്ഥാപിച്ചുകഴിഞ്ഞിട്ടു് ശതാബ്ദങ്ങൾ ഒട്ടേറെ കഴിഞ്ഞിരുന്നു; എങ്കിലും ഭൂമിക്കു് "അചലാ", "അനന്താ", "സ്ഥിരാ" എന്നീ പൎയ്യായങ്ങൾ ഉള്ള സ്ഥിതിക്കു് ഭാരതീയരിലും ഉള്ള സാമാന്യജനത ഈ ഗോളത്തിന്റെ സൂക്ഷ്മാവസ്ഥ ഗ്രഹിച്ചിരുന്നു എന്നു വിശ്വസിക്കാവതല്ലല്ലോ. ടാളമിയുടെ അഭിപ്രായങ്ങൾക്കുണ്ടായിരുന്ന പ്രചാരത്തെ ആദ്യമായി അല്പമൊന്നു പ്രതിരോധിച്ചതു് ജൎമ്മൻകാരനായ കാപ്പർനിക്കസ് ആയിരുന്നു. 1543-ൽ മരിച്ചുപോയ അദ്ദേഹം തന്റെ ജീവിതകാലം മുഴുവനും വ്യയംചെയ്തു് ഭൂമിയാണു് സൂൎയ്യനെ ചുററുന്നതെന്നു കണ്ടുപിടിച്ചിരുന്നു. എന്നാൽ താൻ എഴുതിയ ആ ഗ്രന്ഥം അച്ചടിച്ചുവന്നതു്, കണ്ണുകാണ്മാൻ പാടില്ലാതായിത്തീൎന്നിരുന്ന അദ്ദേഹം കൈകൊണ്ടു് ഒന്നു തപ്പിനോക്കി കൃതാൎത്ഥനാകുന്നതിനു മാത്രമേ അദ്ദേഹത്തിനു ആയുസ്സു ലഭിച്ചിരുന്നുള്ളൂ. കാപ്പർനിക്കസ് കണ്ടുപിടിച്ചിരുന്ന തത്വം ലോകർ ആസകലം സ്വീകരിക്കുന്നതിനു് ഒരു പ്രധാന പ്രതിബന്ധമുണ്ടായിരുന്നു. ഭൂമി സൂൎയ്യനെ ചുററുന്നു എന്നുള്ളതു് കാൎയ്യകാരണസംബന്ധമായി

തെളിയിക്കുന്നതിന് അദ്ദേഹത്തിനു സാധിച്ചിരുന്നില്ല; വസ്തുത അദ്ദേഹം കണ്ടുപിടിച്ചു എന്നേയുള്ളു.

കോപ്പർനിക്കസിന്റെ അനന്തരഗാമിയെന്നോണം ഡെന്മാർക്കുകാരനായ ടൈക്കോബ്രാഹി എന്ന ഒരു ജ്യോതിശ്ശാസ്ത്രവിശാരദൻ ടാളമിയുടെ സിദ്ധാന്തങ്ങളെ ഖണ്ഡിച്ചൊരാളാണ്.

പ്രചാരത്തിലിരുന്ന സകല പഞ്ചാംഗങ്ങളും അബദ്ധമാണെന്ന് 17-ാംവയസ്സിൽ പ്രഖ്യാപനംചെയ്തു ഈ ഡെയിൻകാരൻ സ്വജീവിതംമുഴുവനും ഗോളശാസ്ത്രത്തിനുവേണ്ടി വ്യയംചെയ്ത് യൂറോപ്യന്മാരുടെ ഇടയ്ക്ക് ജ്യോതിർജ്ഞാനം വിതരണംചെയ്യാൻ ശ്രമിച്ചിട്ടുണ്ട്. ഇതിനുശേഷമാണ് ഗലീലിയോ ഭൂമിയുടെ ആഹ്നികവാർഷികചലനങ്ങളെക്കുറിച്ചു പ്രഖ്യാപനം ചെയ്തു തുടങ്ങിയത്.

ഈ കോപ്പർനിക്കൻതത്വമാണ് പരമാർത്ഥമെന്ന് ഗലീലിയോവിനു തോന്നിത്തുടങ്ങി. എന്നാൽ അതിനെ പ്രഖ്യാപനംചെയ്യുന്നതായാൽ താൻ അധിക്ഷിപ്തനായിത്തീരുമെന്നു മാത്രമല്ല പലതരം ആപത്തുകളും വന്നുചേരുമെന്നു അദ്ദേഹം കണ്ടു. അചലയും സ്ഥിരയും ആയ ഭൂമി സൂര്യനെ ചുററുന്നു എന്നു പ്രസ്താവിക്കുന്നതു മതതത്വങ്ങൾക്കു വിപരീതമാണെന്ന് അക്കാലത്തെ പല ക്രിസ്തുമതപുരോഹിതന്മാരും വിശ്വസിച്ചുവരുന്നതിനാൽ അതിനുവിപരീതമായി പ്രസ്താവിക്കാൻ ആർക്കും ധൈര്യമുണ്ടായിരുന്നില്ല. എന്നാൽ കോപ്പർനിക്കസിന്റെ ഈ സിദ്ധാന്തം പ്രചരിപ്പിക്കണമെന്ന് ഗലീലിയോ മനസാ നിശ്ചയം ചെയ്ത് അവസരം പാർത്തുകൊണ്ടിരുന്നു.

## പൈസായിലെ ഗോപുരത്തിൽ പരിശോധന

---

പിതൃവിദ്വേഷത്താൽ വിദ്യാഭ്യാസത്തിനു പ്രതിബന്ധം നേരിട്ടതുകൊണ്ട് ഗലീലിയോ ആഹാരത്തിനുപോലും നന്നേ

വലഞ്ഞുതുടങ്ങി. ദാരിദ്ര്യം നിമിത്തം വിദേശത്തെവിടെയെങ്കിലും പൊയ്ക്കളയാമെന്ന് തീർച്ചപ്പെടുത്തിയിരുന്നപ്പോൾ പൈസാസർവ്വകലാശാലയിൽ ഒരു ഗണിതശാസ്ത്രജ്ഞന്റെ ഉദ്യോഗം ഒഴിവുവരുകയും അധികൃതന്മാർ ഈ യുവാവിനെ നിയമിക്കുകയും ചെയ്തു. പ്രതിമാസം 15 രൂപയിൽ കൂടുതലായി ഇതിൽനിന്ന് അദ്ദേഹത്തിന് ലഭിച്ചിരുന്നില്ല; എന്നാൽ തന്റെ വാസനാനുസരണം പ്രവർത്തിച്ചുകൊണ്ടിരിക്കാൻ സൗകര്യം ലഭിച്ചതുകൊണ്ട് ഗലീലിയൊ അത്യന്തം തൃപ്തിയോടെയാണ് ഈ ജോലി സ്വീകരിച്ചത്.

ഗലിലീയോവിന്റെ പര്യവേക്ഷണബുദ്ധി പലതിലും വ്യാപരിച്ചുതുടങ്ങി. ജനസാമാന്യം സ്വീകരിച്ചിട്ടുള്ള ഒരു സിദ്ധാന്തം കാലപ്പഴക്കമുള്ളതാണെന്നുവിചാരിച്ച്, അതിനെ കണ്ണുമടച്ചു സ്വീകരിക്കുന്നത് അദ്ദേഹത്തിനു സാദ്ധ്യമായിരുന്നില്ല. അരിസ്റ്റോട്ടിൽ തുടങ്ങിയ പല തത്വചിന്തകന്മാരുടേയും സിദ്ധാന്തങ്ങൾ യാതൊരു വ്യത്യാസവും കൂടാതെ വിശ്വസിച്ചു പോന്നിരുന്ന ജനസഞ്ചയത്തിനിടയ്ക്ക് ഗലീലിയൊ ഒരു വലിയ പരിവർത്തനം വരുത്താൻ തുടങ്ങി.

ഒരു സാധനം താഴെ വീഴുന്നതു അതിന്റെ ഘനം അനുസരിച്ചുള്ള ഗതിവേഗം അടിസ്ഥാനപ്പെടുത്തിയായിരിക്കുമെന്നായിരുന്നു അരിസ്റ്റോട്ടിലിന്റെ അഭിപ്രായം. അതായതു് ഘനക്കൂടുതലുള്ള സാധനം വേഗത്തിലും ഘനക്കുറവുള്ളതു് സാവധാനത്തിലും താഴെ വീഴുമെന്നായിരുന്നു ആ യവനതത്വജ്ഞാനി രണ്ടായിരം വർഷത്തിനു മുമ്പ് സിദ്ധാന്തിച്ചിരുന്നതു്. ഗലീലിയോ ഇതിനോടു യോജിച്ചിരുന്നില്ല. എല്ലാ സാധനവും ഒരേ ഗതിവേഗത്തോടുകൂടി താഴെ വീഴേണ്ടതാണെന്നും, എന്നാൽ അങ്ങനെ വീണു കാണാത്തതു് വായുവിന്റെ സമ്മർദ്ദത്തെ പ്രതിരോധിക്കേണ്ടിവരുന്നതുകൊണ്ടാണെന്നും ആണ് ഗലീലിയോവിന്റെ സിദ്ധാന്തം. ഭാരം കുറഞ്ഞ ഒരു വസ്തു താഴോട്ടുവീഴുന്ന അവസരത്തിൽ

വായുവിന്റെ സമ്മർദ്ദത്തെ ജയിക്കാൻ ഭാരക്കുറവുള്ള വസ്തുവിനെക്കാറം കൂടുതൽ സമയം വേണ്ടതാണ്. എന്നാൽ ഒരേ പൊക്കത്തിൽനിന്ന് താഴോട്ടിടുന്ന രണ്ടു സാധനത്തിൽ ഭാരക്കുറവുള്ള വസ്തു ആദ്യവും ഭാരക്കുറവുള്ള വസ്തു അല്പം താമസിച്ചും താഴെ വീഴുന്നു. അരിസ്റ്റോട്ടിലിന്റെ അഭിപ്രായമനുസരിച്ചാണെങ്കിൽ, ഒരു വസ്തുവിന്റെ നൂറുമടങ്ങുഭാരമുള്ള ഒരുവസ്തു നൂറുമടങ്ങുവേഗത്തിൽ താഴെ പതിക്കേണ്ടതാണ്; അതു് അവാസ്തവമാണെന്ന് ഗലീലിയോ പ്രഖ്യാപനം ചെയ്തു.

ഈ വസ്തുത തെളിയിക്കാൻ അദ്ദേഹം സന്നദ്ധനായി. പൈസാനഗരത്തിലെ മുന്നൂറ്ററടി പൊക്കംവരുന്ന ഒരു ചരിഞ്ഞ ഗോപുരത്തിൽ കയറി രണ്ടുവസ്തുക്കറം താഴോട്ടിട്ടു തന്റെ സിദ്ധാന്തം തെളിയിക്കാൻ അദ്ദേഹം സന്നദ്ധനായി. ഒന്നിനു മറ്റൊന്നിനെക്കാറം നൂറുമടങ്ങുഭാരം ഉണ്ടായിരുന്നു. ഗോപുരത്തിന്റെ മുകളിൽ കയറി ആ രണ്ടുസാധനവും ഒരേ അവസരത്തിൽ താഴത്തേക്കു് ഇട്ടു. ഭാരം കൂടിയ സാധനം തറയിൽ എത്തിയ അവസരത്തിൽ ഭാരം കുറഞ്ഞസാധനം രണ്ടു ഇഞ്ചുമുകളിൽ എത്തിയിരുന്നു. അരിസ്റ്റോട്ടിലിന്റെ മതപ്രകാരമാണെങ്കിൽ ഭാരം കുറഞ്ഞ സാധനം 99 ഗജം പൊക്കത്തിൽമാത്രം എത്തേണ്ടതായിരുന്നു എന്നാണ് ഗലീലിയോ സ്ഥാപിച്ചതു്.

## ഗണിതശാസ്ത്രാദ്ധ്യാപകൻ

ഈ സിദ്ധാന്തം യൂറോപ്പുമുഴുവനും നിറഞ്ഞുള്ള കീർത്തി അദ്ദേഹത്തിനു സമ്പാദിച്ചുകൊടുത്തു; അതേ അവസരത്തിൽതന്നെ അലസന്മാരും അസൂയാലുക്കളും ആയ ഒരു കൂട്ടം ശത്രുക്കളേയും അദ്ദേഹത്തിനു ലഭ്യമായി. സഹപ്രവർത്തകരായിരുന്നവരുടെ കണ്ണുകടിയാണ് അദ്ദേഹത്തിനു

സഹിക്കാൻ പാടില്ലാതായിത്തീൎന്നു്. പിതൃമരണം നിമിത്തം കുടുംബഭാരംകൂടി നിൎവ്വഹിക്കേണ്ടിവന്ന ഗലീലിയോവിനു ഗത്യന്തരമില്ലാതെ ജോലിവിട്ടുപോകേണ്ടതായും വന്നുകൂടി; എന്നാൽ താമസിയാതെതന്നെ പാദുവായിൽ ഒരു ഗണിതാദ്ധ്യാപകനായി 54 രൂപാ പ്രതിമാസം ശമ്പളത്തിൽ അദ്ദേഹം നിയമിതനായി. ഇവിടെ പതിനെട്ടു വൎഷക്കാലം ആ ജോലിയിലിരിക്കുന്നതിനു് സൎവകലാശാലാധികൃതന്മാർ സന്തോഷസമേതം അദ്ദേഹത്തിനു് സൗകൎയ്യംകൊടുത്തു.

യൂറോപ്പിന്റെ നാനാഭാഗങ്ങളിൽനിന്നു് അനേകശിഷ്യന്മാർ പാദുവായിൽ താമസമാക്കി. ഗലീലിയോവിന്റെ ശിഷ്യത്വം സ്വീകരിച്ചു പഠിച്ചുകൊണ്ടിരുന്നു. ശാസ്ത്രപുരോഗതിക്കായി ഈ ശിഷ്യഗണങ്ങൾ പിൽക്കാലത്തു് ചെയ്തിട്ടുള്ള പ്രയത്നങ്ങൾ ഊഹാതീതമെന്നേ പറയാനുള്ളു.

ഗലീലിയോവിന്റെ പൎയ്യവേക്ഷണങ്ങളും കണ്ടുപിടിത്തങ്ങളും പിന്നെയും തുടൎന്നുകൊണ്ടുതന്നെയിരുന്നു. ക്ഷേത്രഗണിതസംബന്ധമായി കണ്ടുപിടിച്ച ഒരു കാമ്പസ്, ചൂടിന്റെ അളവു നിൎണ്ണയിക്കാനുള്ള ഒരു എയർ തെൎമോമീറ്റർ എന്നിവ ആ കൂട്ടത്തിൽ പ്രാധാന്യം അൎഹിക്കുന്ന യന്ത്രങ്ങളാകുന്നു. "ചെറിയകാന്തങ്ങൾ വലിയവയെക്കാൾ ഉപയോഗം കൂടിയവയെന്നും, അവയെ പ്രത്യേകം സജ്ജീകരിച്ചാൽ സ്വന്തം തൂക്കത്തിന്റെ നാൽപതു മടങ്ങു ഭാരമുള്ള ഒരു ഇരുമ്പു കഷണം ആകൎഷിച്ചുനിൎത്താൻ അവ പൎയ്യാപ്തമാകുമെന്നും അദ്ദേഹം കണ്ടറിഞ്ഞു".

ദൂരദർശിനി.

---

ഗലീലിയോ തന്റെ നാല്പത്തഞ്ചാമത്തെ വയസ്സിൽ കണ്ടുപിടിച്ച ദൂരദർശിനിക്കണ്ണാടി ലോകത്തിനു വരുത്ത

യിരിക്കുന്ന ജ്ഞാനാഭിവൃദ്ധി ആരാലും വിവരിക്കാവുന്നതല്ല. ഹോളണ്ടുകാരനായ ലിപ്പെർഷി എന്നയാളാണ് ദൂരദർശിനിക്കണ്ണാടി ആദ്യമായി കണ്ടുപിടിച്ചിരുന്നതെങ്കിലും അത് ഉപയോഗക്കുറവായ ഒന്നായിരുന്നു. ഗലീലിയോ ആദ്യം കണ്ടുപിടിച്ച ടെലസ്കോപ്പ് ദൂരെയിരിക്കുന്ന പദാർത്ഥങ്ങളെ മൂന്നിലൊരു ഭാഗം മാത്രം ദൂരെയിരിക്കുന്നതായി കാണിക്കുന്നതായിരുന്നു; അഥവാ അതു പദാർത്ഥങ്ങളെ മൂന്നിരട്ടി വലുപ്പമുള്ളതായി കാണിക്കുന്ന ഒരു കണ്ണാടിയായിരുന്നു.

അക്കാലത്ത് അത്യന്തം അത്ഭുതകരമായി പരിഗണിക്കപ്പെട്ട ഈ സാധനവുമായി അദ്ദേഹം വെനീസിൽ പോയപ്പോൾ ജനങ്ങൾ എന്തെന്നില്ലാതെ, ഒരു നവ്യലോകത്തു തങ്ങൾ ജീവിക്കുന്നതായി വിചാരിച്ചുപോയി. ഉന്നതഗോപുരങ്ങളുടെ ഉപരിഭാഗത്തു കയറിനിന്നുകൊണ്ടു സമുദ്രത്തിൽ വളരെ ദൂരെക്കൂടി പോകുന്ന കപ്പലുകൾ അവർ കണ്ടു ആശ്ചര്യപ്പെട്ടു. അൻപതുമൈൽ ദൂരെക്കൂടി യാനംചെയ്തിരുന്ന കപ്പലുകൾ പതിനഞ്ചുമൈൽ ദൂരെ യാത്ര ചെയ്യുന്നതായി അവർ കണ്ടു. ആ കുബേരനഗരത്തിലെ പ്രഭുവരേണ്യന്മാരും വിദ്യാവിഭൂഷണന്മാരും ഗലീലിയോവിനെ അത്യന്തം പ്രശംസിച്ചു ബഹുമാനിക്കുകയുണ്ടായി.

വെനീസിൽ ഒരുമാസം താമസിച്ചതിനുശേഷം ഗലീലിയോ തിരിച്ചുവന്നു; പാഡുവാ സർവ്വകലാശാലക്കാർ അദ്ദേഹത്തെ ഒരു പ്രഫസർ ആക്കി ഉയർത്തി. അതോടുകൂടി ആ ദൂരദർശിനി ഉപയോഗിച്ച് പലേ നക്ഷത്രങ്ങളേയും അദ്ദേഹം കണ്ടുപിടിക്കാൻ തുടങ്ങി.

ആകാശത്തുകാണുന്ന നക്ഷത്രങ്ങളെ നോക്കി സാധാരണ കണ്ണുകൊണ്ടു എണ്ണി തിട്ടപ്പെടുത്തുന്നപക്ഷം അതു അയ്യായിരത്തിൽ കൂടുതൽ വരുന്നതല്ല; എന്നാൽ ഒരു ദൂരദർശിനിയുടെ സഹായത്താൽ അനേകലക്ഷം നക്ഷത്രങ്ങൾ

കാണ്മാൻ ഒരുവനു സാധിക്കുന്നതാണു്. നാം സാധാരണമായി, ആറു നക്ഷത്രങ്ങൾ അടുത്തടുത്തു നില്ക്കുന്നതു കണ്ടിട്ടുണ്ടല്ലോ. "കാർത്തികക്കൂട്ടം" എന്നു് അവയെ ചിലേടങ്ങളിൽ വിളിച്ചുവരുന്നുമുണ്ടു്. ഗലീലിയോ ടെലസ്കോപ്പ് മുഖേന പരിശോധിച്ചപ്പോൾ അവിടെ മുപ്പത്താറു നക്ഷത്രങ്ങളുണ്ടെന്നുകണ്ടു. ഇതുപോലെ മററു പല നക്ഷത്രങ്ങളെയും കാണ്മാൻ സാധിച്ചതുകൊണ്ടു് അദ്ദേഹം ആഹ്ലാദവിവശനായിത്തീൎന്നുപോയി.

ഈ "ദൂരദർശിനി" ചെറിയതൊന്നാകയാൽ പദാൎത്ഥങ്ങളെ എട്ടുമടങ്ങു വലുപ്പത്തിലും പിന്നീടു് മുപ്പതുമടങ്ങു വലുപ്പത്തിലും കാണിക്കുന്ന കണ്ണാടികൾ ഈ പ്രകൃതിനിരീക്ഷണവിദഗ്ദ്ധൻ നിൎമ്മിച്ചു. രണ്ടാമത്തേതു ചന്ദ്രഗോളത്തിലേക്കു തിരിച്ചുവച്ചു പരിശോധന നടത്തിയപ്പോഴേക്കും അതേവരെ ലോകർ അറിഞ്ഞിട്ടില്ലാത്ത പല വസ്തുക്കളും കണ്ടറിയുന്നതിനു സാധിച്ചു. ആ ശശാങ്കനെക്കുറിച്ചു് പൗരസ്ത്യകവി പറയുന്നതു ഇപ്രകാരമാണല്ലോ:—

"പാരിച്ചമന്ദരഗിരിതന്നുടെ പാറകൊണ്ടു
കീറിച്ചമഞ്ഞവടു കാണ്മതുവെണ്മതിക്കു്
ചൊല്ലാവതോ നിഴൽ മൃഗം മുയലെന്നതെല്ലാം?
ചെല്ലാനവൎക്കു വഴിയെന്തിഹ ചന്ദ്രബിംബേ?"

പാശ്ചാത്യപണ്ഡിതന്മാരിൽ പലരും ഇത്തരം അന്ധവിശ്വാസത്തിൽനിന്നു് വളരെ വ്യതിചലിച്ചില്ലായിരുന്ന അക്കാലത്തു സ്ഥിതിചെയ്തിരുന്നതു്. വിശാലമായ മൈതാനങ്ങൾ, പൊക്കംകൂടിയ പൎവ്വതങ്ങൾ, ബഹുദൂരം വ്യാപിക്കുന്ന താഴ്വരകൾ ആദിയായവ അതിനുമുമ്പു യാതൊരാളും ഈ ഭൂമണ്ഡലത്തിൽനിന്നു് നോക്കികണ്ടിട്ടില്ലാത്തവ ഗലീലിയോ ചന്ദ്രഗോളത്തിൽ കണ്ടു.

ചന്ദ്രനെപ്പോലെ വൃദ്ധിക്ഷയങ്ങളുള്ള ഒരു ഗോളമാണു് ശുക്രനെന്നും, ആ ശുക്രനെ ചുററുന്നതായി നാലു

നക്ഷത്രം ഉണ്ടെന്നുംകൂടി അദ്ദേഹം 1610-ൽ കണ്ടുപിടിച്ചു. ഇവയിൽ ഒരെണ്ണം 42 മണിക്കൂറും, മററുള്ളവ പതിനേഴ ദിവസത്തിനകം ഓരോ സമയവും ഉപയോഗിച്ചാണ് ഗുരുനെ ചുററുന്നതെന്നും മനസ്സിലാക്കാൻ ഈ കണ്ണാടി അദ്ദേഹത്തെ സഹായിച്ചു.

അനന്തരം ഈ കണ്ണാടി അദ്ദേഹം സൂര്യഗോളത്തിന് നേരെപിടിച്ചു നിരീക്ഷണം ആരംഭിച്ചു. ചില വൃത്തങ്ങൾ ആ ഗോളത്തിൽകൂടി കടന്നുപൊയ്ക്കൊണ്ടിരുന്നു എന്ന് ആ ശാസ്ത്രജ്ഞൻ സൂക്ഷ്മമായികണ്ടു മാത്രമല്ല സൂര്യനും കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു ഗോളമാണെന്നും, അപ്രകാരം ഒരുതവണ തന്നത്താൻ ചുററുന്നതിന് 28 ദിവസം വേണമെന്നുംകൂടി പല വർഷങ്ങളിലെ പ്രയത്നഫലമായി ഗലീലിയൊ മനസ്സിലാക്കി. ഭൂമി ആഹ്നികചലനത്തിനു പുറമെ സൂര്യനെചുററി ഒരു വാർഷികചലനംകൂടി നടത്തുന്നതുപോലെ സൂര്യഗോളം വേറെ യാതൊന്നിനേയും പ്രദക്ഷിണം വയ്ക്കുന്നില്ലെന്നും അദ്ദേഹം പഠിച്ചു. ഇത്തരത്തിൽ പലേ നിരീക്ഷണങ്ങളും നടത്തി ഗോളശാസ്ത്രത്തെ വിശാലമാക്കി ഗലീലിയൊ ജീവിതം നയിച്ചുകൊണ്ടിരുന്നു. പലരും ഈ വിശേഷപ്പെട്ട കണ്ണാടിയെപ്പോലൊന്നു ലഭിക്കാൻ അപേക്ഷിച്ചതിനാൽ അവരെ തൃപ്തിപ്പെടുത്തുന്നായി അദ്ദേഹത്തിന് പ്രത്യേകം ഒരു യന്ത്രശാല തന്നെ നിർമ്മിക്കേണ്ടിവന്നു. ഈ ദൂരദർശിനി ഒന്നുകാണുന്നതിനു വേണ്ടിമാത്രം യൂറോപ്പിലെ സകല രാജ്യങ്ങളിൽനിന്നുമായി ദിനംപ്രതി അനേകശതം ജനങ്ങൾ ഇദ്ദേഹത്തിന്റെ ഭവനത്തിൽ വന്നുകൊണ്ടിരുന്നു. ഇതൊക്കെ ഗലീലിയൊവിന്റെ നിരീക്ഷണക്രമത്തെ സാരമായി പ്രതിബന്ധപ്പെടുത്തിക്കൊണ്ടിരുന്നു എന്നുള്ളത് ജനങ്ങൾക്ക് അറിയാൻ സാധിച്ചതേയില്ല.

ഭൂമിയാണു സൂര്യനെ ചുററുന്നതെന്നു ധൈര്യസമേതം പ്രഖ്യാപനം ചെയ്യുന്നതിനു, വേണ്ടത്ര യുക്തികളും വിശേ

ഷിച്ച് ഈ ഉപകരണംമുഖേന നടത്തിയ പര്യവേക്ഷണങ്ങളും ഇപ്പോൾ ഗലീലിയോവിനെ ശേഷിയുള്ളവനാക്കിത്തീൎത്തു. ടസ്കനിയിലെ കൊട്ടാരംഗണിതശാസ്ത്രജ്ഞനായിട്ടുകൂടി ഈ ഘട്ടത്തിൽ നിയമിതനാകയാൽ വരവും അദ്ദേഹത്തിന്ന് ഗണ്യമായി ലഭിച്ചുതുടങ്ങി.

പുരാതനകാലം മുതല്ക്കേ പ്രഖ്യാതി സമ്പാദിച്ചിരുന്ന റോം നഗരത്തിൽപോയി അവിടെയുള്ള പണ്ഡിതന്മാരെ കൊണ്ടു തന്റെ നിരീക്ഷണഫലങ്ങൾക്ക് സമ്മതി നേടണമെന്നു കരുതി ഗലീലിയോ അങ്ങോട്ടു പോയി. പുതിയ കണ്ടുപിടിത്തങ്ങൾ നടത്തി അരിസ്റ്റോട്ടിലിന്റെ തത്വങ്ങളെ പാടെ ഖണ്ഡിച്ചുകളഞ്ഞ ഈ ശാസ്ത്രജ്ഞനെ റോം നഗരനിവാസികൾ അത്യാഹ്ലാദപുരസ്സരം സ്വീകരിച്ചു സല്ക്കരിച്ചു പല പണ്ഡിതന്മാരും അദ്ദേഹത്തെ കീൎത്തിക്കുകകൂടിചെയ്തു. അവിടെ താമസിക്കുന്ന കാലത്താണ് സൂൎയ്യഗോളത്തിൽ ഉള്ള ചില വൎത്തുളങ്ങളായ അടയാളങ്ങൾ ഗലീലിയൊ കണ്ടുപിടിച്ചതു്. എന്നാൽ ഈ പ്രഖ്യാപനത്തോടുകൂടി ഗലീലിയോവിന്ന് ഓരോ ആപത്തുകളും ഉണ്ടായിത്തുടങ്ങി.

## ഗലീലിയോവിനെ അപകടപ്പെടുത്താൻ.

---

അത്ഭുതപൂൎവ്വമായ ഇത്തരം കണ്ടുപിടിത്തങ്ങൾ കൊണ്ട് അസാധാരണമാകുംവിധം കീൎത്തി പരത്തി ലോകബഹുമാനം സമാൎജ്ജിച്ചുകൊണ്ടിരുന്ന ഗലീലിയോവിനു ഒരു കൂട്ടം ശത്രുക്കളും ഉണ്ടായിക്കൊണ്ടിരുന്നു. ഈ "ദൂരദൎശിനി" എന്നു പറയുന്നതു് എന്തോ ഒരു 'ജാലവിദ്യ' ആണെന്നായിരുന്നു മൂഢരായ ഒരു കൂട്ടം ജനങ്ങൾ വിശ്വസിച്ചുവന്നിരുന്നതു്. ഇവരുടെ കൂട്ടത്തിൽ അപൂൎവ്വം ചില ബുദ്ധിമാന്മാരും ഉൾപ്പെട്ടിരുന്നില്ലെന്നില്ല. അദ്ദേഹം ജോലിചെയ്തുകൊണ്ടിരുന്ന സൎവ്വകലാശാലയിലെ ഒരു പ്രഫ

സർ ഈ കണ്ണാടിയിൽക്കൂടി ഒന്നു നോക്കുന്നതിനുപോലും സന്നദ്ധനായിരുന്നില്ലത്രേ! മതത്തിന്റെ പേരും പറഞ്ഞുകൊണ്ടു ഒരു കൂട്ടം ആളുകൾ നടത്തിക്കൊണ്ടിരുന്ന എതിർപ്പുകളാണു് അസഹ്യമായിത്തീർന്നതു്.

അചലയായിരിക്കുന്ന ഭൂമി ചലിക്കുന്നതും, അതു സൂര്യനെ പ്രദക്ഷിണംവയ്ക്കുന്നു എന്നതും, സൂര്യമണ്ഡലത്തിൽ ചില അടയാളങ്ങൾ ഉണ്ടെന്നുള്ളതും അക്കാലത്തെ ചില ക്രിസ്തീയപുരോഹിതന്മാർക്കു് തീരെ രസിക്കാത്ത സംഗതികളായിരുന്നു. പോപ്പിന്റെ മതാധികാരങ്ങളെ തട്ടിത്തകർക്കാൻ ലൂതർ ചെയ്തിരുന്ന പ്രഖ്യാപനങ്ങൾ പ്രാട്ടസ്റ്റന്റു മതമായി രൂപാന്തരപ്പെട്ടു് യൂറോപ്പു മുഴുവനും ഒരു ഗംഭീര പരിവർത്തനം വന്നുകൊണ്ടിരിക്കുന്ന കാലമായിരുന്നു അതു്. ഗലീലിയോവിന്റെ സിദ്ധാന്തങ്ങൾ ബൈബിളിനു് വിപരീതമായുള്ളതാണെന്നു പോപ്പിന്റെ അനുയായികളായ ചില കത്തോലിക്കൻ പുരോഹിതന്മാർ ശഠിച്ചുതുടങ്ങി. ആദ്ധ്യാത്മികവും സാന്മാർഗ്ഗികവും ആയി ഉപയോഗപ്പെടേണ്ട ബൈബിളിനെ ഒരു ശാസ്ത്രഗ്രന്ഥമായി കരുതാൻ പാടില്ലെന്നു ഗലീലിയോവിന്റെ ശിഷ്യന്മാർ വാദിച്ചു എങ്കിലും അതിനെ അവർ അവഗണിച്ചു തുടങ്ങി. ഈ ശാസ്ത്രജ്ഞന്റെ അഭിപ്രായങ്ങൾക്കു പ്രചാരം സിദ്ധിക്കുന്ന പക്ഷം തങ്ങളുടെ മതത്തിനു കൂടുതൽ ക്ഷയം സംഭവിക്കുന്നതാണെന്നു് ആ പുരോഹിതന്മാർ വിശ്വസിച്ചുവന്നതിനാൽ എങ്ങനെയും ഇദ്ദേഹത്തെ ഉപദ്രവിക്കണമെന്നു അവർ നിശ്ചയിച്ചു. "വേദപുസ്തകത്തിൽ ഒരു തെററുണ്ടാകുക എന്നുള്ളതു വിചാരിക്കാൻകൂടി പാടില്ലാത്തതായി എണ്ണപ്പെട്ടിരുന്നു. അതിനാൽ ഏതുഭാഗത്തെങ്കിലും അസംഭവ്യമായി തോന്നാവുന്നകാര്യങ്ങൾ കണ്ടാൽതന്നെയും അവയെ അസംഭവ്യമെന്നു പറഞ്ഞുകൂടെന്നും, അങ്ങനെ പറഞ്ഞാൽ അതു ദൈവത്തിന്റെ അരുളപ്പാടുകളെ ചോദ്യം ചെയ്യുന്നതായിരിക്കുമെന്നും, മതാധികാരികൾ പ്രബലമായി സിദ്ധാന്തിച്ചുവന്നി

രുന്നു. വേദപുസ്തകത്തിന്റെ വിവൎത്തനത്തേയും വ്യാഖ്യാനത്തേയുംപററി എന്തെങ്കിലും അനിശ്ചിതമായി ഉണ്ടായിരിക്കുക എന്നുള്ളതു ക്രൈസ്തവപുരോഹിതന്മാരുടെ അവിതൎക്കിതാധികാരത്തെ ശൂന്യമായി കുറയ്ക്കുന്നതായിരിക്കും.”

### ലോകരുടെ അജ്ഞാനം നീക്കിയതിനു ശിക്ഷ.

---

ക്രിസ്തുമതത്തിനു വിപരീതമായി ആ മതത്തിലുള്ളവർ പ്രവൎത്തിക്കുന്നതായാൽ അവരെ വിസ്തരിച്ചു് കഠോരമായ ശിക്ഷയ്ക്കു വിധേയരാക്കുന്നതു് “ഇൻക്വിസിഷൻ കോടതി” മുഖേനയായിരുന്നു. ഇത്തരം കോടതികൾ യൂറോപ്പിൽ പലേടങ്ങളിലും ഉണ്ടായിരുന്നു എന്നുമാത്രമല്ല പോൎത്തുഗീസുകാൎക്കു അധികാരമുള്ള സകല പ്രദേശങ്ങളിലും ഇവ സ്ഥാപിച്ചിട്ടുമുണ്ടായിരുന്നു. കേരളീയ ക്രിസ്ത്യാനികളിൽ അനവധി ജനങ്ങളെ ഗോവായിൽ പോർട്ടുഗീസുകാർ സ്ഥാപിച്ചിരുന്ന ഒരു ഇൻക്വിസിഷൻ കോടതി മുഖേന ശിക്ഷിച്ചിരുന്നു എന്നുള്ളതു് ഒരു രഹസ്യസംഗതിയല്ല. ഈ നിഷ്ഠുരമായ കോടതി മുഖേന ഗലീലിയോവിനെ വിസ്തരിക്കാൻ പോപ്പ് നിശ്ചയിച്ചു.

അറുപത്തിനാലാം വയസ്സിൽ തന്റെ പല ശാസ്ത്രസിദ്ധാന്തങ്ങളും സംഭാഷണരൂപേണ പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥം ഗലീലിയോ പ്രസിദ്ധപ്പെടുത്തി. ഭൂമി സൂൎയ്യനെ പ്രദക്ഷിണം വയ്ക്കുന്നു എന്നും മറ്റുമായി, അതേവരെ നടത്തിയിട്ടുള്ള പൎയ്യവേക്ഷണഫലങ്ങളുടെ ഒരു വിവരണം ആ ഗ്രന്ഥത്തിൽ അദ്ദേഹം കൊടുത്തിരുന്നു. ഈ പുസ്തകം പരിശോധിച്ച ഒരു മതസംഘക്കാർ പ്രസ്താവിച്ചതു് അദ്ദേഹം ശിക്ഷാർഹനാണെന്നായിരുന്നു. തന്നിമിത്തം “ഇൻക്വിസിഷൻ കോടതി” മുഖേന അദ്ദേഹത്തെ വിസ്തരിക്കാൻ പോപ്പ് അനുവാദം കൊടുത്തു. മതനിന്ദകനായ ഗലീലിയോ ലോകത്തിനു വലിയ നാശം സംഭവിക്കാനുള്ള സിദ്ധാ-

ത്തുകഠം പ്രചരിപ്പിച്ചിരിക്കുന്നതിനാൽ അവയെ പിൻവലിക്കാത്തപക്ഷം അദ്ദേഹത്തെ കഠിനമായി ശിക്ഷിക്കേണ്ടതാണെന്നു വിധിച്ചു. അദ്ദേഹത്തെക്കൊണ്ടു് കററം സമ്മതിപ്പിക്കുന്നതിനു് കോടതി പലതും പ്രയോഗിച്ചുനോക്കി. മതത്തിൻെറ പേരുംപറഞ്ഞു അന്ധമായി എന്തും ചെയ്യുന്നതിനു മടിക്കാത്ത ആ സംഘക്കാർ അദ്ദേഹത്തെ മൂന്നുദിവസംവരെ ഒരു മുറിയിൽ അടച്ചിട്ടിരുന്നു. ആ ദിവസങ്ങളിൽ ഇദ്ദേഹത്തെ അവർ ക്രൂരമായ വിധം ദേഹോപദ്രവം ചെയ്തോ എന്നുള്ളതു് സൂക്ഷ്മമായി അറിയാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്.

കോടതി വിധിപ്രസ്താവിച്ചു. ഗലീലിയൊ എന്ന ഒരുവനെ മതനിന്ദകനായി സംശയിച്ചിരിക്കുന്നു. വിശുദ്ധവേദപുസ്തകത്തിന്നെതിരായി, ഭൂമിക്കു ചലനമുണ്ടെന്നും മററുമുള്ള അഭിപ്രായങ്ങഠം അയാഠം പുലർത്തിപ്പോരുന്നുണ്ടു് ഇരു അബദ്ധാഭിപ്രായങ്ങഠം മതവിരുദ്ധമായതുകൊണ്ടു അയാഠം അവയെ പരസ്യമായി പിൻവലിച്ചു് നിന്ദിക്കേണ്ടതാണു്. ജഡ്ജിമാരുടെ ഇഷ്ടാനുസരണമുള്ള കാലം മുഴുവൻ അയാളെ കാരാഗൃഹത്തിൽ പാർപ്പിക്കേണ്ടതാകുന്നു. 'ചെയ്തുപോയ കററത്തിനു മാപ്പുതരണേ' എന്നുള്ള വേദഗ്രന്ഥത്തിലുള്ള ഏഴു സങ്കീർത്തനം ആഴ്ചയിൽ ഒരു തവണവീതം മൂന്നുവർഷക്കാലം ചൊല്ലണം."

മനുഷ്യവർഗ്ഗത്തിൻെറ അജ്ഞാനം നീക്കുന്നതിനു് ജീവിതം മുഴുവൻ പണിപ്പെട്ടു പലതും കണ്ടുപിടിച്ച ആ മഹാശാസ്ത്രജ്ഞൻ അനുഭവിക്കേണ്ടിവരുന്ന ശിക്ഷ അഹോ! ഭയങ്കരം തന്നെ!!

## പാശ്ചാത്താപം.

ഇതു വളരെ ക്രൂരവും പരമനിന്ദ്യവും ആയ ശിക്ഷ അനുഭവിക്കുന്നതിനു് ആ വയോഘട്ടത്തിൽ വേണ്ടുന്ന

ആരോഗ്യവും സഹനശക്തിയും ഇല്ലാതിരുന്നതിനാൽ, ഗത്യന്തരമില്ലാതെ ഗലീലിയൊ കററസമ്മതം നൽകി. കഠിനമായി ദേഹപീഡ അനുഭവിക്കേണ്ടിവന്നുപോയാൽ അതിൽനിന്നു രക്ഷപ്പെടാൻ ചിലപ്പോൾ മനുഷ്യർ ഇപ്രകാരം പ്രവർത്തിച്ചുപോകുന്നതാണ്; എന്നാൽ കോടതിയിൽനിന്നു ഇറങ്ങിയതു മുതല്ക്കേ, ഗലീലിയൊവിനു പശ്ചാത്താപവുമായി. കോടതിയുടെ നിർദ്ദേശപ്രകാരമുള്ള "കററസമ്മതം" നല്കിയിട്ടും ഒരു തടവുകാരൻെറ നിലയ്ക്ക് അദ്ദേഹത്തിൻെറ സ്വന്തഭവനത്തിൽ താമസിക്കുവാൻ അനുവദിച്ചതല്ലാതെ, മറെറാരു സ്വാതന്ത്ര്യവും ആ മതസംഘക്കാർ അനുവദിച്ചുകൊടുത്തില്ല.

## ഗലീലിയൊ കുരുടനായി.

വയോധികത്തിലെ ഈ കഷ്ടതകളെ സഹസ്രംമടങ്ങ് വർദ്ധിപ്പിക്കത്തക്കവിധം ഒരു മഹാവിപത്തുകൂടി ഗലീലിയൊവിനു വന്നുകൂടി. അദ്ദേഹത്തിൻെറ കണ്ണുകൾക്കുള്ള കാഴ്ച നഷ്ടപ്പെട്ടുപോയി. നയനങ്ങളെ സുദീർഘകാലം അതിയായി വേലചെയ്യിച്ചതിൻെറ ഫലമായിട്ടാണ് ഈ അന്ധതം വന്നുചേർന്നതെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ലോകത്തെ അന്ധകാരത്തിൽനിന്നു രക്ഷിക്കാൻ ശ്രമം ചെയ്തതിന് അദ്ദേഹംതന്നെ അന്ധതംകൊണ്ടുള്ള ദുരിതം അനുഭവിക്കേണ്ടിവന്നു. സങ്കടാധിക്യത്തോടുകൂടി ഗലീലിയൊ ഈ ഘട്ടത്തിൽ തൻെറ ഒരു സുഹൃത്തിനു എഴുതി അയച്ചിരിക്കുന്നതു നോക്കുക:—"കഷ്ടം! നിങ്ങളുടെ സുഹൃത്തും ഭൃത്യനും ആയ ഈയുള്ളവൻ ഇതാ അപരിഹാര്യമായവിധം മുഴുക്കുരുടനായി തീർന്നിരിക്കുന്നു. അത്ഭുതകരമാംവിധം നടത്തപ്പെട്ട പര്യവേക്ഷണങ്ങളുടെ ഫലമായി ഭൂഗോളത്തിനേയും ഇതരഗോളങ്ങളേയും പ്രപഞ്ചത്തേയും ഇതേവരെ ജനസഞ്ചയം വിശ്വസിച്ചുവന്നിരുന്നതിൻെറ

ആയിരം മടങ്ങ് വിശാലവും വിശദതരവും ആയി ഞാൻ അവക്ക കാണിച്ചുകൊടുത്തിട്ടുണ്ട്. അവയെല്ലാം അത്യന്തം അവ്യക്തവും നിസ്സാരവും ആയതായി എന്റെ അന്ധത്വം നിമിത്തം എനിക്ക തോന്നിത്തുടങ്ങിയിരിക്കുന്നു. അതാണ് ദൈവത്തിന് സന്തോഷം; അതുകൊണ്ട് അത് എനിക്കും സന്തോഷകരമായിത്തീർന്നിരിക്കുന്നു."

ദുരിതജീവിതം.

---

അസഹ്യ ദുരിതം അനുഭവിച്ചുകൊണ്ടു ഗലീലിയൊ എണ്ണിയെണ്ണി ദിവസങ്ങൾ പോക്കിക്കൊണ്ടിരുന്നു. ഈ വിധത്തിൽ അഞ്ചു ദീർഘസംവത്സരമാണ് ആ മഹാൻ ഉന്തിത്തള്ളി നയിക്കേണ്ടിയിരുന്നത്.

പര്യവേക്ഷണകുശലതയാൽ പ്രകീർത്തിതനായി തീർന്നിരിക്കുന്ന ഗലീലിയോവിനെ കാണുന്നതിന് യൂറോപ്പിന്റെ നാനാഭാഗങ്ങളിലുംനിന്ന് അനവധി ആളുകൾ വന്നുകൊണ്ടിരുന്നു. നിരീക്ഷണഫലങ്ങളെ സ്വതന്ത്രമായി പ്രഖ്യാപനം ചെയ്യാനാകട്ടെ, അഥവാ അതേവരെ താൻ ഏർപ്പെട്ടുകൊണ്ടിരുന്ന ജോലി തുടർന്നുകൊണ്ടിരിക്കാനാകട്ടെ സ്വാതന്ത്ര്യം അനുവദിക്കാത്ത മതസംഘത്തിന്റെ ദുരധികാരധുരന്ധരതയെ അനവധി ജനങ്ങൾ മനസാ ശപിച്ചു. ശാസ്ത്രീയതത്വങ്ങളുടെ സ്വതന്ത്രമായ പ്രകടനംനിമിത്തം ഇത്ര വളരെ ദുരിതം അനുഭവിച്ചിട്ടുള്ള മറ്റൊരാൾ ലോകത്തുണ്ടോ എന്നുള്ളതും സംശയമാണ്.

ഗലീലിയോവിനു ഇപ്പോൾ യാതൊന്നും ചെയ്യാൻ നിവൃത്തിയില്ലെന്നായിത്തീർന്നിട്ടുണ്ട്. വാർദ്ധക്യാവശതയോടൊത്തു പരിപൂർണ്ണാന്ധത്വംകൂടി സംയോജിച്ചതിന്റെ ഫലമായി ഭൂമി സൂര്യനെ ചുററുന്നു എന്നതുപോലുള്ള തത്വങ്ങളൊന്നും മേലാൽ കണ്ടുപിടിച്ചു തെളിയിക്കുന്നതല്ലെന്നു വന്നപ്പോൾ, വിശുദ്ധ വേദഗ്രന്ഥത്തിന്റെ അനിയന്ത്രിത

പ്രാമാണ്യത്തിന കുറവുവന്നുപോകുന്നതല്ലെന്ന മതസംഘത്തിനും പോപ്പിനും ബോദ്ധ്യമായി. അദ്ദേഹത്തിന' അവർ സൎവ്വസ്വാതന്ത്ര്യങ്ങളും അനുവദിച്ചുകൊടുത്തു. ആ സ്വാതന്ത്ര്യംകൊണ്ടു യാതൊരു പ്രയോജനവും മനുഷ്യവൎഗ്ഗത്തിനാകട്ടെ അദ്ദേഹത്തിനാകട്ടെ ഉണ്ടായില്ല.

1642 ജനവരി 8-ാംനു ചരമം അടഞ്ഞു' ഗലീലിയൊ തന്റെ ദുരിതജീവിതത്തിൽനിന്ന രക്ഷപ്പെട്ടു.

ജ്യോതിശ്ശാസ്ത്രത്തിന്റെയും പ്രകൃതിശാസ്ത്രത്തിന്റെയും വളൎച്ചയ്ക്കുവേണ്ടി ഗലീലിയോവിന്റെ ജീവിതം എന്തുമാത്രം പ്രയോജനപ്പെട്ടിട്ടുണ്ടെന്നുള്ളതു' വാചാമഗോചരമാകുന്നു. ഇന്നത്തെ പരിഷ്കൃതലോകത്തിൽ പ്രാധാന്യം അൎഹിക്കുന്ന പല യന്ത്രങ്ങളും ശാസ്ത്രീയോപകരണങ്ങളും കണ്ടുപിടിക്കുന്നതിനുവേണ്ടി തന്റെ വിലയേറിയ ജീവിതം ബലികഴിച്ച ഒരു മഹാനായിരുന്ന ഗലീലിയോ. അന്ധകാരമയമായ പ്രാചീനകാലത്തു'—വിശേഷിച്ചു' ക്രിസ്തുമതത്തിൽ അത്ഭുതപൂൎവ്വമായ ഒരു പരിവൎത്തനം വന്നുകൊണ്ടിരുന്ന കാലഘട്ടത്തിൽ—അവതീൎണ്ണനായതുകൊണ്ടു അദ്ദേഹത്തിന അത്യന്തം സങ്കടങ്ങൾ അനുഭവിക്കാനിടയായിപ്പോയി. മനുഷ്യന്റെ സ്വതന്ത്രചിന്തയെ വെട്ടിത്തെളിക്കുന്നതിന ശ്രമംചെയ്ത പ്രാചീന ശാസ്ത്രജ്ഞന്മാരിൽ പ്രഥമ ഗണനീയൻ ഗലീലിയോ ആകുന്നു. പ്രായോഗിക പരീക്ഷണങ്ങൾമൂലംതന്നെ തെളിയിച്ചതിനുശേഷം പ്രകൃതിതത്വങ്ങൾ വിശ്വസിക്കുക എന്ന പദ്ധതി ആദ്യമായി ലോകത്തു' നടപ്പിലാക്കിത്തീൎത്തതു' ഇദ്ദേഹമാണെന്നുള്ളതിനു സംശയമില്ല. മനുഷ്യന്റെ ചിന്താമണ്ഡലത്തെ സാര [illegible] സ്പൎശിച്ച ശാസ്ത്രതത്വങ്ങളുടെ ജനയിതാവായ ആ മഹാന്റെ യശശ്ചന്ദ്രിക ലോകമുള്ളകാലംവരെ നിലനില്ക്കുന്നതെ ചെയ്യും.